


ഭാരതത്തിന്റെ ആദ്ധ്യാത്മികജ്ഞാനവും സാംസ്കാരികപൈതൃകവും പരിപോഷിപ്പിക്കുകയും പ്രചരിപ്പിക്കുകയും ചെയ്യുന്ന മഹദ്ഗ്രന്ഥങ്ങൾ, അവയുടെ മൂല്യവും വ്യക്തതയും ഒട്ടും ചോർന്നുപോകാതെതന്നെ, നൂതന സാങ്കേതികവിദ്യ ഉപയോഗിച്ച് പരിരക്ഷിക്കുകയും ജിജ്ഞാസുകൾക്ക് സൗജന്യമായി പകർന്നുകൊടുക്കുകയും ചെയ്യുക എന്ന ശ്രേയസ് ഫൗണ്ടേഷന്റെ ലക്ഷ്യ സാക്ഷാത്കാരമാണ് ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറി.

ഗ്രന്ഥശാലകളുടെയും ആദ്ധ്യാത്മിക പ്രസ്ഥാനങ്ങളുടെയും വ്യക്തികളുടെയും സഹകരണത്തോടെ കോർത്തിണക്കിയിരിക്കുന്ന ഈ ഓൺലൈൻ ലൈബ്രറിയിൽ അപൂർവ്വങ്ങളായ വിശിഷ്ടഗ്രന്ഥങ്ങൾ സ്കാൻചെയ്ത് മികവാർന്ന ചെറിയ പി ഡി എഫ് ഫയലുകളായി ലഭ്യമാക്കിയിരിക്കുന്നു. ഇവ കമ്പ്യൂട്ടറിലോ പ്രിന്റ് ചെയ്തോ എളുപ്പത്തിൽ വായിക്കാവുന്നതാണ്.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയിൽ ലഭ്യമായ ഗ്രന്ഥങ്ങൾ വ്യക്തിപരമായ ആവശ്യങ്ങൾക്കുവേണ്ടി സൗജന്യമായി ഉപയോഗിക്കാവുന്നതാണ്. എന്നാൽ വാണിജ്യപരവും മറ്റുമായ കാര്യങ്ങൾക്കായി ഇവ ദുരുപയോഗം ചെയ്യുന്നത് തീർച്ചയായും അനുവദനീയമല്ല.

ഈ ഗ്രന്ഥശേഖരത്തിന് മുതൽക്കൂട്ടായ ഈ പുണ്യഗ്രന്ഥത്തിന്റെ രചയിതാവിനും പ്രകാശകർക്കും നന്ദി രേഖപ്പെടുത്തുന്നു.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയെക്കുറിച്ചും ശ്രേയസ് ഫൗണ്ടേഷനെക്കുറിച്ചും കൂടുതൽ വിവരങ്ങൾ അറിയാനും പ്രവർത്തനങ്ങളിൽ പങ്കാളിയാകാനും ശ്രേയസ് വെബ്സൈറ്റ് സന്ദർശിക്കുക.

http://sreyas.in

# മുഖവുര

ഹരിനാമകീർത്തനത്തിന് കേരളത്തിലെ ജനങ്ങൾ നൽകിയിട്ടുള്ള സ്വാഗതം അത്ഭുതകരമാണ്. ഏതെങ്കിലും ഒരു കൃതിക്ക് ഇത്ര വമ്പിച്ച സ്വീകരണം ഇന്നാട്ടിൽ കിട്ടിയിട്ടില്ലെന്നു പറയാം. പ്രാതസ്സന്ധ്യയിലും സായംസന്ധ്യയിലും ഒന്നുപോലെ വീട്ടമ്മമാരും കാരണവന്മാരും പാടിക്കൊണ്ടിരുന്ന ഹരിനാമകീർത്തനത്തിന് മലയാളക്കരയിൽ ഒരു കാലത്തുണ്ടായിരുന്ന സ്ഥാനം അസാധാരണമായിരുന്നു. ഇന്നും ഹരിനാമകീർത്തനത്തിൻെറ മഹത്വത്തിന് ഹാനി ഒന്നും സംഭവിച്ചിട്ടില്ല. ഇന്നത്് അധികംപേരും ചൊല്ലാറില്ല എന്നേയുള്ളു. ഒരു കൃതിയുടെ ശാശ്വതമായ നിലനില്പിന് ആധാരങ്ങളായ ചില മൌലികധർമ്മങ്ങൾ ഉണ്ട്. അവയിൽ ചിലത് അവകാശപ്പെടാൻ ഹരിനാമകീർത്തനത്തിനു സാധിക്കും.

'ഓംകാരമായപൊരുൾ' എന്നാണ് ഗ്രന്ഥം ആരംഭിക്കുന്നത്. അക്ഷരവിദ്യ നാം പഠിക്കാനാരംഭിക്കുന്നത് ഓം എന്ന പ്രണവത്തോടുകൂടിയാണ്. ഓം ഹരി ശ്രീ ഗണപതയെ നമഃ എന്ന നമസ്ക്രിയയാണല്ലോ അകാരാദിക്രമത്തിൽ മുന്നോട്ടുപോകുന്ന അക്ഷരമാലയ്ക്കു മുമ്പ് നാം നടത്തുന്നത്. ഈ കൃതി പ്രണവം കഴിഞ്ഞു വരുന്നഹരിയെക്കുറിച്ചുള്ള കീർത്തനമായതിനും സാംഗത്യമുണ്ട്. ഹരി കഴിഞ്ഞാൽ ശ്രീ വരണം. പുരുഷനും പ്രകൃതിയുംകൂടാതെ പ്രപഞ്ചമോ സമന്വയിക്കപ്പെട്ട ബ്ഹ്മമോ ഉണ്ടാകുന്നതല്ലല്ലോ. ഗണപതി ഗണങ്ങളുടെ–ഇന്ദ്രിയങ്ങളുടെ പതിയായ മനസ്സാണ്. ഭക്തിക്കും മുക്തിക്കും ഒക്കെ മനസ്സിൻെറ ചലനസ്വഭാവം മാററിയെടുക്കേണ്ടതായിട്ടുള്ളതുകൊണ്ട് ഗണപതി വന്ദനവും പ്രകൃത

ത്തിൽ അത്ഥവത്താണ്. ഓം-ഹ-രി-ശ്രീ-ഗ-ണ-പ-ത-യേ-ന-മഃ ഈ ക്രമത്തിൽ കീർത്തനം സ്വരവ്യഞ്ജന ങ്ങളിലേയ്ക്കു് കടക്കുകയാണ്.

'ഓമിത്യേതദിദംസർവ്വം ഓംകാര ഏവ' എന്നു് മാണ്ഡൂക്യോപനിഷത്തു് പറയുന്നതു ശ്രദ്ധിക്കുക. അകാരവും ഉകാരവും മകാരവും അകാരഉകാരമകാരങ്ങൾക്കു മുമ്പിലും പിമ്പിലും പ്രത്യക്ഷപ്പെടുന്ന കേവലഭാവവും ചേർന്നതാണല്ലോ ഓംകാരം. അവ സൃഷ്ടിസ്ഥിതിലയങ്ങളെ കുറിക്കുന്നു. സൃഷ്ടിസ്ഥിതിലയങ്ങളിൽ വ്യാപിച്ചു് സൃഷ്ടിസ്ഥിതിലയങ്ങൾ തന്നെയായി അഥവാ അവ സമന്വയിക്കപ്പെട്ടുനില്ക്കുന്ന പരംപൊരുളാണ് ഓങ്കാരത്തിന്റെ പൊരുൾ. ജാഗ്രദ് സ്വപ്ന സുഷുപ്തിയും തുരീയവും ഓംകാരം ദ്യോതിപ്പിക്കുന്നു. അതു നാദബ്റഹ്മമാണ്. സൃഷ്ടിസ്ഥിതിസംഹാരകാരകരായ ബ്റഹ്മാ-വിഷ്ണു-മഹേശ്വരന്മാരും സത്വരജസ്തമസ്സുകളും ഓംകാരംതന്നെയാണ്. അങ്ങിനെ നോക്കുമ്പോൾ നിർഗ്ഗുണബ്രഹ്മവും സഗ്ഗുണബ്രഹ്മവും ഓംകാരമാണ്. സഗ്ഗുണ നിർഗ്ഗുണങ്ങളുടെ സുഭഗമായ സമ്മേളനമാണ് പ്രണവം. സഗ്ഗുണാരാധനയിലെ പരമഭാവമായ മധുരഭക്തിയും നിർഗ്ഗുണാരാധനയുടെ പരമലക്ഷ്യമായ പരമാത്മജ്ഞാനവും ഓംകാരംകൊണ്ടു സിദ്ധിക്കുന്നു. ഭക്തിയും ദാർശനികതയും ഒന്നുപോലെ ഹരിനാമകീത്തനത്തിന്റെ വിഷയങ്ങളാണ്. ഇന്ദ്രദ്യുമ്നൻ, അജാമിളൻ തുടങ്ങിയവരുടെ ഉപാഖ്യാനങ്ങൾ ഹരിനാമകീർത്തനത്തിന്റെ ഭക്തിരസപ്രാധാന്യത്തെ ഉദാഹരിക്കുന്നതുപോലെ 'ഒന്നായ നിന്നെയിഹ രണ്ടെന്നു കണ്ടളവിൽ' 'ആനന്ദചിന്മയഹരേ' തുടങ്ങിയ പദ്യങ്ങൾ ബ്രഹ്മപ്രപഞ്ചൈക്യത്തേയും സ്ഥാപിക്കുന്നവകളാണ്. പരമമായ ബ്രഹ്മസാക്ഷാത്കാരത്തിനുതകുന്ന പ്രായോഗികമായ യോഗചര്യകളും ഝംകാരനാദമിവ, ഡംഭാദിദോഷമുടനെട്ടുംകളഞ്ഞു, ഢക്കാമൃദംഗതുടിതാളങ്ങൾ' നന്നായ്

ദഹിച്ചൊരു സഹസ്രാരധാരയിൽ എന്നീ ശ്ലോകങ്ങൾ കൊണ്ടു് ഹരിനാമകീർത്തന കർത്താവു് ബ്ഹ്മസാക്ഷാത്കാരത്തിനു ശ്രദ്ധയുള്ളവർക്കുവേണ്ടി യോഗസാധനയും പരാമർശിക്കുന്നുണ്ടു്. നാമം ആർക്കും ജപിക്കാം. അതിനു പ്രത്യേകമായ ഒരുക്കമോ യോഗ്യതയോ ആവശ്യമില്ല. വളരെ സരളമായ ഒരു പദ്ധതി. ഭക്തിയോഗത്തിൽ അതി പ്രധാനവുമാണതു്. ആത്മദർശനത്തിനുവേണ്ടി ഇന്ദ്രിയാദികളെ പരമാത്മാവിൽ ഹോമിക്കുന്നതിനും നാമജപം മതിയാകും. അദ്വൈതം, ദ്വൈതം, യോഗം, സാംഖ്യം തുടങ്ങിയ ദർശന വൈവിധ്യങ്ങളുടെ സമരസമായ ഒരു സമന്വയമാണു് ഹരിനാമകീർത്തനമെന്നു് എടുത്തു പറയേണ്ട കാര്യമില്ല. ആർക്കും പഠിച്ചോർമ്മിക്കാൻതക്കവണ്ണം അകാരാദിക്രമത്തിലാണു് ശ്ലോകങ്ങളുടെപോക്കു്.

അയത്നലളിതമായ ശൈലി, അഗാധമായ തത്വചിന്ത, നിതാന്തവും ഭാസുരവുമായ ഭക്തി, പ്രചുരമായ പ്രചാരം തുടങ്ങിയ സ്വഭാവവിശേഷങ്ങൾ ഹരിനാമകീർത്തനത്തെ എഴുത്തച്ഛന്റെ കൃതിയാണെന്നു് വിളംബരം ചെയ്യുന്നുണ്ടു്. അതെന്തുമാകട്ടെ. എഴുത്തച്ഛനെ സ്മരിക്കാതെ ഹരിനാമകീർത്തനത്തെക്കുറിച്ചു് ചിന്തിക്കുക വയ്യ എന്നുള്ളതു് സത്യമാണു്.

ഹരിനാമകീർത്തനത്തിന്റെ വ്യാഖ്യാനം കൂടുതൽ യുക്തിക്കു വിധേയമാക്കി അദ്വൈതവേദാന്തദർശന ഗ്രന്ഥമെന്നു കാണുവാനാണിവിടെ ശ്രമിച്ചിട്ടുള്ളതു്. നിഷ്കാമമായ കർമ്മവും പരാഭക്തിയും പാരമാർത്ഥിക ജ്ഞാനവും ഭിന്നങ്ങളായിക്കാണുന്നതു ശരിയല്ല. ആത്മസാക്ഷാത്കാരം എന്ന ലക്ഷ്യത്തിൽ ഇപ്പറഞ്ഞ മൂന്നും സംയോജിക്കപ്പെടുകയാണു്. അതായതു് പരമമായ ഭക്തി പരമമായ കർമ്മത്തിൽ നിന്നോ, പരമമായ ജ്ഞാനത്തിൽ നിന്നോ അന്യമായി നിന്നാൽ ഭക്തിയല്ലാതെയാകും. അതുപോലെതന്നെ കർമ്മവും ജ്ഞാനവും. കർമ്മവും ജ്ഞാനവും അറിവുംകൂടി ജീവിതത്തിന്റെ

പൂർണ്ണതയിൽ കേവലങ്ങളായി സമന്വയിക്കപ്പെടുക യാണ്. ഇപ്പറഞ്ഞ തത്വം ഉള്ളിൽവെച്ചുകൊണ്ടാണ് ഹരിനാമകീർത്തനം വ്യാഖ്യാനിക്കപ്പെട്ടിരിക്കുന്നത്.

ഹരിനാമകീർത്തനത്തിന്റെ വ്യാഖ്യാനം എഴുതി തീർന്നിട്ട് ഒന്നുരണ്ടുകൊല്ലം കഴിഞ്ഞെങ്കിലും ഇപ്പോൾ മാത്രമേ അതു പ്രസിദ്ധീകരിക്കുവാൻ കഴിഞ്ഞുള്ളൂ. വളരെ ഗഹനമായ ദർശനത്തെ ലളിതമായി പ്രതിപാദി ക്കുന്ന ഹരിനാമകീർത്തനത്തിന് പുതിയ പുതിയ വ്യാഖ്യാനങ്ങൾ ഉണ്ടാകേണ്ടതു് ഒരാവശ്യമാണ്. പ്രധാ നമായും പ്രസ്തുത വ്യാഖ്യാനത്തിന് എന്നെ പ്രേരി പ്പിച്ച കാരണം അതാണ്. സഹൃദയന്മാരും ഭക്ത ന്മാരും ദാർശനികന്മാരുമായ ആളുകൾ പ്രസ്തുത സംരംഭത്തെ സ്വാഗതം ചെയ്യുമെന്നുള്ള പ്രതീക്ഷ ഇതിന്റെ പിന്നിലുണ്ട്.

ആർ. രാമവർമ്മത്തമ്പുരാൻ,
റിട്ട. പ്രൊഫസർ,
എസ്സ്. ഡി. കോളേജ്.

ആലപ്പുഴ,
19–9–1973.

# ഹരിനാമകീർത്തനം

## (വ്യാഖ്യാനം)

ശ്ലോ—ഓങ്കാരമായപൊരുൾ മൂന്നായ് പിരിഞ്ഞുടനെ—
യാങ്കാരമായതിനു താൻ തന്നെ സാക്ഷിയതു
ബോധംവരുത്തുവതിനാളായിനിന്ന പര—
മാചാര്യരൂപ; ഹരിനാരായണായനമഃ 1

അർത്ഥം—ഓങ്കാരമായപൊരുൾമൂന്നായ് പിരിഞ്ഞുടനെ =ഓങ്കാരം. ഓം എന്ന പ്രണവശബ്ദം. നാദബ്‌റഹ്മത്തെ കുറിക്കുന്ന ശബ്ദം ഓം തന്നെ. ബ്‌റഹ്മത്തിനും ഓം പര്യായമാണ്. ഓം എന്ന പ്രണവശബ്ദത്തെ പിരിക്കുമ്പോൾ അ, ഉ, മ് എന്നു മൂന്നക്ഷരങ്ങളായിത്തീരുന്നു. ഉച്ചരിക്കപ്പെടുന്ന അകാരാദികളായ അക്ഷരങ്ങൾക്ക് സംസ്കൃതഭാഷയിൽ പ്രത്യേകം പ്രത്യേകം അർത്ഥമുണ്ട്. വേറെ ഏതെങ്കിലും ഭാഷയിലെ അക്ഷരങ്ങൾക്ക് ഇതു പോലെ അർത്ഥം ഉണ്ടോ എന്നറിവില്ല. 'അ' വാതുറന്നു് ഉച്ചരിക്കപ്പെടുന്ന വർണ്ണമാകയാൽ

സൃഷ്ടികൊണ്ടു് അറിയപ്പെടുന്ന ഈ സ്ഥൂലപ്രപഞ്ചത്തെ അതു കുറിക്കുന്നു. അടുത്തു വരുന്ന 'ഉ' വായല്പം അടഞ്ഞാണു് ഉച്ചരിക്കപ്പെടുന്നതു്. അതിനാൽ അതു് സൂക്ഷ്മപ്രപഞ്ചത്തെയാണു് കാണിക്കുന്നതു്. 'മ്'' എന്ന അക്ഷരത്തിന്റെ ഉച്ചാരണത്തിൽ വാ ഒട്ടുമുക്കാലും അടയ്ക്കപ്പെട്ടു പോകുന്നതിനാൽ അതു് സൂക്ഷ്മതരമായ പ്രപഞ്ചത്തേയും കുറിക്കുന്നു. 'മ്'' ഉച്ചരിക്കപ്പെട്ടുകഴിഞ്ഞാൽ തുടർന്നുവരുന്ന നിശ്ശബ്ദതയാണു് ബ്റഹ്മം. ഈ നിശ്ശബ്ദതതന്നെയാണു് സൂക്ഷ്മതരവും സൂക്ഷ്മവും സ്ഥൂലവും ആയി വ്യക്തീഭവിക്കുന്നതു്. ഓമിന്റെ ആദ്യവസാനങ്ങളും നിശ്ശബ്ദതയാണു്. ഓം തുടങ്ങുന്നതും അവസാനിക്കുന്നതും നിശ്ശബ്ദതയിൽ തന്നെ.

'ഓം' എന്ന പ്രണവം പരയാണു്. അതുതന്നെയാണല്ലോ മദ്ധ്യമയും പശ്യന്തിയും വൈഖരിയുമായിത്തീരുന്നതു്. അവ ക്രമേണ നാദബ്റഹ്മത്തിന്റെ സൂക്ഷ്മതരവും സൂക്ഷ്മവും സ്ഥൂലവും ആയ ഉപബൃംഹണമാണു്. ഓങ്കാരസ്വരൂപമായ തുരീയാവസ്ഥ അഥവാ ബ്റഹ്മം തന്നെ സുഷുപ്തി, സ്വപ്നം, ജാഗ്രത് എന്ന മൂന്നു നിലകളിൽ അറിയപ്പെടുന്നു. ഈ പരംപൊരുളിന്റെ സ്ഥൂലഭാവങ്ങളാണു് സത്വരജസ്തമസ്സുകളും. അകാരം സർഗ്ഗകർത്താവായ ബ്റഹ്മാവിനേയും ഉകാരം സ്ഥിതികാരനായ വിഷ്ണുവിനേയും 'മ്'' എന്ന വർണ്ണം സംഹാരസ്വരൂപനായ ശിവനേയും കുറിക്കുന്നു. തുടർന്നുവരുന്ന നിശ്ശബ്ദത ബ്റഹ്മത്തേയും. അനാദിയും അവ്യക്തവും നിർഗ്ഗുണവും ഒക്കെയായി പ്രപഞ്ചത്തിനു മുഴവൻ നിദാനമായി എന്നാൽ പററില്ലാതെ അതിസൂക്ഷ്മമായിരിക്കുന്ന തത്വത്തെ അഥവാ സത്യത്തെയാണു് ഓങ്കാരമായ പൊരുൾ എന്നു് വിശേഷിപ്പിച്ചിരിക്കുന്നതു്. മേൽപറയപ്പെട്ട ഏതൊരു മൂന്നുകളായി അതിനെ വ്യാഖ്യാനി

ച്ചാലും സംഗതമായ അർത്ഥതാത്പര്യത്തിനു് ഭംഗ മൊന്നുമുണ്ടാകുന്നില്ല.

സാംഖ്യദർശനമനുസരിച്ചു് അവ്യക്താവസ്ഥയിലിരിക്കുന്ന മൂലപ്രകൃതിയിൽ സ്ഥൂലപ്രപഞ്ചംവരെ രൂപം പ്രാപിക്കാൻ യോഗ്യതയുള്ളതും മുഴുവൻ പരിണാമങ്ങൾക്കും കാരണവുമായ സത്വരജസ്തമസ്സുകൾ അടങ്ങിയിരിക്കുന്നു. കാപിലമതമനുസരിച്ചു് നമ്മുടെ ബുദ്ധിയിൽ ബോധരൂപത്തിൽ പ്രകാശിക്കുന്ന ചൈതന്യമായ പുരുഷൻ, മൂലപ്രകൃതിയിൽ സത്വരജസ്തമസ്സുകളുടെ രൂപത്തിൽ ലയിച്ചിരിക്കുന്ന വസ്തുക്കളെ പ്രകാശിപ്പിക്കുന്നതാണു് ഓങ്കാരസ്വരൂപനായ പുരുഷൻെറ മൂന്നായിട്ടുള്ള അവസ്ഥകൾ. അവയാണു് മഹത്തത്ത്വാദികളായി പരിണമിച്ചു് ഈ പ്രപഞ്ചമായിത്തീരുന്നതു്. ഈ പ്രപഞ്ചപരിണാമപ്രക്രിയയ്ക്കു് പുരുഷൻ സാക്ഷിമാത്രമാണു്. എന്തെന്നാൽ അതു് അവികാരിയാണു്. ഞാനെന്നും എൻേറതെന്നുമുള്ള അഭിമാനരൂപമായ ഈ സംസാരത്തോടു് പുരുഷനങ്ങിനെ ബന്ധമില്ല. പുരുഷൻ കേവലം സ്വയംപ്രകാശനമാണു്.

അദ്വൈതദിശാബ്രഹ്മം എങ്ങനെ മൂന്നായിപ്പിരിയുന്നു എന്നു ചോദ്യമുണ്ടാകാം. മായകൊണ്ടെന്നാണതിനുത്തരം. മായയുടെ വിക്ഷേപാവരണശക്തികൾ കൊണ്ടു് ഒന്നു് പലതായി കാണപ്പെടുകയും യഥാർത്ഥമായതു മറയ്ക്കപ്പെടുകയും ചെയ്യുന്നു. മായ അനിർവ്വചനീയമാണു്. അതിനു് അസ്തിത്വമില്ല, ഇല്ലായ്മയും ഇല്ല. ബ്രഹ്മം ഒന്നുമാത്രമാണു് പാരമാർത്ഥികമായിട്ടുള്ളതു്. നമ്മുടെ മനസ്സിലുണ്ടാകുന്ന ഭ്രമമൂലകമായ മായ അനാദിയെങ്കിലും സാന്തമാണു്.

ആങ്കാരമായതിനു താൻതന്നെ സാക്ഷിയതു=അഹങ്കാരത്തിനു സാക്ഷി ആ പുരുഷൻ അഥവാ ബ്രഹ്മം

തന്നെയാണ്. ഞാനെന്നും എന്റേതെന്നുമുള്ള അഭിമാനമാണ് അഹങ്കാരം. ആ അഹങ്കാരമാണ് നാനാത്വരൂപത്തിലുള്ള സംസാരത്തെ സൃഷ്ടിക്കുന്നത്. ആത്മാവ് സ്വയം പ്രകാശകനായിത്തന്നെ നില്ക്കുകയേയുള്ളു. ഒരു വസ്തുവിന്റെ നിഴൽ ഒരു കണ്ണാടിയിൽ പതിയുന്നു. പക്ഷേ, ആ വസ്തു അവികാരിയായിത്തന്നെയാണ് അപ്പോഴും സ്ഥിതിചെയ്യുന്നത്. അതുപോലെതന്നെ ബ്റഹ്മത്തിന്റേയും അവസ്ഥ.

മനസ്സ് പലയിടത്തും അലയുന്നു. അലച്ചിൽകൊണ്ടുള്ള വേദനയും അലച്ചലും മനസ്സിനല്ലാതെ അലയുന്നു എന്നും വേദനിക്കുന്നു എന്നും ഉള്ള അറിവ് ആർക്കുണ്ടാകുന്നുവോ ആ ആളിനില്ല. അതാണ് ആത്മാവ്. അപ്പോൾ ആത്മാവ് എല്ലാം അറിഞ്ഞുകൊണ്ട് ഒന്നുമായി ബന്ധപ്പെടാതെ സാക്ഷിയായി നിലകൊള്ളുകയാണ്. നാം ചെയ്യുന്ന പുണ്യപാപങ്ങൾക്കോ സുഖദുഃഖങ്ങൾക്കോ കാരണം ആത്മാവല്ല. അവയൊന്നും ആത്മാവിൽ ആരോപിക്കപ്പെടാവുന്നതുമല്ല. പക്ഷേ, അവയൊന്നുമായി ആത്മാവ് ബന്ധപ്പെടുകയില്ല. ഈ പ്രപഞ്ചത്തോടുള്ള ബ്റഹ്മത്തിന്റെ ബന്ധം അങ്ങിനെയുള്ളതാണ്.

ബോധം വരുത്തുവതിനാളായിനിന്ന പരമാചാര്യരൂപ ഹരിനാരായണായനമഃ ഈ ബോധം ഉണ്ടാകുന്നതിനു പരമാചാര്യരൂപത്തിൽ വർത്തിക്കുന്ന ഹരിനാരായണനായിക്കൊണ്ട് നമസ്കാരം.

നാനത്വവും വൈവിദ്ധ്യവും മിഥ്യ. ബ്റഹ്മം സത്യവും സാക്ഷിയും മാത്രം. അങ്ങിനെ നിർല്ലേപനും നിസ്സംഗനും ഒക്കെയാണ് പുരുഷൻ എന്ന ബോധം വരുത്തുന്നതിന് ആർക്ക് കഴിവുണ്ട്. പരമാചാര്യനായ ശ്രീനാരായണനു മാത്രമേ കഴിയൂ. ഭക്തി

ണാമൂർത്തി ഹരിയുടെ പരമാചാര്യരൂപത്തിലുള്ള അവതാരമാണ്. ഗുരുവെങ്ങിനെയിരിക്കണം? 'ഗുരോസ്തു മൌനം വ്യാഖ്യാനം ശിഷ്യാസ്തു ഛിന്നസംശയഃ എന്നാണ് ഗുരുവിനെപ്പറ്റി പറഞ്ഞിട്ടുള്ളതു്. ശിഷ്യന്റെ ഏതു സംശയവും തീർക്കാൻ ഗുരുവിൻെറ മൌനത്തിനു കഴിയണം. മററുള്ളവരുടെ ഉള്ളിലേയ്ക്കു വെളിച്ചം കടത്തിവിടാൻ കഴിയുന്നവനേ ആചാര്യനാകുകയുള്ളു. ആചാര്യന്മാരുടേയും ആചാര്യനാണ് ശ്രീ ദക്ഷിണാമൂർത്തി.

ശ്ലോ—ഒന്നായനിന്നെയിഹ രണ്ടെന്നു കണ്ടളവി-
ലുണ്ടായൊരിണ്ടൽ ബത മിണ്ടാവതല്ല മമ
പണ്ടേകണക്കെ വരുവാൻ നിൻ കൃപാവലിക-
ളുണ്ടാകവേണമിഹ നാരായണായനമഃ 2

അർത്ഥം—ഒന്നായനിന്നെയിഹ രണ്ടെന്നുകണ്ടളവിലുണ്ടായൊരിണ്ടൽബത മിണ്ടാവതല്ലമമ=ഒന്നു മാത്രമായ പുരുഷനെ (ബ്രഹ്മത്തെ) രണ്ടെന്നു കാണുമ്പോഠം സംസാരം ആവിർഭവിക്കുന്നു. ഒന്നു മാത്രമായതു് എങ്ങിനെ പലതായി കാണപ്പെടുന്നു എന്നു ചിന്തിക്കേണ്ടതായിട്ടുണ്ടു്. വിരോധം തോന്നിപ്പിക്കുന്ന ഒരു പ്രസ്താവനയാണതു്.

കാപിലമതപ്രകാരം അവ്യക്താവസ്ഥയിലിരിക്കുന്ന മൂലപ്രകൃതിയുടെ കാര്യങ്ങളാണ് എല്ലാ പ്രാപഞ്ചികവസ്തുക്കളും. പരിണാമങ്ങഠക്കു മുഴുവൻ നിദാനമായ സത്വരജസ്തമസ്സുകഠം മൂലപ്രകൃതിയിൽ അടങ്ങിയിരിക്കുന്നു. കൽപാദിയിൽ പ്രകൃതിയിൽ സാമ്യാവസ്ഥയിലിരിക്കുന്ന വസ്തുക്കഠം സർഗാരംഭത്തിൽ പലതരത്തിൽ കൂടിക്കലൎന്നു് സ്ഥൂലപദാർത്ഥങ്ങളായിത്തീരുന്നു. സാംഖ്യന്മാർ പരിണാമവാദികളാണ്. പ്രകൃതി സാമ്യാവസ്ഥ

യിൽ നിശ്ചലവും സർവ്വവ്യാപകവും സനാതനവുമാണ്. മൂലപ്രകൃതിയും പുരുഷനും ഒന്നിൻേറയും വികൃതികളല്ല. മഹത്തത്വാദികരം ഒന്നുപോലെ പ്രകൃതിയും വികൃതിയു മാകുന്നു. എല്ലാ പദാർത്ഥങ്ങളും സൂക്ഷ്മരൂപത്തിൽ എല്ലാ യ്പോഴും സത്തുതന്നെയെന്നു് സാംഖ്യന്മാർ സിദ്ധാന്തി ക്കുന്നു. അവരെ അതുകൊണ്ടാണു് സത്കാര്യവാദി കരം എന്നു പറയുന്നതു്. സൃഷ്ടി സ്ഥിതിസംഹാര ങ്ങരം പ്രകൃതിയിലുള്ള സത്കാര്യങ്ങളുടെ ഹ്രാസവികാ സങ്ങരം മാത്രമാണു്. ബോധരൂപത്തിൽ നമ്മുടെ ബുദ്ധി യിൽ വിളങ്ങുന്ന ചൈതന്യ വിശേഷത്തെയാണു് അവർ പുരുഷൻ എന്നു് വിളിക്കുന്നതു്. ഈ പുരുഷ നാണു് പ്രപഞ്ചത്തിൻെറ അധിപനായ ഈശ്വരൻ. പുരുഷൻ സത്വരജസ്തമസ്സുകളെ പ്രകാശിപ്പിക്കുമ്പോരം പ്രപഞ്ചം പ്രത്യക്ഷപ്പെടുന്നു. ഈ പ്രകാശിപ്പിക്കലി നെയാണു് ഒന്നായതിനെ രണ്ടായിക്കാണുന്നു എന്നു പ്രസ്താവിച്ചിരിക്കുന്നതു്.

പ്രപഞ്ചത്തിനു വാസ്തവംപറഞ്ഞാൽ പ്രാതിഭാസി കസത്തയേയുള്ളു. രാത്രിയിൽ കാണപ്പെടുന്ന കയറിൽ സർപ്പത്തിൻെറ ആരോപംപോലെയാണു് പുരുഷനിൽ പ്രപഞ്ചത്തിന്റെ അദ്ധ്യാരോപം. ബ്രഹ്മം മാത്രമേയുള്ളു; പ്രപഞ്ചമില്ല. പക്ഷേ, വ്യവഹാരദശയിൽ പ്രപഞ്ച ത്തെക്കുറിച്ച് പറയാതിരിക്കാൻ കഴിയുന്നില്ല. അതിന്റെ അസ്തിത്വം അങ്ങിനെയങ്ങ് നിഷേധിക്കപ്പെടാനും കഴി യുന്നില്ല. അതിനാൽ ശ്രീശങ്കരൻ പ്രപഞ്ചത്തിനു് വ്യാവ ഹാരികസത്തകൂടി കൽപിച്ചിട്ടുണ്ടു്. പ്രപഞ്ചസൃഷ്ടി മായയുടെ കളിയാണു്.

ഛാന്ദോഗ്യോപനിഷത്തിൽ ആറാം അദ്ധ്യായ ത്തിൽ ഉദ്ദാലകമഹർഷി തൻെറ പുത്രനും ശിഷ്യനും ആയ ശ്വേതകേതുവിനു് ബ്രഹ്മവിദ്യ ഉപദേശിക്കുന്ന

തിങ്ങനെയാണ്. 'സദേവസൌമ്യേദമഗ്ര ആസീത്'' ഏകമേവാദ്വിതീയം.' ആദിയിൽ സത്തൊന്നു മാത്രമേ ഉണ്ടായിരുന്നുള്ളു. അതു് അദ്വിതീയവുമാണ്. ഒന്നെങ്ങിനെ പലതാകും. പലതായിട്ടില്ല. പലതെന്നു തോന്നൽ ഉണ്ടെന്നുള്ളതു സത്യം. അതു നമ്മുടെ മനസ്സിൽ മായാകൃതമായ ഭ്രാന്തിയാണ്. അതേ ഉപനിഷത്തിൽ അതേ അദ്ധ്യായത്തിൽതന്നെ പറയപ്പെട്ടുണ്ട്. 'യഥാ ഏകേനൈവ മൃത്പിണ്ഡേന സർവ്വം മൃണ്മയമവിജ്ഞാതം വിജ്ഞാതം സ്യാദ്വാചാരംഭണം വികാരോ നാമധേയഃ, എന്നു്. കുടം, ചട്ടി എന്നീ രൂപങ്ങളിൽ മണ്ണു കാണപ്പെടുന്നു. വാസ്തവത്തിൽ മണ്ണല്ലാതെ കുടമോ ചട്ടിയോ ഇല്ല. മണ്ണിനെ കുടമായും ചട്ടിയായും കാണപ്പെടുന്നതു് ഭ്രമംകൊണ്ടാണ്. വികാരമെന്നു പറയുന്നതു് ശബ്ദങ്ങളെ ആശ്രയിച്ചുള്ള പേരു മാത്രമാണ്. പ്രപഞ്ചനാനാത്വവും അങ്ങിനെ ബ്രഹ്മത്തിൽ ആരോപിതമല്ലാതെ അതിനു നിത്യത്വമോ അസ്തിത്വമോ ഇല്ല.

വികൽപം തീരെ മാറുന്നില്ലെങ്കിലും അറിയുന്നവനും അറിയപ്പെടുന്നതും അറിവും വേർതിരിക്കപ്പെടാൻവയ്യാത്ത നിലയിലാണ് നമുക്കനുഭവപ്പെടുന്നതു്. ബോധരൂപമായ ചൈതന്യമല്ലാതെ മറ്റൊന്നുമവിടെ കാണപ്പെടുന്നില്ല. സുഷുപ്തിയിലെ ബോധസ്വരൂപത്തെ ആവരണം ചെയ്തുകൊണ്ടു് നിൽക്കുന്നതായി നമുക്കു തോന്നുന്ന ഒരു ഇരുട്ടുമുണ്ട്. ഇതു മായയാണ്. അതിൽ നിന്നാണ് സ്വപ്നത്തിലേയും ജാഗ്രത്തിലേയും നാനാത്വം പൊന്തിവരുന്നതു്. സുഷുപ്തിയിലെ ഏകത്വത്തെ മറച്ച് സ്വപ്നജാഗ്രത്തുകളിലെ .പ്രപഞ്ചവസ്തുക്കളായി അതിനെ വിക്ഷേപിച്ചു നില്ക്കുന്ന ശക്തിയാണ് മായ.

കൊച്ചുകുട്ടികൾ പ്ലാവില കുത്തി പശുവിനേയും ദേവനേയും പാത്രങ്ങളും ഒക്കെ ഉണ്ടാക്കാറുണ്ട്. പ്ലാവി

ലയുടെ സത്ത മറയ്ക്കുന്നതോടൊപ്പം ഭൂമിയെ പശുവായും ദേവനായും പാത്രങ്ങളായും അവർ കാണുകയും ചെയ്യുന്നു. ഇങ്ങനെ നമ്മുടെ ഭ്രമത്തിന് രണ്ടു ധ്രുവങ്ങൾ ഉണ്ട്. അവയ്ക്കിടയിൽ ഭ്രമരൂപത്തിലുള്ള എത്രയോ അറിവുകളാണ് നമ്മേ തഴുകിക്കടന്നുപോകുന്നത്. അദ്വൈതചിന്തകന്മാരുടെ വിക്ഷേപാവരണരൂപമായ മായയ്ക്ക് ഒന്നാംതരം ഉദാഹരണമാണ് രജ്ജുസർപ്പഭ്രാന്തി.

സങ്കല്പവികല്പങ്ങൾ അഥവാ നിവൃത്തിപ്രവർത്തികൾ എന്നു രണ്ടേററങ്ങൾ നമുക്ക് അനുഭവപ്പെടുന്നുണ്ട്. ഈ അനുഭവംതന്നെ ജീവിതം. സുഖവും ദുഃഖവും മാറി മാറി നമ്മേ തഴുകുന്നു. രണ്ടും ആപേക്ഷികസ്വഭാവമുള്ളവയാണ്. ഏതെങ്കിലും ഒരാളിനേയോ ഒരു വസ്തുവിനേയോ ആസ്പദമാക്കി മാത്രമാണ് നമ്മുടെ സുഖദുഃഖങ്ങൾ നിൽക്കുന്നത്. അതിനാൽ സുഖദുഃഖങ്ങളുടെ ബാഹുല്യംപോലെ പ്രപഞ്ചവും നാനാത്വവും വൈവിദ്ധ്യവുമുള്ളതായി പ്രത്യക്ഷപ്പെടുന്നു. ബ്റഹ്മമെന്നും നാനാത്വം നിറഞ്ഞ പ്രപഞ്ചം എന്നും രണ്ടു വ്യാഖ്യാനം സത്യത്തിന് ഉണ്ടാകുമ്പോൾ സാംസാരിക ജീവിതം സംഭവിക്കുന്നു. തന്മൂലം ഉണ്ടാകുന്ന ദുഃഖം ഇത്രയെന്നു പറയാനാവില്ല. 'പുനരപി ജനനം പുനരപി മരണം' എന്ന മട്ടിൽ നീണ്ടുപോകുന്ന ജീവിതത്തിൽനിന്ന് മോചനം എങ്ങിനെ ലഭിക്കാനാണ്.

അതുകൊണ്ട് പ്രാർത്ഥിക്കുകയാണ്; 'പണ്ടേക്കണക്കു വരുവാൻ നിൻ കൃപാവലികൾ ഉണ്ടാകവേണമിഹ നാരായണായനമഃ' എന്ന്. പണ്ടേക്കണക്കു വരുകയെന്നു പറഞ്ഞാൽ ഒന്നാണെന്നുള്ള ബോധം വരുകയെന്നർത്ഥമാണ്. നാനാത്വം അസ്തമിച്ച് ഏകത്വത്തിൻെറ സാക്ഷാത്കാരം ഉണ്ടാകണം. അതിന്

അനുഗ്രഹവും കാരുണ്യവും വേണം. ബ്രഹ്മസാക്ഷാത്കാരത്തിനു് എല്ലാവരും യോഗ്യരല്ലല്ലോ ആ യോഗ്യത ഈശ്വരാനുഗ്രഹംകൊണ്ടു് ഉണ്ടാകേണ്ടതാണു്.

ശ്ലോ ആനന്ദചിന്മയഹരേ! ഗോപികാരമണ!
ഞാനെന്ന ഭാവമതു തോന്നായ്കവേണമിഹ
തോന്നുന്നതാകിലഖിലം ഞാനിതെന്നവഴി
തോന്നേണമേ വരദ! നാരായണായനമഃ 3

**അർത്ഥം** ആനന്ദചിന്മയഹരേ! = സംസാരക്ലേശത്തെ അകററുന്ന ഹരി ആനന്ദമയനും ചിന്മയനും ആണു്. ബ്രഹ്മത്തെ സച്ചിദാനന്ദം എന്നു പറയാറുണ്ടു്. 'ആനന്ദാത് ഖല്വിമാനി ഭൂതാനി ജായന്തേ ആനന്ദേന ജാതാനി ജീവന്തി ആനന്ദം പ്രയന്ത്യഭിസംവിശന്തി' എന്നാണു് തൈത്തിരീയോപനിഷത്തു പറയുന്നതു്. ആനന്ദത്തിൽ നിന്നുണ്ടായി ആനന്ദത്തിൽ സ്ഥിതിചെയ്തു് ആനന്ദത്തിൽ ലയിക്കുന്നതാണു് ഈ പ്രപഞ്ചം. ഈ ഉപനിഷദ്വാക്യം സാന്ദ്രാർത്ഥമായിട്ടുള്ളതാണു്.

സത്യം അഥവാ ഉണ്മയാണു് സത്തു്. കേവലബോധമാണു് ചിത്തു്. പരമശാന്തിയാണു് ആനന്ദം. സത്തും ചിത്തും ആനന്ദവും ആത്മാവിന്റെ വിശേഷണങ്ങളല്ല. അവ ആത്മസ്വരൂപങ്ങൾതന്നെയാണു്. ആത്മാവിനെ സത്തെന്നും ചിത്തെന്നും ആനന്ദമെന്നും ചൈതന്യമെന്നും ഒക്കെ വിളിക്കാം. അതിൽ വൈരുദ്ധ്യമൊന്നുമില്ല. എന്തെന്നാൽ അവയെല്ലാം ഒന്നുതന്നെയാണു്. പ്രപഞ്ചവസ്തുക്കൾക്കു് ആപേക്ഷികസത്തയേ ഉള്ളു. വസ്തുക്കളുടെ ബോധവും ആപേക്ഷികമാണീ ലോകത്തിൽ. അതിനാൽ ആപേക്ഷികസത്തയും ആപേക്ഷികബോധവും നമുക്കു നല്കുന്ന സുഖവും ആപേ

ക്ഷികമായിരിക്കും. അവയ്ക്കൊന്നും ശാശ്വതത്വമില്ലെന്നർത്ഥം. ഈ ആപേക്ഷികത മാറിയാൽ ബ്രഹ്മം അതിൻെറ ശുദ്ധമുക്തസ്വഭാവത്തിൽ തെളിയും. പാരമാർത്ഥികസത്തയായ ആ കേവലബോധം ആനന്ദഘനമായിട്ടുള്ളതാണ്.

ആനന്ദമാണ് ഏതൊരു വ്യക്തിയുടേയും ലക്ഷ്യം. പഠിക്കുന്നതും ഉണ്ണുന്നതും ഉറങ്ങുന്നതും എല്ലാം എന്തിനു വേണ്ടിയാണ്. സുഖത്തിനുവേണ്ടിയാണ്. ഓരോ ആഗ്രഹത്തിൻേറയും സാഫല്യത്തിൽ സുഖമുണ്ടാകുന്നു. ഊണിനേയും ഉറക്കത്തേയും ആശ്രയിച്ച് ഉണ്ടാകുന്ന സുഖം ശാശ്വതമല്ല. പക്ഷേ, ആ സുഖവും ആനന്ദസ്വരൂപമായ ആത്മാവിൻെറ രൂപംതന്നെയാണ്. അതുപോലെ തന്നെ ഓരോ വസ്തുവിൻേറയും ഇതരാപേക്ഷമായുള്ള അസ്തിത്വവും ഓരോ വസ്തുവിനേയുംകുറിച്ചുള്ള ബോധവും ആപേക്ഷികമാണ്. ഈ ആപേക്ഷികതകളെല്ലാം മാറിയാൽ ആ അവസ്ഥ കേവലസത്തയും കേവലബോധവും കേവലാനന്ദവുമാണ്. നമ്മുടെ സുഖാന്വേഷണം അഥവാ സത്യാന്വേഷണം ഈ ആപേക്ഷികതയിൽ കുടുങ്ങുമ്പോൾ ആശകളായിത്തീരുകയും ആ ആശകൾ ആത്മാവിൻെറ ആവരണമായി വാസനാരൂപത്തിൽ സ്ഥിതിചെയ്യുകയും ചെയ്യുന്നു. അതുതന്നെയാണ് അവിദ്യ. അവിദ്യമാറിയാൽ മറവുകൾ മാറും; ആനന്ദം തെളിയും; മുക്തിപദമതാണ്. വസ്തുനിഷ്ഠമല്ല സത്തും ചിത്തും ആനന്ദവും; ആത്മനിഷ്ഠമാണ്. അഥവാ ആത്മാവുതന്നെയാണ് സത്തും ചിത്തും ആനന്ദവും.

നാമൊരു വൃക്ഷം കാണുന്നു. വൃക്ഷം ഒരു വിശേഷമാണ്. ചെടി ഒരു വിശേഷമാണ്. അതുപോലെ ഓരോ വസ്തുവും ഈ പ്രപഞ്ചത്തിലുള്ള വിശേഷംമാത്ര

മാണ്. അതുകൊണ്ടവയൊന്നിനേയും സത്തെന്നു പറഞ്ഞുകൂടാ. സത്ത സാമാന്യം മാത്രമാണ്. വൃക്ഷത്തിനും ചെടിക്കും ഒരു സത്തയുണ്ട്. ആ സത്തയാണ് സാമാന്യം. വൃക്ഷത്തിന്റെസത്തയും ചെടിയുടെസത്തയും ഭിന്നമല്ല; ഒന്നുതന്നെയാണ്. വൃക്ഷത്തെ സംബന്ധിച്ചും ചെടിയെ സംബന്ധിച്ചും, അവയുടെ സത്ത ഒരു സാക്ഷിയെന്നല്ലാതെ അതിന് വൃക്ഷത്തോടോ ചെടിയോടോ സംബന്ധമൊന്നുമില്ല. രൂപം നാമം എന്ന ക്രമത്തിൽ സ്ഥലകാലകാരണബദ്ധമായി വെളിയിൽ കാണപ്പെടുന്ന വൃക്ഷം എന്ന ഇന്ദ്രിയജ്ഞാനം ഉള്ളിൽ നാമം രൂപം എന്ന ക്രമത്തിൽ പൊന്തിനില്ക്കുന്ന ഒരാശയമാണ്. ആ ആശയംതന്നെ നമ്മുടെ ബോധതലത്തിൽ നാമരൂപങ്ങളെ വിട്ട് സുഷുപ്തിയിലെന്നപോലെ നില്ക്കുമ്പോൾ ഉപരിതനമായ ഒരു സത്തയായി മാറുന്നു. തുരീയാവസ്ഥയിലേയ്ക്കതിനെ ഉയർത്തിവെച്ചാൽ അതു കേവലബോധവും ആനന്ദവും സത്തയും നിർവ്വികാരവുമായിത്തീരുന്നു. ആ തത്വമാണ് ബ്രഹ്മം.

ഗോപികാരമണ! = കൃഷ്ണ! ഗോപികാശബ്ദത്തിന് പല അർത്ഥങ്ങളുമുണ്ട്. അക്കൂട്ടത്തിൽ പ്രസിദ്ധമായ അർത്ഥമാണ് പ്രകാശം എന്നുള്ളതു്. ബ്രഹ്മവും പ്രപഞ്ചവും പ്രകാശങ്ങളുടെ രണ്ടു ധ്രുവങ്ങളാണ്. രമണൻ, രമിപ്പിക്കുന്നവൻ അഥവാ സമന്വയിപ്പിക്കുന്നവൻ ആണ്. ബ്രഹ്മം പ്രപഞ്ചം എന്നു രണ്ട്. ഇവ രണ്ടിനേയും സമന്വയിപ്പിക്കുന്ന ആളാണ് ശ്രീഹരി. ഞാനെന്നും എന്റേതെന്നുമുള്ള ദ്വന്ദ്വഭാവങ്ങളെ സായോജിപ്പിച്ച മധുരോദാരമായ സന്ദർഭമാണ് രാസലീല. ആ രാസലീലാലോലുപൻ യോഗാചാര്യനാണ്. യോഗം സമന്വയമാണെല്ലോ. ആദ്യം തന്നെ ഹരിയെ പരമാ

ചാര്യനെന്നു സംബോധനചെയ്കതിന്റെ രഹസ്യം ഇപ്പോൾ സ്പഷ്ടമായിരിക്കുമല്ലോ.

തോന്നുന്നതാകിലഖിലം ഞാനിതെന്ന വഴി തോന്നേണമേ വരദനാരായണായനമഃ = ഞാനെന്നും എന്റേതെന്നുമുള്ള നാനാത്വബോധം ഉണ്ടാകുന്നതു് അവിദ്യ കൊണ്ടാണു്. ആ അവിദ്യയും അവിദ്യാകൃതമായ നാനാത്വവും മാറി എല്ലാം ഞാനെന്നും ഞാനല്ലാതെ ഒന്നുമില്ലെന്നും ഞാൻ തന്നെ ബ്രഹ്മമെന്നും ഉള്ള ഉറച്ച ബോധാനുഭവം ഉണ്ടാകാൻ വേണ്ട സത്മാർഗ്ഗം അഥവാ സാദ്ധ്യത്തെ സാധിപ്പിക്കുന്ന സാധനം ഈ സാധകനുണ്ടാകുന്നതിനു് ആ നാരായണനെ ഞാൻ നമസ്കരിക്കുന്നു.

ശ്ലോ—അർക്കാനലാദിവെളിവൊക്കെ ഗ്രഹിക്കുമൊരു
കണ്ണിന്നു കണ്ണുമനമാകുന്ന കണ്ണതിനു
കണ്ണായിരുന്ന പൊരുൾ താനെന്നുറയ്ക്കുമള-
വാനന്ദമെന്തു! ഹരി നാരായണായനമഃ 4

അർത്ഥം—അർക്കാനലാദിവെളിവൊക്കെ ഗ്രഹിക്കുമൊരു കണ്ണിനു = സൂര്യൻ, അഗ്നി ഈ തേജസ്സുകളെ ഒക്കെ കാണുന്ന കണ്ണു് നമ്മുടെ ബാഹ്യചക്ഷുസ്സാണു്. ഏതെങ്കിലുമൊരു പ്രപഞ്ചവസ്തുവിനെ നിർദ്ദേശിച്ചു് അതിനെ കാണുന്ന കണ്ണെന്നു പറയാതെ അർക്കാനലാദി വെളിവൊക്കെ ഗ്രഹിക്കുന്ന കണ്ണു് എന്നു പറഞ്ഞതു് വെറുതെയാകുകയില്ല.

'യദാദിത്യഗതം തേജോജഗത്ഭാസയതേഽഖിലം
യച്ചന്ദ്രമസിയച്ചാഗ്നൗതത്തേജോ വിദ്ധിമാമകം'

എന്നാണു ഗീതയിൽ പറഞ്ഞിരിക്കുന്നതു്. ആദിത്യനിലും ചന്ദ്രനിലും അഗ്നിയിലും ഉള്ളതും ലോകത്തെ പ്രകാശിപ്പിക്കുന്നതുമായ തേജസ്സു് എന്റേതാണെന്ന

റിയുക. ആകാശം ശബ്ദതന്മാത്രവും വായു ശബ്ദസ്പർശമാത്രവുമാണ്. അതിനാൽ അവ നേത്രേന്ദ്രിയത്തിനു വിഷയമല്ല. ത്രിമാനമായ തേജസ്സും ചതുർമാനമായ അപ്പും പഞ്ചതന്മാത്രയോടുകൂടിയ പൃഥിവിയുമേ നേത്രേന്ദ്രിയവിഷയമായിട്ടുള്ളു. കണ്ണിന്നു വിഷയമായി വിക്ഷേപശക്തിക്കു വിധേയമായ ആദ്യത്തെ പദാത്ഥം തേജസ്സെന്നുള്ളതൊരു കാര്യം. ലോകത്തിൽ ഉണ്ടാകുന്ന ദർശനങ്ങൾക്ക് അഥവാ ചക്ഷുരിന്ദ്രിയജ്ഞാനത്തിന് എല്ലാം അടിസ്ഥാനം തേജസ്സും തേജസ്സും തമ്മിലുള്ള സമ്മേളനമാണ്. സൂൎയ്യനേയും ചന്ദ്രനേയും അഗ്നിയേയും കാണുന്നു എന്നു പറയുമ്പോൾ പ്രകാശത്തെ കാണുന്നു എന്നാത്ഥമാണ്. ആരാണ് കാണുന്നതെന്നു ചോദിച്ചാൽ പ്രകാശം തന്നെ എന്നു സമാധാനം. എവിടെയുള്ള പ്രകാശം? നമ്മിലുള്ള പ്രകാശം. നാംതന്നെ പ്രകാശത്തിൻെറ പിണ്ഡീഭൂതാവസ്ഥയാണല്ലോ. നാം തന്നെയാകുന്ന തേജസ്സിൻെറ പ്രവൎത്തനസ്വരൂപങ്ങളാണ് നമ്മുടെ ബുദ്ധി, ചിത്തം, അഹങ്കാരം, മനസ്സ്, ജ്ഞാനേന്ദ്രിയങ്ങൾ, കൎമ്മേന്ദ്രിയങ്ങൾ എന്നിവ. ഇവയിലൊക്കെക്കൂടി വ്യാപിച്ച് ഇവയുടെ ഒക്കെ ആകെത്തുകയായി ഇവയെല്ലാമായും ഇവയോടു ബന്ധപ്പെടാതെയും ഇവയിലൂടെയും ജ്വലിച്ചു കൊണ്ടിരിക്കുന്ന ആത്മാവ് പ്രകാശമാണല്ലോ.

കണ്ണിന്നു കണ്ണമനമാകുന്ന കണ്ണതിനു കണ്ണായിരുന്ന പൊരുൾ=ചക്ഷുരിന്ദ്രിയമാകുന്ന കണ്ണിന്നു കണ്ണ് മനസ്സാണ്. കണ്ണു തുറന്നിരുന്നാലും പാട്ടുകേൾക്കുന്നവൻ മുമ്പിൽ നില്ക്കുന്നവനെ കാണുന്നില്ല. കാരണം അവൻെറ മനസ്സ് നേത്രേന്ദ്രിയത്തിൻെറ സന്നികർഷത്തിലില്ലെന്നതുതന്നെ. ആ മനസ്സാകുന്ന കണ്ണിനും

കണ്ണാണ് ആത്മാവ്. പ്രകാശത്തെ അറിയുന്ന പ്രകാശത്തെ തേടിപ്പോകുന്ന ഒരദ്ധ്യാത്മവിദ്യാർത്ഥി ബാഹ്യമായ കണ്ണിനേയും അതിനും കണ്ണായ മനസ്സിനേയും തുടർന്ന് മനസ്സിനും കണ്ണായ ആത്മാവിനേയും പ്രത്യാഹാരധാരണാധ്യാനസമാധികളിലൂടെ സമീപിച്ച് അനുഭവിച്ചറിയുന്നു. അദ്വിതീയമായ ഒന്നിനെ അന്വേഷിക്കുകയും അറിയുകയും ചെയ്യുന്ന ഏതൊന്നൊക്കെപ്പറയുന്നതു് പ്രപഞ്ചത്തിന്റെ വ്യാവഹാരികസത്തയെ അംഗീകരിച്ചുകൊണ്ടാണെന്നോർമ്മിച്ചില്ലെങ്കിൽ സംശയം കൊണ്ടു് നാം വഴിതെററിപ്പോകുമെന്നോർമ്മിക്കണം.

കണ്ണായിരുന്ന പൊരുൾ താനെന്നുറയ്ക്കുമളവാനന്ദമെന്തു്=ആത്മാവാകുന്ന കണ്ണ് അഥവാ ഉണ്മ ഞാൻ തന്നെയെന്നു് അനുഭവിച്ചറിയുമ്പോൾ എല്ലാ സാംസാരികബന്ധങ്ങളിൽ നിന്നും മോചനം സിദ്ധിച്ച് സുഖദുഃഖാദികളായ ദ്വന്ദ്വഭാവങ്ങൾക്ക് വിധേയനാകാതെ നിതാന്തമധുരവും അഖണ്ഡവുമായ ആനന്ദമായി മാറി ഒരുവൻ പൂർണ്ണതപ്രാപിക്കും. അതാണു് പരമമായ ജീവിതലക്ഷ്യം.

ശ്ലോ — ഹരിനാമകീർത്തനമിതുരചെയ്‌വതിന്നു തുരു-
വരുളാലെ ദേവകളുമരുൾചെയ്ക ഭൂസുരരും
നരനായ് ജനിച്ചുടനെ മരണംഭവിപ്പളവു-
മുരചെയ്‌വതിന്നരുൾക; നാരായണായനമഃ 5

അർത്ഥം — ഹരിനാമകീർത്തനം ഇവിടെയാണു് ആരംഭിക്കുന്നതു്. ഇതുവരെ ആമുഖോപന്യാസമാണു് നടന്നതു്. ഹരി എന്നുതുടങ്ങി 'ക്ഷ' എന്ന അക്ഷരത്തിൽ കൃതി അവസാനിക്കുകയാണു്. ഈ ലഘുഗ്രന്ഥത്തിന്റെ ശുഭപര്യവസാനത്തിനു വേണ്ട മംഗളാചരണം ഈ പദ്യഭാഗത്തിലുണ്ടു്. അവ-

സാനം ഭരതവാക്യംപോലെയും ചില പദ്യങ്ങളുണ്ടു്. ഗുരുവിൻേറയും ദേവന്മാരുടേയും ബ്രാഹ്മണരുടേയും അനുഗ്രഹങ്ങൾക്കു് ഗ്രന്ഥകാരൻ പ്രാർത്ഥിക്കുന്നു.

കർമ്മജ്ഞാനഭക്തിയോഗങ്ങളിൽ ഭക്തിക്കാണു് പ്രാധാന്യം ചിലർ കല്പിക്കുന്നതു്. 'മോക്ഷസാധനസാമഗ്ര്യാം ഭക്തിരേവഗരീയസീ' എന്ന ഋഷിപ്രോക്തവുമുണ്ടു്. ജ്ഞാനകർമ്മഭക്തിമാർഗ്ഗങ്ങൾ പാരസ്പര്യം ഉള്ളവയാണു്. അതിനാൽ ഏതെങ്കിലും ഒന്നിനു് ഇതരാപേക്ഷമായ പ്രാധാന്യം കല്പിക്കേണ്ടതില്ല.

സ്നേഹിക്കാനുള്ള വാസന ജീവികളിൽ കൂടുതലായിട്ടുണ്ടെന്നു് ചിലർക്കഭിപ്രായമുണ്ടു്. വാസന കർമ്മാഭിമുഖവും ജ്ഞാനാഭിമുഖവും കൂടിയാണു്; സംശയമില്ല. സ്നേഹത്തിൻെറ പ്രവർത്തനം അയത്നലളിതവും കൂടുതൽ സുഖകരവുമാണു്. അതുകൊണ്ടാണ് ഗീതയിൽ

'യോനഹൃഷ്യതി നദ്വേഷ്ടിനശോചതിനകാംക്ഷതി
ശുഭാശുഭപരിത്യാഗീ ഭക്തിമാൻ യഃസ:മേപ്രിയഃ'

എന്നു പറഞ്ഞിട്ടുള്ളതും. സന്തോഷമരുതു്, ദ്വേഷമരുതു് ദുഃഖവും സുഖവും പാടില്ല. ശുഭാശുഭങ്ങളെ ഉപേക്ഷിക്കുകയും വേണം. അങ്ങിനെയുള്ള ഭക്തനാണു് ഭഗവാനു് പ്രിയങ്കരനായിട്ടുള്ളവൻ.

ഭക്തിമാർഗ്ഗത്തിൽ ചരിക്കുന്നവൻ സഗുണാരാധനയിലാണു തുടങ്ങുന്നതു്. അതുചെന്നു് നിർഗ്ഗുണാരാധനയിൽ നില്ക്കും. അവികാരിയും നാമരൂപരഹിതനും നിർഗ്ഗുണനും ആയ ബ്രഹ്മത്തെ ധ്യാനിക്കാൻ വളരെ വിഷമമാണു്. നാമരൂപാഘടിതമാണല്ലോ സഗുണബ്രഹ്മം. അതിനാൽ നാമജപം, വിഗ്രഹാരാധന,

ക്ഷേത്രദർശനം, തീർത്ഥാടനം തുടങ്ങിയവ ഭക്തിയോഗത്തിന്റെ അംഗങ്ങളാണ്. അവയിൽവെച്ച് ഏററവും സുഗമമായിട്ടുള്ളതു് നാമജപമാണ്. നാമജപത്തിന്റെ ഫലം ദൂരവ്യാപകവുമാണ്. അതുകൊണ്ടുതന്നെയാണ് ഗീതയിലെ വിഭൂതിയോഗമായ പത്താംഅദ്ധ്യായത്തിൽ ഭഗവാൻ 'യജ്ഞാനാം ജപയജ്ഞോസ്മി' എന്നു നാമജപത്തിനു പ്രാധാന്യംകൊടുത്തു പറഞ്ഞിട്ടുള്ളതും. യജ്ഞങ്ങളുടെ കൂട്ടത്തിൽ ജപത്തെ കൂട്ടിയിരിക്കുന്നതിനാൽ അതു കേവലം സ്ഥൂലരൂപത്തിലുള്ള നാമജപം മാത്രമല്ലെന്നോർക്കണം.

ജ്ഞാനകർമ്മഭക്തിസാധനകളുടെ ലക്ഷ്യം സംസാരമോചനമാണ്. നാം സ്വീകരിക്കുന്ന ജീവിതരീതി ദ്വന്ദ്വാത്മകബോധത്തിനു് അതീതമായിരിക്കണം. ബ്രഹ്മസാക്ഷാത്കാരം നമ്മുടെ പൂർണ്ണത്വത്തിന്റെ സാക്ഷാത്കാരമാണ്. അതു് സനാതനമായ സത്യവും നമ്മുടെ സ്വഭാവത്തിന്റെതന്നെ വികസിതഭാവത്തിന്റെ ബോധവുമാകുന്നു. അതു നിർവ്വികല്പമായ ഒരു വസ്ഥയാണ്. ജ്ഞാനകർമ്മഭക്തികൾ സാധനകളും യജ്ഞങ്ങളുമാണ്. ഇന്ദ്രിയവ്യാപാരത്തിലാണേതും ആരംഭിക്കുന്നതു്. ഇന്ദ്രിയങ്ങളെ മനസ്സിലും മനസ്സിനെ ബുദ്ധിയിലും ബുദ്ധിയെ ആത്മാവിലും ഹോമിച്ചുകഴിയുമ്പോൾ യജ്ഞം സമാപിക്കും. ഇന്ദ്രിയവ്യാപാരത്തിൽ ഭോഗകാംക്ഷയുണ്ടു്. ഭോഗകാംക്ഷ സംസാരകാരണമാണ്. ഭോഗേച്ഛയെ പരിധിവെച്ചു് തൃപ്തിപ്പെടുത്തുകയും ഇന്ദ്രിയങ്ങളെ അങ്ങിനെ യഥേഷ്ടം വിടാതിരിക്കുകയും ചെയ്യുകയാണ് ഒരുസാധകന്റെ പ്രഥമകർത്തവ്യം. കാമന വിടാൻ സമർപ്പണബുദ്ധിവേണം. കർമ്മത്തിനും കർമ്മഫലത്തിനുമിടയ്ക്കു് ഫലസമർപ്പണത്തിനു് മദ്ധ്യ

സ്ഥനായി പ്രവേശിക്കുന്ന സാകാരനായ ഈശ്വരൻ ഭക്തൻെറ പ്രേമമൂർത്തിയായി മാറുന്നു. ഭക്തൻെറ സുഖാസക്തിയാണ് പ്രേമമായിത്തീരുന്നത്. ഏതിനേയും നമുക്ക് ഈ നിലയിൽ പ്രേമസ്വരൂപമാക്കി ആരാധിക്കാം. നമ്മുടെ ജീവിതമങ്ങിനെ ഇഷ്ടദേവതാഭിമുഖമായിത്തീരുന്നു. ക്രമേണ ഈ ദേവതതന്നെ പ്രപഞ്ചം മുഴുവൻ നിറഞ്ഞതായി അറിയപ്പെട്ട് ഏകനായി വീക്ഷിക്കപ്പെടുന്നു. ഇഷ്ടദേവതാപൂജ ഈ ഘട്ടത്തിൽ ലോകസേവനമായി മാറിക്കഴിയും. ഈശ്വരൻ ഏകനാണെങ്കിൽ താനും അദ്ദേഹത്തിലന്തർഭവിക്കുമെന്ന ബോധം ഉദിക്കുകയും 'അഹം ബ്രഹ്മാസ്മി' എന്ന അനുഭവജ്ഞാനത്തിൽ ഭക്തൻ ഒടുവിൽ ചെന്നുചേരുകയും ചെയ്യുന്നു. അപ്പടിയിലെത്തുന്നതുവരെ നമ്മുടെ ഉപാസന നില്ക്കും. അവിടെയെത്തുന്നതിനു മുമ്പുള്ള ഘട്ടങ്ങളിലെല്ലാം നമ്മുടെ പ്രേമം ശുദ്ധീകരിക്കപ്പെട്ട് വിശുദ്ധപ്രേമമായി വളരുമ്പോൾ അതു സ്വയം യജ്ഞമായി തീരും. ഈശ്വരനാമജപം നമ്മെ ഈ സമർപ്പണബുദ്ധിയിൽ കൊണ്ടുചെന്നെത്തിക്കുമെന്നുള്ളതിനാലാണ് അതിനെ ഗീത, യജ്ഞമായി അംഗീകരിച്ചിരിക്കുന്നത്.

ഹരിനാമകീർത്തനം എന്നും ജപിക്കാൻ കഴിഞ്ഞാൽ അതിനേക്കാൾ ഹൃദയശുദ്ധീകരണക്ഷമമായ ലഘുമാർഗ്ഗം കണ്ടെത്തുവരില്ല. ഓരോ വർണ്ണത്തിനും വർണ്ണങ്ങൾ ചേരുന്ന വാക്കുകൾക്കും പ്രത്യേകം സ്പന്ദനങ്ങളാണുള്ളത്. സ്പന്ദനത്തിനു രൂപവുമുണ്ട്. ശാസ്ത്രീയമായി ശബ്ദങ്ങൾ ചേരുമ്പോൾ ഉണ്ടാകുന്ന സ്പന്ദനമാല ശക്തിയേറിയതായിരിക്കും. പ്രപഞ്ചം സ്പന്ദനങ്ങളുടെ ഒരു സമവായമാണ്. ഓരോ ശബ്ദത്തിനും രൂപവ്യത്യാസം കാണും. ഒരു ശബ്ദത്തിൻെറയോ മന്ത്രത്തിൻെറയോ

സ്പന്ദനമനുസരിച്ചുള്ള രൂപം ആ ശബ്ദംകൊണ്ടും മന്ത്രം കൊണ്ടും ഉദ്ദേശിക്കപ്പെടുന്ന ദേവതയുടെ രൂപവുമായിരിക്കും. ദ്രഷ്ടാക്കളായ ഋഷിമാർ ഈ തത്വമറിഞ്ഞാണ് ഓരോ മന്ത്രത്തിനുമോരോ രൂപം വിധിച്ചിട്ടുള്ളതു്. അതിനാൽ കീർത്തനത്തിൽ ഉറയ്ക്കുന്ന മനസ്സ് ദേവതയിലും പിന്നീട് നിർഗ്ഗുണബ്രഹ്മത്തിലും ചെന്നുചേരും. അതിനാൽ മന്ത്രം എന്നും ജപിക്കാൻ കഴിയുന്നതു നിമിത്തം വലിയൊരു വികാസമാണന്തർമണ്ഡലത്തിനുണ്ടാകുന്നതെന്നോർക്കണം. അതുപൂർണ്ണതാദർശനമുണ്ടാക്കും. ജന്മാന്തരങ്ങളിലേയ്ക്കു കടക്കുന്ന ജീവനു് അതുണ്ടാക്കുന്ന സംസ്കാരം ഒരു വികാസാനുക്രമണികയായിത്തീരും.

ശ്ലോ —ശ്രീമൂലമായ പ്രകൃതീങ്കൽ തുടങ്ങിജന-
നാന്ത്യത്തോളം പരമഹാമായ തന്റെഗതി
ജന്മങ്ങളും പലകഴിഞ്ഞാലുമില്ലവധി
കർമ്മത്തിനും; പരമനാരായണായനമഃ 6

അൎത്ഥം — ശ്രീമൂലമായ പ്രകൃതീങ്കൽ തുടങ്ങി ജനനാന്ത്യത്തോളം പരമഹാമായ തന്റെ ഗതി – മൂലപ്രകൃതിയിൽനിന്നാണ് ഈ പ്രപഞ്ചവസ്തുക്കളെല്ലാം ഉണ്ടാകുന്നതു്. ജനിച്ചും നശിച്ചും ചരാചരാത്മകമായ പ്രപഞ്ചം ഇങ്ങനെ തുടരുകയാണ്. ജനനമരണരൂപത്തിലുള്ള ഈ പരിണാമം മായ കൊണ്ടാണ് ഉണ്ടാകുന്നതു്. വിക്ഷേപവും ആവരണവും ആയി ആ മായയും പ്രപഞ്ചത്തോടൊപ്പം അനാദിയായിത്തന്നെ പ്രവർത്തിക്കുന്നു. ആത്മാവിൽ ആരോപിതങ്ങളാകുന്ന ജനനമരണങ്ങൾ തന്നെയാണ് മായ. ആത്മാവു് അനാദിയും അനന്തവും ആണു്. ആത്മാവിൽ ശരീരാദി

കളും അവയുടെ ധർമ്മങ്ങളും ആരോപിച്ച് ആത്മാവിനെത്തന്നെ പലതായിക്കാണുന്നതു് വിക്ഷേപരൂപത്തിലുള്ള ഭ്രാന്തികൊണ്ടാണു്. ആത്മാവിന്റെ യഥാർത്ഥ സ്വരൂപത്തെ മറയ്ക്കുന്ന ഭ്രമമാണു് ആവരണം. മൂലപ്രകൃതിയിൽ പരബ്രഹ്മത്തിന്റെ ചൈതന്യം പകരുന്നതുനിമിത്തം ഉണ്ടാകുന്ന തോന്നലാണു് സൃഷ്ടിക്കു തുടന്നുള്ള പരിണാമവിശേഷങ്ങൾക്കു നിദാനം. ബ്രഹ്മത്തിനു് പ്രകൃതിയുമായി ബന്ധമില്ല. പ്രകൃതിതന്നെ ബ്രഹ്മഭിന്നമായ ഒരു വസ്തുവല്ല. ആത്മാവിനെ കർമ്മബദ്ധമായി നാം കാണുന്നു. വാസ്തവത്തിൽ അതിനു ബന്ധമോക്ഷങ്ങൾ ഒന്നും ഇല്ലല്ലോ. കർമ്മബന്ധത്തോട്ടുകൂടിയ ആത്മാവിനെയാണു് ജീവൻ എന്നു പറയുന്നതു്. അങ്ങിനെയുള്ള ജീവൻ ജനനമരണങ്ങളിലൂടെ കടന്നുപൊയ്ക്കൊണ്ടിരിക്കും. ഇതു് മായയുടെ കളിയാണു്. ജന്മങ്ങളും പലകഴിഞ്ഞാലുമില്ലവധി കർമ്മത്തിനും=ജന്മങ്ങൾ കോടിക്കണക്കിനു കഴിഞ്ഞാലും ജീവനു് മുക്തിലഭിക്കുന്നില്ല. കാരണം കർമ്മബന്ധമാണു് സംസാരം. കർമ്മബന്ധം എന്നു പറയുന്നതു് മായ മൂലമാണു്. അപ്പോൾ സത്തയിൽ അസത്തിന്റെ ആരോപരൂപത്തിലുള്ള മനസ്സിന്റെ പ്രവർത്തനമാണു് മായ. ആ മായയുടെ സൃഷ്ടിതന്നെ മൂലപ്രകൃതി. മൂലപ്രകൃതി സത്വരജസ്തമസ്സുകളുടെ സമവായമാണു്. അതിന്റെ സങ്കോചവികാസങ്ങൾ ബ്രഹ്മത്തിലദ്ധ്യസിതമാകുന്നു. മൂലപ്രകൃതിയും അതിൽ സാമ്യാവസ്ഥയിലിരിക്കുന്ന സത്വരജസ്തമസ്സുകളും എല്ലാം മായാസൃഷ്ടമാണെന്നും ധരിക്കണം.

ഒരിക്കൽ ഒരു ഭ്രമമുണ്ടായാൽ ആ ഭ്രമം വളൎന്നുകൊണ്ടേയിരിക്കും. രാത്രിയിലിരുട്ടത്തു് ഒരു നിഴലിനെ പിശാചായി കരുതിയാൽ പിന്നെയതു വികല്പങ്ങളുടെ ഒരു ശൃംഖലതന്നെ സൃഷ്ടിച്ചുകൊണ്ടു് അനവധിഭ്രമങ്ങൾ നമ്മിലുണ്ടാകും. അതു പിന്നെ ജീവന്റെ സ്വഭാവമായി നിലകൊള്ളും. ഇതാണു് ഒടുങ്ങാത്ത കർമ്മവാസന. ഈ കർമ്മവാസന മുക്തിലഭിക്കുന്നതുവരെ നിലനിൽക്കും.

കർമ്മം–സഞ്ചിതം, പ്രാരബ്ധം, ആഗാമി എന്നു മൂന്നുവിധമുണ്ടു്. ഈ മൂന്നുതരം കർമ്മങ്ങളാണു് ഭൂതഭാവി വർത്തമാനങ്ങളെ സൃഷ്ടിച്ചുകൊണ്ടു് ജീവനെ ബന്ധിച്ചുകൊണ്ടുപോകുന്നതു്. കഴിഞ്ഞുപോയ ജന്മാന്തരങ്ങളിലെ കർമ്മസഞ്ചയമാണു് സഞ്ചിതം. എപ്പോഴും കുറെ കെട്ടിക്കിടക്കുന്നുണ്ടാവും. വലിയ പണക്കാരന്റെ ബാങ്ക് ബാലൻസുപോലെയാണു് ഈ സഞ്ചിതകർമ്മം. ബാങ്കിൽനിന്നു് കുറെയൊക്കെ എടുത്തു ചിലവഴിച്ചുകൊണ്ടിരിക്കും. അതു പ്രാരബ്ധമാണു്. നമ്മുടെ ഈ വർത്തമാനകാലജീവിതത്തിന്റെ സ്വഭാവത്തിനുതന്നെ കാരണമായി വർത്തമാനകാലജീവിതമായിത്തന്നെ പരിണമിച്ചിരിക്കുന്നതു് പ്രാരബ്ധമാണു്. പ്രാരബ്ധംകൊണ്ടു് സഞ്ചിതത്തിലൊരംശത്തിനു ക്ഷയം വരും. ബാക്കി കൂടെ ക്ഷയിപ്പിച്ചു് മോക്ഷപദത്തിലേയ്ക്കു് ഉയരുന്നതിനു് സഹായിക്കുന്നതു് ആഗാമികർമ്മമാണു്. ആഗാമിയുടെ സ്വഭാവമനുസരിച്ചു് കർമ്മമുക്തി ലഭിക്കും. കർമ്മമുക്തികൊണ്ടു വാസനയററു് ആത്മാവു് തിമുക്തവുമായിത്തീരുന്നു. അതിനാൽ ആഗാമികർമ്മം ഫലേച്ഛകൂടാതെയുള്ളതാകണം. ഫലാകാംക്ഷകൂടാതെയാകുമ്പോൾ കർമ്മവുമായിട്ടുള്ള ബന്ധംതന്നെ ആത്മാ

വിനു് ഇല്ലാതെയാകും. അതുവരെ മായാബദ്ധമായി തന്നെ ആത്മാവു കഴിയും. കർമ്മത്തെ ശുദ്ധീകരിച്ചു ശുദ്ധീകരിച്ചു് നൈഷ്കർമ്മസിദ്ധിയിലെത്തുവാൻ വേണം നമ്മുടെ ജന്മം വിനിയോഗിക്കേണ്ടതു്. ഈ ജന്മം നമ്മുടെ കയ്യിലല്ല. പക്ഷേ, ഭാവി നമുക്കുതന്നെ രൂപപ്പെടുത്താം. വർത്തമാനംതന്നെ അതിനടുത്തുള്ള ജന്മത്തിൻെറ തുടച്ച്യയാണു്. അതായതു് കഴിഞ്ഞുപോയ ജന്മങ്ങളിലെ കർമ്മങ്ങളുടെ ഫലമാണു്. അതിനാൽ ഒരുകണക്കിനു നോക്കുമ്പോൾ കർമ്മത്തിനുത്തരവാദികൾ നാം തന്നെയാണു്. നമുക്കുതന്നെ കർമ്മത്തിൽ നിന്നും മുക്തി ലഭിക്കാൻ കഴിയുന്നതുമാണു്. പക്ഷേ, സന്മാർഗ്ഗത്തിൽ ചരിക്കാൻ നമുക്കു കഴിയണം. അതിനു് ഈശ്വരാനുഗ്രഹം വേണം. അതിനുവേണ്ടിയുള്ള പ്രാർത്ഥനയാണു് ഹരിനാമകീർത്തനംകൊണ്ടു് നടത്തുന്നതു്.

ശ്ലോ—ഗർഭസ്ഥനായ് ഭുവി ജനിച്ചും മരിച്ചുമുദ-
കപ്പോളപോലെ ജനനാന്ത്യന നിത്യഗതി
തദ്ഭക്തിവർദ്ധനമുദിക്കേണമെൻമനസി
നിത്യം തൊഴായ്‌വരിക, നാരായണായനമഃ 7

അർത്ഥം ഗർഭസ്ഥനായ്ഭുവി ജനിച്ചും മരിച്ചുമുദകപ്പോളപോലെ ജനനാന്ത്യന നിത്യഗതി = ജീവൻ ജനനമരണങ്ങളിലൂടെ കടന്നുപോകുകയാണു്. അമ്മയുടെ വയററിൽ കടന്നു ലോകത്തിൽ പിറന്നും പിന്നീടു മരിച്ചും വീണ്ടും ജനിച്ചും നീർപ്പോളപോലെ ജീവിതം തുടരുകയാണു്. എല്ലാ വസ്തുക്കളും ഈ ജനനമരണങ്ങളിൽക്കൂടെ കടന്നുപോകുന്നു. സൂക്ഷ്മത്തിൽനിന്നു് സ്ഥൂലമായി പിന്നീടു് സൂക്ഷ്മമായി മാറുകയാണു്.

വിത്തിൽനിന്നുദിക്കുന്ന വൃക്ഷം വിത്തിൽതന്നെ ചെന്നു നിൽക്കുന്നു. വിത്തുതന്നെ പൊളിച്ചു പൊളിച്ച് ഉള്ളിലേയ്ക്കു കടക്കുമ്പോൾ അത്യന്തം സൂക്ഷ്മമായി വൃക്ഷം അപ്രത്യക്ഷമാകുന്നത് നമുക്കു കാണാൻ കഴിയും. ഛാന്ദോഗ്യോപനിഷത്തിൽ ഈ ഉദാഹരണം കൊടുത്തിട്ടുള്ളത് ഓർമ്മിക്കുക. ഈ ആശയം തന്നെയാണ് ഗീതയിൽ ഉള്ളത്.

അവ്യക്താദീനി ഭൂതാനി
വ്യക്തമദ്ധ്യാനി ഭാരത
അവ്യക്തനിധനാന്യേവ
തത്ര കാ പരിദേവനാ.

ആദിയും അന്തവും അവ്യക്തം. മദ്ധ്യംമാത്രം വ്യക്തം. അതിൽ പരിദേവനത്തിനെന്താണ് ഉപപത്തിയുള്ളത്?

ലോകം ഉണ്ടായനാൾ മുതൽ ഇന്നുവരെ കാണായിട്ടുള്ള ജീവിതപരമ്പരകൾ മുഴുവൻ ചിന്തിച്ചുനോക്കിയാൽ ഒരു ബോധധാരയായി മനസ്സിലാക്കുവാൻ കഴിയും. ബോധത്തിന്റെ ഒരു പ്രവാഹം മാത്രമാണത്. കാലത്തോടും ദേശത്തോടും കാരണത്തോടും ആ ബോധത്തെ ഘടിപ്പിക്കുമ്പോഴാണ് വസ്തുനാനാത്വവും പ്രപഞ്ചവൈവിദ്ധ്യവും അനുഭവപ്പെടുന്നത്. ആപേക്ഷികത മായയാണ്. ദ്വന്ദ്വബോധത്തിനതാണാസ്പദം.

സമ്പൂർണ്ണമായ ആത്മസമർപ്പണമാണ് ഭക്തി. കർമ്മജ്ഞാനഭക്തിയോഗങ്ങൾ സന്തതസഹചാരികളാണ്. ആത്മാവിന്റെതന്നെ മായാബന്ധംകൊണ്ട് ഉണ്ടാകുന്ന മൂന്നവസ്ഥകളാണ് അവ. പരാഭക്തിയിലെത്തിച്ചേരുന്നവനു് അപരോക്ഷാനുഭൂതി കൈവരുമെന്നു് എടുത്തുപറയേണ്ട കാര്യമില്ലല്ലോ. പരമപ്രേമ

രൂപമാണു് മുക്തി. അതിനാൽ ഭക്തിയുടെ പരമകാഷ്ഠയിൽ ഒരുവൻ നിർവൃതിപൂർണ്ണനാണു്. ഭഗവാൻെറ ബഹുമുഖങ്ങളായ മാഹാത്മ്യങ്ങൾ കേൾക്കാനുള്ള അഭിനിവേശവും രൂപദർശനത്തിനുള്ള ഉത്കണ്ഠയും ആരാധനയിലുള്ള ശ്രദ്ധയും സ്മരണയിലുള്ള ആവേശവും ദാസ്യസഖ്യവാത്സല്യമാധുര്യാദിഭാവങ്ങളും ആത്മനിവേദനാസക്തിയും തന്മയതാഭാവവും വിരഹോത്കലികയുമെല്ലാം ഭക്തിയുടെ വിവിധരൂപങ്ങളാകുന്നു. പടിപടിയായി പിടിച്ചുകയറാൻ ഒരു സാധകൻ ശ്രമംചെയ്യണം. നിഷ്പ്രയാസം കൈവരുന്നതാവുന്നതല്ല ഒരു ദൈവീകസമ്പത്തും. എന്തെന്നാൽ അവയെല്ലാം ഒന്നുപോലെ അസാധാരണങ്ങളാണു്. ചിലൎക്കു പെട്ടെന്നു മുക്തിലഭിക്കുന്നതു് പൂർവ്വജന്മപുണ്യകർമ്മഫലമാകാനേ തരമുള്ളു. ഖട്വാംഗനെന്ന രാജാവിൻെറ കാര്യംതന്നെ ഇവിടെ ഉദ്ധരിക്കപ്പെട്ടിട്ടുണ്ടു്. സംസാരജീവിതത്തിൽ അർത്ഥകാമങ്ങളെ ധർമ്മാനുസൃതമാക്കി മുന്നോട്ടുപോകുന്നവനു മാത്രമേ സാധകനാകാനും സാദ്ധ്യത്തെ സിദ്ധിപഥത്തിലെത്തിക്കാനും സാധിക്കുകയുള്ളു എന്നോർക്കണം.

ശ്ലോ—ഞാനാരിൽ മാനിനിമണാളൻ പുരാണപുരുഷൻ
ഭക്തവത്സലനനന്താദി ഹിനനിഹ
ചിത്തത്തിലച്യുതകളിപ്പന്തലിട്ടു വിള-
യാടീടുകിന്നു ഹരിനാരായണായനമഃ 8

അൎത്ഥം—ഞാനാരിൽ മാനിനിമണാളൻ പുരാണപുരുഷൻ=ലക്ഷ്മീദേവിയുടെ വല്ലഭനായ പുരാണപുരുഷൻ വിഷ്ണുവാണു്. ലക്ഷ്മീദേവി പ്രകൃതിയും വിഷ്ണു പുരുഷനുമാണു്. ഭക്തിയുടെ താഴ്ന്നപടിയിൽ ഭേദാഭേദം കാണും. അതിനാൽ പുരു

ഷനും പ്രകൃതിയും വേർതിരിഞ്ഞു നില്ക്കും. സഗു ണാരാധനയിൽനിന്നു വേണമല്ലോ നിർഗ്ഗുണാരാ ധനയിൽ ചെന്നു നില്ക്കുവാൻ. ഗീതയിൽ ഭക്തി യോഗത്തെപ്പററിപ്പറയുന്ന പന്ത്രണ്ടാം അദ്ധ്യായ ത്തിൽ നിർഗ്ഗുണോപാസനയുടെ വൈഷമ്യവും സഗുണോപാസനയുടെ ലാഘവത്വവും വെളിവാ ക്കപ്പെട്ടുന്നുണ്ടു്.

വിഷ്ണുവിൻെറ നാഭിയിലെ താമര സൃഷ്ടിയുടെ ആദ്യത്തെ സ്ഫുരണമാണു്. വിഷ്ണുവിനെ കേവല ബോധസ്വരൂപമായ ചൈതന്യമായും അനേകം ഇതളു കളുള്ള നാഭീപത്മത്തെ വൈവിദ്ധ്യവും നാനാത്വവും നിറഞ്ഞ അനേകം ബോധശകലങ്ങളുടെ സമാഹാരമായ പ്രപഞ്ചമായും ആ താമരയിലിരിക്കുന്ന ലക്ഷ്മീദേവിയെ പ്രപഞ്ചകാരണമായ മായാശക്തിയായും സങ്കല്പിച്ചാൽ ഞത്താരിൽ മാനിനിമണാളൻ എന്ന വരിയിലടങ്ങിയി രിക്കുന്ന പ്രതിരൂപാത്മകത്വം ഹൃദ്യമായിത്തീരുന്ന താണു്. സനാതനമായ ജീവിതത്തിൻെറ ഏററവും സൂക്ഷ്മവും ഏററവും സ്ഥൂലവുമായ രണ്ടു ധ്രുവങ്ങളും ഇവിടെ ഉണ്ടു്.

കുണ്ഡലിനീശക്തി മൂലാധാരത്തിൽ കെട്ടിക്കിടക്കു കയാണു്. സുഷുമ്നാനാഡിയിൽ മൂലാധാരം, സ്വാധി ഷ്ഠാനം, മണിപൂരകം, അനാഹതം, ആജ്ഞാ, വിശുദ്ധി, സഹസ്രാരം എന്നിങ്ങനെ ഏഴു നാഡീചക്രങ്ങൾ അഥവാ പത്മങ്ങൾ ഉണ്ടു്. കുണ്ഡലിനീശക്തി ഈ പത്മങ്ങളുമായി ബന്ധപ്പെട്ടതാകയാൽ ഞത്താരിൽ മാനിനിയെന്നുള്ള പ്രയോഗത്തിനു് യോഗശാസ്ത്രമനുസ രിച്ചു് വ്യാഖ്യാനമുണ്ടു്. ആ കുണ്ഡലിനീയോഗശക്തി സഹസ്രാരത്തിൽ കടന്നുപോയാൽ കേവലബോധത്തിൽ

ലയിക്കുന്നു. അപ്പോൾ കേവലബോധവും അധിഷ്ഠാനമായ മായ നാഡീപത്മങ്ങളും അവയോടു ബന്ധപ്പെട്ട കുണ്ഡലിനീശക്തിയും ഞത്താരും ഞത്താരിൽ മാനിനിയും ഞത്താരിൽ മാനിനി മണാളനുമായി അറിയപ്പെടേണ്ടതാണ്.

പുരാണപുരുഷനെ കേവലബോധമായി കല്പിച്ച് താമരയേയും താമരയിലെ ലക്ഷ്മിയേയും വ്യഷ്ടിഗതവും സമഷ്ടിഗതവുമായി നമുക്കു വ്യാഖ്യാനിക്കാവുന്നതാണ്. സുഷുമ്നാനാളി ചിദാകാശമാണ്. കുണ്ഡലിനിയെ നാഡീപത്മങ്ങളിലൂടെ ഉയർത്തി ഉയർത്തി സൂക്ഷ്മമാക്കി ചിദാകാശത്തിൽ ലയിപ്പിച്ചാൽ മായമാറി ബോധം തെളിയും. അപ്പോൾ നിർഗ്ഗുണസ്വരൂപത്തിലുള്ള ഞത്താരിൽ മാനിനിമണാളൻ പുരാണപുരുഷനെ അറിയും.

അദ്ദേഹം ഭക്തവത്സലനും അനന്താദിഹീനനുമാണ്. ഭക്തന്മാരോടുള്ള വാത്സല്യം എന്നു പറയുന്നതു് സഗുണനായ വിഷ്ണുവിനെ മനസ്സിൽവെച്ചുകൊണ്ടാണ്. നിർഗ്ഗുണനെ സംബന്ധിച്ചു് വാത്സല്യം എന്നു പറയുന്നതപ്പോൾ എങ്ങിനെ ശരിയാകും. പരമഭക്തൻ സഗുണത്തെവിട്ടു് നിർഗ്ഗുണത്തെ അനുഭവിച്ചറിയും. ഭക്തന്റെ ഈ യോഗ്യതതന്നെയാണ് ഭഗവാന്റെ വാത്സല്യം എന്നുപറയുന്നതു്. ഭക്തവത്സലനെന്നും അനന്താദിഹീനനെന്നും ഉള്ള വിശേഷണങ്ങൾ വിരോധികളാണ്. ആദിയും അന്തവുമില്ലാത്തവൻ വാത്സല്യഹീനനുമായിരിക്കണം. ഭക്തന്റെ പൂർണ്ണതാദർശനം സ്വന്തം സാധനയുടെ സാദ്ധ്യമാണ്. ആ സാദ്ധ്യത്തിലെത്തിക്കഴിയുമ്പോൾ ഭക്തനുമില്ല, ഭക്തിയുമില്ല, ഭക്തവത്സലനുമില്ല. സാധകന്റെ നിത്യാനന്ദാനുഭവം ത്രിപുടിമുടിഞ്ഞുള്ള ഒരു ഏകീഭാവമാണ്.

ചിത്തത്തിലച്യുതകളിപ്പന്തലിട്ടു വിളയാടീടു കിന്നു—മനസ്സിൽ ആ അച്യുതൻ സദാ വിളങ്ങണം. വിഷ്ണുവിനെപ്പററിയുള്ള സ്മരണ സദാ മനസ്സിലുണ്ടാകണം. ബുദ്ധിയും മനസ്സും എല്ലാം അച്യുതമയമായി ത്തീരണം എന്നർത്ഥം. കേവലബോധമായി അന്തരംഗം മാറണമെന്നുള്ളതാണു് ജീവിതത്തിൻെറ പരമമായ ലക്ഷ്യം.

ശ്ലോ—പച്ചക്കിളിപ്പവിഴപാൽവർണ്ണമൊത്ത പര-
മിച്ഛിപ്പവർക്കു ഷഡാധാരം കടന്നുപരി
വിശ്വസ്ഥിതിപ്രളയസൃഷ്ടിക്ക സത്വരജ-
സ്തമോഭേദമൊടു ഹരിനാരായണായനമഃ 9

അർത്ഥം—പച്ചക്കിളിപ്പവിഴപാൽവർണ്ണമൊത്ത പരമിച്ഛിപ്പവർക്കു = പച്ചക്കിളിയുടേയും പവിഴത്തിൻെറയും പാലിൻേറയും വർണ്ണം സമനിലയിൽ വർത്തിക്കുന്ന പരനെ (പരബ്രഹ്മത്തെ) സാക്ഷാത്കരിക്കുവാൻ ആഗ്രഹിക്കുന്ന ആളുകൾ എന്തുചെയ്യണമെന്നു പറയുന്നു. പച്ചക്കിളിയുടെ വർണ്ണം കൊണ്ടു് നീലനിറം അഥവാ തമസ്സാണുദ്ദേശിക്കപ്പെട്ടിരിക്കുന്നതു്. വിഷ്ണുവും വിഷ്ണുവിൻെറ അവതാരങ്ങളായ ശ്രീരാമനും ശ്രീകൃഷ്ണനും നീലമേഘശ്യാമളന്മാരാണു്. നീലം അഥവാ കറുപ്പു് അഗാധതയെ കാണിക്കുന്നു. സമുദ്രജലത്തിനു നിറമില്ല. എങ്കിലും നീലവർണ്ണമതിനുള്ളതായി നമുക്കു തോന്നുന്നു. ആകാശവും അതുപോലെതന്നെ. ഈ തമസ്സു് മായയാണു്. മായയുടെ ആവരണവുമേന്തിയാണവർ അവതരിച്ചിരിക്കുന്നതു്. വിഷ്ണുവിൻെറ യോഗനിദ്രയും മായയെന്ന മൂടുപടമാണു്. നല്ല ഉറക്കത്തിൽ നമ്മുടെ ബോധത്തെ

പൊതിഞ്ഞുനില്ക്കുന്നതായി തോന്നിക്കുന്ന ആവരണവും തമസ്സിൻേറതാണ്. തമസ്സെന്നു പറയുമ്പോൾ രജസ്സും സത്വവും അതിലില്ലെന്നു കരുതരുത്. അവ മൂന്നും സാമ്യാവസ്ഥയിൽ അവ്യക്തമായി സ്ഥിതിചെയ്യുന്ന ഒരവസ്ഥയാണ് സുഷുപ്തി. അജ്ഞാനം പ്രപഞ്ചസ്വഭാവമാകയാൽ തമസ്സിൻെറ ആധിക്യം പ്രാപഞ്ചികമായ എല്ലാ അവസ്ഥകളിലും കൂടുതലായി പ്രത്യക്ഷപ്പെടും. ഉറക്കംവിട്ടുണരുമ്പോൾ പ്രപഞ്ചനാനാത്വമായി വ്യക്തീഭവിക്കുന്നതു് സാമ്യാവസ്ഥയിലിരുന്ന സത്വരജസ്തമസ്സുകളാണ്. പവിഴം ചുവപ്പായതിനാൽ രജോഗുണത്തേയും പാലിൻെറ നിറം സത്വഗുണത്തേയും കുറിക്കുന്നു. ഈ മൂന്നു നിറവുമൊത്ത പരൻ ഈ മൂന്നു നിറവും സാമ്യാവസ്ഥയിലിരിക്കുന്നതായി കല്പിക്കപ്പെടുന്ന ബ്രഹ്മം തന്നെ. തുരീയാവസ്ഥയിൽ തെളിയുന്ന ബോധം ഈ മൂന്നവസ്ഥകളും വിട്ടുനിൽക്കുന്ന സത്യംതന്നെ. അതിനെ പ്രാപിക്കാൻ ആഗ്രഹിക്കുന്നവർ എന്തു ചെയ്യണം. അവർ ഷഡാധാരംകടന്നുചരിചെന്നെത്തണം. എന്തെല്ലാമാണ് ഷഡാധാരങ്ങൾ. സുഷുമ്നാനാഡിയുടെ ചുവട്ടിൽ തുടങ്ങി സുഷുമ്നയുടെ ഉപരിവരെ ഉള്ള ആറു് പത്മങ്ങൾ. മൂലാധാരം, സ്വാധിഷ്ഠാനം, മണിപൂരകം, അനാഹതം, വിശുദ്ധി, ആജ്ഞ എന്നീ പേരുകൾകൊണ്ടു് അറിയപ്പെടുന്ന നാഡീചക്രങ്ങൾ ആണവ. മൂലാധാരത്തിൽനിന്നും കുണ്ഡലിനീശക്തിയെ ഉണർത്തി സുഷുമ്നാനാഡിയിലെ ചിദാകാശത്തിലൂടെ സഹസ്രാരത്തിലെത്തിച്ചാൽ

ആത്മജ്ഞാനം കൈവരും. ഈ ആറു ചക്രങ്ങൾക്കുമുപരി നിൽക്കുന്ന ലോകമാണു് ബ്രഹ്മലോകം. മേല്പോട്ടുള്ള ഏഴാമത്തെ ലോകമാണതു്. മൂലാധാരത്തിനു് താഴോട്ടു് മറ്റേഴു പാതാളലോകങ്ങളുമുണ്ടു്. കുണ്ഡലിനീശക്തി മദ്ധ്യലോകത്തിലാണു് സ്ഥിതിചെയ്യുന്നതു്; ഏഴു സ്വർഗ്ഗങ്ങളുടേയും ഏഴു പാതാളങ്ങളുടേയും ഇടയ്ക്കാണതിൻെറ സ്ഥാനം.

വിശ്വസ്ഥിതി പ്രളയസൃഷ്ടിക്കു സത്വരജസ്തമോഭേദമോടു വർത്തിക്കുന്നതോ പരമസത്യംതന്നെ. പ്രപഞ്ചത്തിൻെറ സൃഷ്ടിക്കും സ്ഥിതിക്കും ലയത്തിനും സത്വരജസ്തമസ്സുകൾ എന്ന നാനാത്വത്തിൻെറ ബീജം അഥവാ മായയുടെ ബീജം ആവശ്യമാണല്ലോ ത്രിധാഭിന്നമായി പ്രപഞ്ചമായി കാണപ്പെടുന്ന അവസ്ഥ ബ്രഹ്മത്തിൽ ആരോപിതമാണു്. അല്ലാതെ ബ്രഹ്മം സത്വരജസ്തമസ്സുകളായി പിരിയുകയല്ല. മൂലപ്രകൃതിയിൽ സാമ്യാവസ്ഥയിലിരിക്കുന്ന സത്വരജസ്തമസ്സുകൾ ബ്രഹ്മചൈതന്യമേററു് സമനില കൈവെടിഞ്ഞു് പ്രപഞ്ചവസ്തുക്കളായിത്തീരുന്നു എന്നു് സാംഖ്യന്മാർ സിദ്ധാന്തിക്കുന്നു. സൃഷ്ടിസ്ഥിതിസംഹാരങ്ങൾ അവരുടെ പക്ഷമനുസരിച്ചു് മൂലപ്രകൃതിയിലെ സത്വരജസ്തമസ്സുകളുടെ വികാസഹ്രാസങ്ങൾ മാത്രമാണു്. പ്രപഞ്ചത്തിനു് ആത്യന്തികമായ നാശം കാപിലന്മാർ സമ്മതിക്കുന്നില്ല. അവ സൂക്ഷ്മമായ സത്ഭാവത്തിൽ മൂലപ്രകൃതിയിൽ ഇരിക്കുകയും സർഗ്ഗാരംഭത്തിൽ വികസിക്കുകയും സർഗ്ഗം കഴിഞ്ഞു് ചുരുങ്ങി മൂലപ്രകൃതിയിൽ ചേരുകയും ചെയ്യുന്ന എന്നാണവരുടെ സിദ്ധാന്തം. അദ്വൈതമതമനുസരിച്ചു് മൂലപ്രകൃതിപോലും മായ

യാണു്. സാംഖ്യന്മാരുടെ പ്രകൃതി സർവ്വവ്യാപകയും സനാതനയുമാണു്.

ശ്ലോ—തത്വത്തിനുള്ളിലുദയംചെയ്തിരുന്ന പൊരു-
ളെത്തീടുവാൻ ഗുരുപദാന്തേഭജിപ്പവനു്
മുക്തിക്കുതക്കൊരുപദേശം തരും, ജനന-
മററീടുമന്നവനു നാരായണായനമഃ 10

അർത്ഥം—തത്വത്തിനുള്ളിലുദയം ചെയ്തിരുന്ന പൊരുൾ = സാംഖ്യദർശനമനുസരിച്ചു് തൊണ്ണൂററിയാറു തത്വങ്ങൾ ഉണ്ടു്. മഹത്തത്വം അഹങ്കാരം തുടങ്ങിയുള്ളവയാണവ. അവയിലെല്ലാം ഇരുന്നരുളുന്ന സത്യം ബ്രഹ്മം ആണു്. സാംഖ്യന്മാർക്കു പൊരുൾ പുരുഷനാണു്. തൊണ്ണൂററാറു തത്വങ്ങൾ എന്നു പറയുമ്പോൾ ഈ മഹാപ്രപഞ്ചം മുഴുവൻ അവയുടെ പരിണാമമാകയാൽ ഈ പ്രപഞ്ചം മുഴുവൻ വ്യാപിച്ചിരിക്കുന്ന പൊരുൾ എന്നർത്ഥമാകും. ആ പൊരുളെത്തീടുവാൻ ഗുരുപദാന്തേ ഭജിപ്പവനു് മുക്തിക്കുതക്കൊരുപദേശം തരും. ആ ചൈതന്യത്തെ സാക്ഷാത്കരിക്കുവാൻ ഗുരുവിൻെറ പാദങ്ങളെ ഭക്തിപൂർവ്വം ഭജിക്കുന്നവനു് ഗുരു മോക്ഷത്തിനു സഹായകമായ സാധന ഉപദേശിച്ചുകൊടുക്കും. ഗുരുവിനെ കൂടാതെ ആത്മസാക്ഷാത്കാരം ലഭിക്കാനൊക്കുകയില്ല. ശ്രീശങ്കരനും പരമഹംസനുമെല്ലാം ഗുരുക്കന്മാരുണ്ടായിരുന്നു. ഗുരുവാരെന്നു പറയുന്നതു നോക്കുക:—

ഗുരുർബ്രഹ്മാ ഗുരുർവിഷ്ണു
ഗുരുർദേവോ മഹേശ്വരഃ
ഗുരുസ്സാക്ഷാത് പരം ബ്രഹ്മ
തസ്മൈശ്രീ ഗുരവേ നമഃ

അങ്ങിനെ ഗുരു എല്ലാംതന്നെയാണ്. ഗുരുവിൻെറ യോഗ്യതയെപ്പററി വളരെപ്പറയാനുണ്ട്.

'ഗുരോസ്തുമൌനം വ്യാഖ്യാനം ശിഷ്യസ്തു ഛിന്ന സംശയഃ' എന്നാണ് ഗുരുവിനെപ്പററിയും ശിഷ്യനേപ്പററിയും പറഞ്ഞിരിക്കുന്നത്. ശ്രീശങ്കരൻ, പരമഹംസൻ, രമണമഹർഷി, അരവിന്ദമഹർഷി തുടങ്ങിയവരേപ്പററിയൊക്കെ അനുഭവസ്ഥന്മാരായ ശിഷ്യന്മാർ രേഖപ്പെടുത്തിയിട്ടുള്ളതു വായിച്ചാൽ മുകളിലുദ്ധരിച്ചതിന്റെ പൊരുൾ വ്യക്തമാകുന്നതാണ്. ശിഷ്യന്മാരും അതുകണ്ട് അന്തർവികാസം വന്നവരായിരിക്കണമെന്നുള്ളതും അനുക്തസിദ്ധമാണല്ലൊ. പ്രപഞ്ചജീവിതത്തെക്കുറിച്ചുള്ള ഏതൊരു രഹസ്യവും ഗുരുവിൻെറ മൌനം കൊണ്ട് ശിഷ്യനു വ്യാഖ്യാനിച്ചറിയാൻ കഴിയത്തക്ക രീതിയിൽ ഗംഭീരമായൊരു യോഗസിദ്ധി ഗുരു സ്വന്തമാക്കിക്കഴിഞ്ഞിരിക്കും. പ്രപഞ്ചത്തെ ഭരിക്കുന്ന നിയമത്തിൻെറ ക്രമാനുഗതമായ വികാസദശയിൽ പ്രഥമ ശ്രേണിയിൽ ഗുരുവും അതിനു താഴെ ശിഷ്യനും നില്ക്കുന്നു എന്നു നമുക്കു കാണാവുന്നതാണ്. മോക്ഷത്തിലേയ്ക്കു ശിഷ്യനു മാർഗ്ഗം തുറന്നുകൊടുക്കുവാൻ ആ ഗുരുവിനു സാധിക്കും. അന്നു് ജനനവും അവനു് ഇല്ലാതെയാകും. സദ്യോമുക്തിക്കു് കാരണമാണ് ഗുരൂപദേശം.

ഗുരുവിന്റെ സാന്നിദ്ധ്യം അലൌകികമായ ഒരനുഭൂതിയാണ്. ശ്രീശുകബ്രഹ്മർഷി ഏഴു ദിവസംകൊണ്ട് ഭാഗവതം പരീക്ഷിത്തിനെ വായിച്ചുകേൾപ്പിച്ചു. പരീക്ഷിത്തിനു് മുക്തികിട്ടി. എത്രയോപേർ അതിനുശേഷം ഭാഗവതം വായിച്ചിട്ടുണ്ട്. എത്രപേർ കേട്ടി

ട്ടുണ്ട്. എന്നിട്ടെന്തായി. ശ്രീശുകൻെറ സാമീപ്യവും അനുഗ്രഹവുംകൊണ്ട് മുമുക്ഷുവായ പരീക്ഷിത്തനുണ്ടായ അദ്ധ്യാത്മികവികാസം പിന്നൊത്രപേക്ക് കൈവന്നിട്ടുണ്ട്. ഗുരുശിഷ്യന്മാരുടെ യോഗ്യതകൂടെ കണക്കിലെടുക്കേണ്ടതായിട്ടുണ്ടെന്നു തെളിയുന്നു.

ശ്ലോ—യെൻപാപമൊക്കെയറിവാൻ ചിത്രഗുപ്തനുടെ
സമ്പൂർണ്ണലിഖിതഗിരംകേട്ട ധർമ്മപതി
എൻപക്കലുള്ള ദുരിതംപാത്തുകാണുമള-
വംഭോരുഹാക്ഷതുണ, നാരായണായനമഃ 11

അർത്ഥം—യെൻപാപമൊക്കെയറിവാൻ ചിത്രഗുപ്തനുടെ സമ്പൂർണ്ണലിഖിതഗിരംകേട്ട ധർമ്മപതി:— ചിത്രഗുപ്തൻ മനുഷ്യർ ചെയ്യുന്ന കർമ്മങ്ങളുടെ മുഴവൻ പട്ടിക എഴുതിവെയ്ക്കുമെന്നും ആ കർമ്മങ്ങളിൽനിന്ന് പുണ്യകർമ്മങ്ങളെ മാററി പാപകർമ്മങ്ങൾക്കുള്ള ശിക്ഷ ധർമ്മരാജാവ് വിധിക്കുമെന്നുമുള്ള പുരാണസങ്കല്പമാണ് ഇവിടെ അനുസ്മരിച്ചിരിക്കുന്നതു്. ദേഹിക്കു യാതനാദേഹത്തിൽ ആ കർമ്മഫലം അനുഭവിക്കണമെന്നും അതിനുശേഷം സത്കർമ്മങ്ങളുടെ തോതു് അനുസരിച്ചുള്ള ഉദ്ഗതി കിട്ടുമെന്നും ആണ് വിശ്വാസം. മനുഷ്യൻ പരിപൂർണ്ണതയെ സാക്ഷാത്കരിക്കുന്നതിന് പല പടികൾ കടക്കേണ്ടതായിട്ടുണ്ട്. അതെല്ലാം നമ്മുടെ ആത്മാവിൻെറ കർമ്മബന്ധംവിട്ടുള്ള വികാസദശകളാണ്. ആ വിവിധ ശ്രേണികളെല്ലാം വിവിധ ലോകങ്ങളായിട്ടാണ് കല്പിക്കപ്പെട്ടിരിക്കുന്നതു്. ഈ ലോകത്തിൽ കഴിയുന്ന ആളുകൾതന്നെ അവരുടെ സംസ്കാരത്തിൻെറ നിലവാരമനുസരിച്ച് വിഭിന്നശ്രേണികളിൽ നിൽ

ക്കനാചരാണ്. ഇവിടെ ദേവാസുരന്മാരേയും ഉപദേവന്മാരേയും ഒക്കെ നമുക്ക കാണാവുന്നതാണ്. ആ ലോകങ്ങൾ അദൃശ്യലോകങ്ങളാണെല്ലൊ. ഏഴും പതിനാലും നാല്പത്തിയൊമ്പതുമൊക്കെയായി ഏഴിൻെറ ഗുണിതങ്ങളായും സ്വർഗ്ഗഭൂമിപാതാളമെന്നു മൂന്നായും ലോകങ്ങളുടെ എണ്ണം പുരാണങ്ങളിൽ പറഞ്ഞിട്ടുണ്ട്. ഇവയൊക്കെ ലൌകികമായ ബന്ധംവിട്ട് ഉയൎന്നെത്തുന്നതും ലൌകികസുഖാസക്തിയേറി താഴ്ന്നുചെന്നു ചേരുന്നതുമായ അവസ്ഥാവിശേഷങ്ങളാണ്. ദേഹിയോട്ടുകൂടിയ ദേഹത്തിനു വന്നുചേരുന്ന കൌമാരാദികൾപോലെ സൂക്ഷ്മകാരണ ദേഹങ്ങളോട്ടുചേൎന്ന ദേഹിക്കും പല അവസ്ഥകൾ തരണം ചെയ്യേണ്ടതായിട്ടുണ്ട്. അതാണിവിടെപ്പറഞ്ഞുവെച്ച സൂക്ഷ്മലോകങ്ങൾ. നമ്മുടെ അന്തഃകരണത്തിൻെറ മണ്ഡലങ്ങൾതന്നെ വിഭിന്നങ്ങളാണ്. അന്തഃകരണം നാലുണ്ട്. നാലുതന്നെ വ്യക്തികൾ. വ്യക്തികൾ തമ്മിൽ ഉള്ള പ്രത്യേകതവെച്ച് എത്രയോ തരമായി തിരിയുമെന്നു നമുക്ക മനസ്സിലാക്കാവുന്നതാണ്. ചിത്രഗുപ്തൻ ഒരിടത്തിരുന്നു പുണ്യപാപങ്ങൾ കുറിക്കുന്നു. ധർമ്മരാജാവ് പരേതൻെറ പുണ്യപാപങ്ങൾ വായിച്ചുകേട്ട് പാപത്തിനുതക്ക ശിക്ഷ ദേഹിക്ക നല്കുന്നു. ഇതു് പ്രതിരൂപാത്മകമായ ഒരു സങ്കല്പമേ ആയിരിക്കകയുള്ളു എന്നു കരുതുവാൻ വലിയ ബുദ്ധിയൊന്നും വേണ്ട.

അപ്പോൾ ഈ ചിത്രഗുപ്തനും ധർമ്മപതിയും പുണ്യപാപങ്ങളുടെ കണക്കകുറിക്കലും എങ്ങിനെയാണ്

മനസ്സിലാക്കേണ്ടതു്. ജീവിതം ഒരു വൃത്തമായി സങ്കല്പിക്കുക. ആ വൃത്തത്തിനു് നാലു ഭാഗങ്ങളുമുണ്ടു് എന്നു കരുതുക. അവ ക്രമേണ സ്ഥൂലം, സൂക്ഷ്മം, സൂക്ഷ്മതരം, സൂക്ഷ്മതമം എന്നു നമുക്കു തിരിക്കാം. ജീവിതത്തെ നാലായി ഭാഗിക്കുമ്പോൾ രണ്ടു് അച്ചുതണ്ടുകളും നാലു ധ്രുവങ്ങളും കിട്ടും. അനന്തപ്രസ്ഥമായ ജീവിതത്തിന്റെ ധനാത്മകമായ ധ്രുവമാണു് ഈ ബാഹ്യലോകം. അതിന്റെ ഋണാത്മകമായ ധ്രുവമാണു് നമ്മുടെ ഉള്ളിലെ സൂക്ഷ്മലോകം. സ്ഥൂലലോകം സൂക്ഷ്മലോകത്തിന്റെ ഒരു പതിപ്പാണു്. അഥവാ കൂടുതൽ സത്യമായിട്ടുള്ളതു് ഈ ഋണാത്മകമായ ധ്രുവമാണു്. ബാഹ്യപ്രപഞ്ചമായി അതിലെ എല്ലാ വസ്തുക്കളും കർമ്മങ്ങളും ആയി പ്രകാശിക്കുന്ന ചിത്തവൃത്തി ആഭ്യന്തരമാണു്. എന്നുപറഞ്ഞാൽ സൂക്ഷ്മദേഹത്തിലെ ദേഹിയുടെ വികല്പങ്ങളും സങ്കല്പങ്ങളുമാണു് സ്ഥൂലലോകം എന്നർത്ഥം. അപ്പോൾ നമ്മുടെ ഉള്ളിൽ ആശയരൂപത്തിൽ കുറിക്കപ്പെടുന്നതെല്ലാം ചിത്രഗുപ്തന്റെ കണക്കെഴുത്തുകളാണു്. അവിടെ കുറിക്കപ്പെടാത്തതൊന്നും വെളിയിൽ പ്രകാശിക്കുന്നില്ല. ഗുപ്തമായ ചിത്രം (ഗോപനംചെയ്യപ്പെട്ട വൈവിദ്ധ്യവും നാനാത്വവും) ആണല്ലോ അതു്. നമ്മുടെ ബോധതലത്തിലെ വികല്പങ്ങൾ തന്നെയാണു് അപ്പോൾ ചിത്രഗുപ്തനുടെ ലിഖിതങ്ങൾ എന്നു വരുന്നു.

ധർമ്മപതിയാരാണു്. യമധർമ്മൻ, ധർമ്മരാജാവു്, സൂര്യപുത്രൻ എന്നെല്ലാം ധർമ്മപതിക്കു് പേരുകളുണ്ടു്. ആ നാമങ്ങളെല്ലാം സാന്ദ്രാർത്ഥങ്ങളുമാണു്. ധർമ്മത്തിന്റെ പതിയാണല്ലോ ധർമ്മപതി. ധർമ്മമെന്താണു്? 'ധാരണാത് ധർമ്മമിത്യാഹു ധർമ്മോധാരയതി പ്രജാഃ' എന്നു മഹാഭാരതം ധർമ്മത്തെ നിർവ്വചി

കന്നുണ്ട്. ധരിക്കുന്നതാണു ധർമ്മം. ആരെ ധരിക്കുന്നതു്? ഈ ചരാചരാത്മകമായ പ്രപഞ്ചത്തെ മുഴുവൻ ധരിക്കുന്നതെന്നുത്തരം. ഈ പ്രപഞ്ചത്തിലുള്ള എല്ലാ വസ്തുക്കളും ഒന്നൊന്നുള്ള അനുഭവം ഉണ്ടാക്കാൻവേണ്ട അന്തർവികാസം കൈവരുത്തുന്ന ആത്മഗുണങ്ങളുടെ സമവായമാണു് ധർമ്മം. എല്ലാററിനേയും ഒന്നെന്നു കാണിച്ചുതരുന്നതു് ബോധമാണു്. ആ ബോധംതന്നെ ധർമ്മത്തിൻെറ പതി. അനുപ്രസ്ഥമായ ജീവിതത്തിൻെറ ഗുണാത്മകമായ ധ്രുവത്തിൽ അടിഞ്ഞുകൂടുന്ന ആശയങ്ങളേയും ചിന്തകളേയും വികാരങ്ങളേയും സദസത്തുക്കളായി വേർതിരിക്കുന്ന ബുദ്ധിതന്നെ ചിത്രഗുപ്തൻ. സദസദ്വിവേചനത്തിൽ അസത്തിനെപ്പററി ബോധമുണ്ടായി തപിക്കുന്നതു് പാപത്തിനു് ധർമ്മദേവൻ വിധിക്കുന്ന ശിക്ഷയുമാണു്.

സദസച്ചിന്തകളുടെ സാരമാണു് സംസ്കാരരൂപേണ വാസനയായിത്തീരുന്നതു്. ഇതനുസരിച്ചായിരിക്കും ആത്മാവിനു് ഭാവിയിൽ വികാസഹ്രാസങ്ങൾ ഉണ്ടാകുന്നതു്. വികാസഹ്രാസങ്ങൾ കേവലം വ്യാവഹാരികം മാത്രമാണെന്നു ധരിക്കണം. അല്ലാതെ നിർഗ്ഗുണമായ ആത്മാവിനെ ഒന്നുംതന്നെ ബാധിക്കുകയില്ലല്ലൊ. ധർമ്മരാജാവു് എൻപക്കലുള്ള ദുരിതം പാർത്തുകാണുമളവു് ഹരിനാരായണൻ തന്നെ ശരണമായിത്തീരണമെന്നാണു് പ്രാർത്ഥന. ബോധമണ്ഡലത്തിൽ അസദ്വികാരങ്ങളും വിചാരങ്ങളും വേർതിരിഞ്ഞു നില്ക്കുമ്പോൾ അവയെല്ലാം മാറി കേവലബോധമായ ഹരി തന്നെ അനുഭവവിഷയമായിത്തീരണം. സഗുണാരാധനയുടെ പരമകാഷ്ഠ നിർഗ്ഗുണാരാധനയിലേയ്ക്കു ചെല്ലും. അപ്പോൾ സദസദ്വികാരങ്ങളും

വിചാരങ്ങളും എല്ലാം മാറി വ്യക്തിസമഷ്ടിബോധ മായി മാറും. അതുവരെയുള്ള ഉത്കർഷാവസ്ഥകൂടി ധ്വനിപ്പിക്കപ്പെട്ടിട്ടുണ്ട്.

ശ്ലോ നക്ഷത്രപംക്തികളുമിന്ദുപ്രകാശവുമൊ-
ളിക്കും, ദിവാകരനുദിച്ചുജ്ജ്വലവു
പക്ഷിഗണം ഗരുഡനെക്കണ്ടു കൈതൊഴുതു
രക്ഷിക്കയെന്നരുളുവു നാരായണായനമഃ 12

അർത്ഥം — നക്ഷത്രപംക്തികളുമിന്ദുപ്രകാശവുമൊളിക്കും ദിവാകരനുദിച്ചുജ്ജ്വലവ്=സൂര്യൻ ഉദിച്ചുയരു മ്പോൾ നക്ഷത്രങ്ങളും ചന്ദ്രനും പ്രകാശരഹിത ങ്ങളായിത്തീരും. ദിവാകരനെ പരബ്രഹ്മമായി കല്പിക്കയെന്നുള്ളതു് നമ്മുടെ ആചാര്യന്മാരുടെ ഒരു രീതിയാണു്. കാണപ്പെടുന്ന ഏററവും വലിയ തേജസ്സ് നമ്മോടടുത്തുനിന്നു് നമ്മുടെ ജീവിതത്തിനൊക്കെ നിയാമകമായി നില്ക്കുന്നതു് ആദിത്യനാണല്ലോ. ആ ആദിത്യൻ ദിവാകര നമാണു്. ദിവാകരൻ പകലിനെ അഥവാ വെളിച്ചത്തെ ഉണ്ടാക്കുന്നവനാണു്. ചൈതന്യ മാണല്ലൊ വെളിച്ചം. അതു നിത്യസത്യവും സനാതനവുമാണു്. അതിനാൽ ദിവാകരൻ പര ബ്രഹ്മമാണു്. പരബ്രഹ്മത്തിന്റെ അനുഭവം ഉണ്ടായാൽ പിന്നെ നാനാത്വവൈവിദ്ധ്യബോധം തീരും. നക്ഷത്രങ്ങളും ചന്ദ്രനും പ്രകാശവസ്തുക്ക ളാണു്. ചന്ദ്രൻ സൂര്യന്റെ വെളിച്ചം പക ന്നാണു് തിളങ്ങുന്നതു് എന്ന കാര്യം മറന്നിട്ടില്ല. ഏതായാലും ഭൌതികവസ്തുക്കളും അവയെക്കുറി ച്ചുള്ള ബോധവും നമുക്കുണ്ടാകുന്നു. ഈ നാനാത്വ ബോധം നമ്മിലുള്ള ആത്മപ്രകാശത്തിൽ തന്നെ

നാം പരിമിതി കല്പിക്കുന്നതുകൊണ്ടു് ഉണ്ടാകുന്നതാണു്. ഓരോ വസ്തുവിനേക്കുറിച്ചുള്ള ബോധവും ഓരോ പ്രകാശകണം ആണു്. അപ്പോൾ ആത്മാരാമന്മാരായിത്തീരുമ്പോൾ നാനാത്വരൂപത്തിൽ പ്രകാശിതങ്ങളാകുന്ന ബോധങ്ങളും അസ്തമിക്കും. അനേകദേവന്മാരുടെ സങ്കല്പങ്ങളും "അഹം ബ്രഹ്മാസ്മി" എന്ന ഉപനിഷദ് വാക്യാർത്ഥഗതമായ കേവലബോധം ഉദിക്കുമ്പോൾ അസ്തമിക്കും. പക്ഷീഗണം ഗരുഡനെക്കണ്ടു കൈതൊഴുതു രക്ഷിക്കയെന്നരുൾവു — പക്ഷികൾ പക്ഷിരാജാവായ ഗരുഡനെക്കാണുമ്പോൾ അഭയം പ്രാപിക്കും. ഗരുഡശബ്ദവും പരബ്രഹ്മത്തെയാണു് കുറിക്കുന്നതു്. പക്ഷികൾ ആത്മാവിൽ ആരോപിതമാകുന്ന നാനാത്വവും ആണു്. പരബ്രഹ്മജ്ഞാനം ഉദിക്കുമ്പോൾ നമ്മുടെ പ്രപഞ്ചജ്ഞാനം അസ്തമിക്കും.

പക്ഷിശബ്ദത്തിനു് യോഗി എന്ന അർത്ഥം കൊടുക്കാം. യോഗികൾ ആരെയാണു് അഭയംപ്രാപിക്കുന്നതു്—പരബ്രഹ്മത്തെ. ഗരുഡൻ പരമഹംസന്മാരുടേയും പരമഹംസനായ പരമാത്മാവാണു്. വ്യക്തിനിഷ്ഠമായി പലതായി പ്രകാശിക്കുന്നതായി സങ്കല്പിക്കപ്പെടുന്ന ജീവാത്മാവു് പരമാത്മാവെന്ന ബോധം ഉദിക്കുമ്പോൾ നമ്മുടെ നാനാത്വഭ്രമം മാറുമല്ലൊ. പൂർവ്വാർദ്ധത്തിലും ഉത്തരാർദ്ധത്തിലുമുള്ളതു് അപ്രസ്തുതപ്രശംസാരൂപത്തിലുള്ള ഉദാഹരണങ്ങളാണു്. അവയ്ക്കുരണ്ടിനും ഇപ്പറഞ്ഞ അർത്ഥങ്ങൾ എല്ലാം ചേരും. പ്രപഞ്ചവും ബ്രഹ്മവും എന്നുള്ള ദ്വൈതബോധം പരബ്രഹ്മദർശനത്തിൽ മറയുമെന്ന താല്പര്യാർത്ഥത്തിലാണു് ഈ പദ്യഭാഗം നില്ക്കുന്നതു്.

ശ്ലോ —മത്പ്രാണനും പരനുമൊന്നെന്നുറപ്പവനു
തത്പ്രാണദേഹവുമനിത്യം കളത്രധനം
സ്വപ്നാദിയിൽ പലവുകണ്ടാലുണർന്നവനൊ-
ടൊപ്പം ഗ്രഹിക്ക, ഹരിനാരായണായനമഃ 13

അർത്ഥം—മത്പ്രാണനും പരനുമൊന്നെന്നുറപ്പവനു = ഭൌതികശരീരബദ്ധമായ ആത്മാവ് ആണ് ജീവൻ. എന്റെ ജീവനും പരബ്രഹ്മവും ഒന്നെന്നുള്ള അനുഭവം ആണല്ലൊ ജീവിതപൂർണ്ണതയെന്നു പറയുന്നതു്.

ഋഗ്വേദം യജുർവേദം സാമവേദം അഥർവ്വവേദം എന്നീ ചതുർവേദങ്ങളോടു ബന്ധപ്പെട്ട ഐതരേയം, ബൃഹദാരണ്യകം, ഛാന്ദോഗ്യം, മാണ്ഡൂക്യം എന്നീ നാലുപനിഷത്തുകളിലായി, പ്രജ്ഞാനംബ്രഹ്മ, അഹം ബ്രഹ്മാസ്മി, തത്വമസി അയമാത്മാബ്രഹ്മ എന്നു് നാലു മഹാവാക്യങ്ങൾ ഉണ്ടു്. ഉപനിഷത്തുകളും, ബ്രഹ്മസൂത്രവും, ഭഗവദ്ഗീതയും എല്ലാം ഈ മഹാവാക്യങ്ങളുടെ വ്യാഖ്യാനങ്ങൾ മാത്രമാണു്. ഉപദേശമനനാനുഭവരൂപത്തിലുള്ള ഈ വാക്യങ്ങളുടെ പൊരുൾ അറിയുകയാണു് ജീവിതലക്ഷ്യം. ഞാനെന്നു പറയുമ്പോൾ ഈ പ്രപഞ്ചം മുഴുവൻ അതിൽ ഉൾപ്പെടും. എന്നോടു് ബന്ധപ്പെട്ടാണു് ഈ പ്രപഞ്ചം നില്ക്കുന്നതു് എന്നുള്ളതുകൊണ്ടു് ഞാൻ തന്നെയാണു് ഈ പ്രപഞ്ചമായി അഹന്തയുടെ രൂപം കൈക്കൊണ്ടു് പ്രത്യക്ഷപ്പെടുന്നതു്. ഞാനും എൻേറതും; ഇതാണല്ലോ ഞാനും പ്രപഞ്ചവുമായുള്ള ബന്ധം. ഈ ആപേക്ഷികത്വം മാറുകയാണാവശ്യം. അതു് മാറിക്കഴിയുമ്പോൾ എന്താണു് മനസ്സിലാകുന്നതു്.

തത്പ്രാണദേഹവുമനിത്യം കളത്രധനം, തൻേറ പ്രാണനും ദേഹവും കളത്രവും ധനവും മറ്റെല്ലാംതന്നെ

അനിത്യമാണു്, ആപേക്ഷികങ്ങളാണു്; അതിനാൽ തന്നെ അവയ്ക്കു് നിത്യസത്യത്വമില്ല. അവ ഞാൻ എന്ന അഹന്തയുടെ സൃഷ്ടികളാണു്. മായാനിർമ്മിതങ്ങളാണു്. എന്റേതെന്നും ഞാനെന്നും പറയുന്നതു് വാസ്തവത്തിലുള്ള എന്നെയല്ല; നേരേമറിച്ചു് നിഴലുകളെയാണു്; അനിത്യങ്ങളായ വസ്തുക്കളെയാണു് എന്നു തെളിയും. സമുദ്രത്തിൽ കൊച്ചും വലുതുമായ അലകളും മലരികളും ചുഴികളും ഒക്കെയുണ്ടാകുന്നുണ്ടു്. അവയെല്ലാം സമുദ്രമല്ലാതെ, ജലമല്ലാതെ മറ്റൊന്നുമല്ലെന്നു് അറിയുന്നതുപോലെ കേവലബോധരൂപത്തിലുള്ള പരമചൈതന്യമല്ലാതെ പ്രപഞ്ചരൂപത്തിൽ, ഭാര്യാപുത്രാദിരൂപങ്ങളിൽ ഒക്കെക്കാണുന്ന അലകളും മലരികളും വ്യത്യസ്തങ്ങളല്ല എന്നറിയാറാകും.

ഛാന്ദോഗ്യോപനിഷത്തിലെ ഉദ്ദാലകമഹർഷിയുടെ വാക്യങ്ങൾ ഈ ആശയത്തെ തന്നെ പ്രകാശിപ്പിക്കുകയാണു്. 'യഥാ ഏകേനൈവ മൃത് പിണ്ഡേന സർവം മൃൺമയം അവിജ്ഞാതം വിജ്ഞാതംസ്യാത് വാചാരംഭണം വികാരോനാമധേയഃ മൃത്തികേത്യേവ സത്യം, എന്ന വാക്യത്തിൽ എങ്ങിനെയാണോ ഒരൊററ മൺകട്ട അറിഞ്ഞാൽ മണ്ണുകൊണ്ടുമെനഞ്ഞ കുടം ചട്ടി തുടങ്ങിയുള്ള അറിയപ്പെടാത്ത വസ്തുക്കൾ അറിയപ്പെട്ടതായിത്തീരുകയും; കേവലം ശബ്ദഗതമായ പേരുമാത്രമാണു് രൂപം; മണ്ണല്ലാതെ കലവും ചട്ടിയും മണ്ണിൽനിന്നു ഭിന്നമായിട്ടില്ല എന്നു് മനസ്സിലാകുകയും ചെയ്യുന്നു, അതുപോലെതന്നെ ബ്രഹ്മമല്ലാതെ പ്രപഞ്ചം വേറെയില്ല. നാമഘടിതമായ അഥവാ ആശയരൂപങ്ങൾ മാത്രമാണവ എന്നു ധരിക്കണം. സ്വപ്നാദിയിൽ പലവുകണ്ടാലുണന്നവനോടൊപ്പം ഗ്രഹിക്ക:—സ്വപ്ന

ത്തിൽ പലതും കാണുന്നുണ്ടു്. ഈ ജന്മത്തിലും പൂൎവ്വജന്മങ്ങളിലും ഉള്ള അനുഭവങ്ങളുടെ മണ്ഡലമാണു് ഉപബോധമനസ്സ്. ആ ഉപബോധമനസ്സിലുള്ളവ സ്വപ്നത്തിൽ പ്രത്യക്ഷപ്പെടുന്നു. ജാഗ്രത്തിൽ ഉണ്ടാകുന്ന അനുഭവങ്ങൾപോലെതന്നെയാണവയും. പക്ഷേ, ഉണൎന്നു കഴിയുമ്പോൾ സ്വപ്നാനുഭവങ്ങൾ അസത്യങ്ങളും ജാഗ്രത്തു് സത്യവുമായി മാറുന്നു. പക്ഷേ, ഈ ജാഗ്രത്തും വലിയ ഒരു സ്വപ്നമാണു്. ജാഗ്രത്താകുന്ന സ്വപ്നത്തിൽനിന്നുണൎന്നുകഴിഞ്ഞാൽ പരമാത്മദൎശനമുണ്ടായിക്കഴിയും. ജാഗ്രത്തിലുള്ള ഭാൎയ്യയും സമ്പത്തും എല്ലാം സ്വപ്നദൎശനംപോലെ അസത്യമെന്നു് അറിയാറാകും. ജാഗ്രത്തിലെ ബന്ധങ്ങളും അനുഭവങ്ങളും എല്ലാം സ്വപ്നത്തിലെ ബന്ധങ്ങളും അനുഭവങ്ങളും പോലെതന്നെ അയഥാൎത്ഥങ്ങളെന്നു ഗ്രഹിക്കുമാറാകണം.

ശ്ലോ —അൻപേണമെൻ മനസി ശ്രീനീലകണ്ഠഗുരു-
വംഭോരുഹാക്ഷമിഹ വാഴ്ത്തുന്നു ഞാനതിനു
അൻപത്തൊന്നക്ഷരവുമോരോന്നിതെൻമൊഴിയിൽ
അൻപോടുചേൎത്തു; ഹരിനാരായണായനമഃ 14

അൎത്ഥം—അൻപേണമെൻ മനസി ശ്രീനീലകണ്ഠഗുരു=ശ്രീനീലകണ്ഠൻ എന്നുപേരായ ഗുരു എന്റെ മനസ്സിൽ എന്നും സ്ഥിതിചെയ്തു് അനുഗ്രഹിക്കണം. ഞാനതിനു് അൻപത്തൊന്നക്ഷരവുമോരോന്നിതെൻമൊഴിയിലൻപോടു ചേൎത്തു് അംഭോരുഹാക്ഷമിഹ വാഴ്ത്തുന്നു = ശ്രീനീലകണ്ഠഗുരു എന്റെ മനസ്സിൽ വാഴുന്നതിനു് ഞാൻ അൻപത്തൊന്നക്ഷരത്തിൽ നിന്നു് ഓരോ അക്ഷരമായി എടുത്തു് എന്റെ കീൎത്തനത്തിൽ ആദ്യക്ഷരമായി

ചേർത്ത് ഞാൻ മഹാവിഷ്ണുവിനെ ഇതാ സ്തുതിക്കുന്നു.

ഗുരുവിൻെറ അനുഗ്രഹമുണ്ടാവാൻ വിഷ്ണുവിനെ സ്തുതിക്കുകയാണു്. ഗുരു ഗ്രന്ഥകർത്താവിൻെറ സ്വന്തം ഗുരുവുമാകാം; ഗുരുക്കന്മാർക്കെല്ലാം ഗുരുവായ ദക്ഷിണാമൂർത്തിയാകാം. അമ്പത്തൊന്നക്ഷരംകൊണ്ടും വിഷ്ണുസ്തുതി നടത്തുവാൻ പോകുന്നതു് ഗുരുവിൻെറ കരുണയ്ക്കു വേണ്ടിയാണു്. അനന്യചിന്തകൂടാതെ ഗുരുവിൻെറ സ്മരണയിൽ ചിത്തം ഏകാന്തതയുള്ളതായിത്തീർന്നാൽ സംസാരദുഃഖത്തിൽനിന്നു മോചനംനേടാൻ അതുതന്നെ മതിയാകും. ഉറച്ച ഭഗവദ്ഭക്തിയുണ്ടെങ്കിലെ ഗുരുഭക്തിയുമുണ്ടാകൂ. പൂർണ്ണത കൈവരുവാൻ ഗുരുവിലുറച്ച ഭക്തിയും ഗുരുവിൻെറ ഉപദേശവും ഇല്ലാതെ സാധിക്കുകയുമില്ല.

ശ്ലോ — ആദ്യക്ഷരത്തിലുളവായൊന്നിതൊക്കയുമി-
താദ്യക്ഷരത്തിലിതടങ്ങുന്നതും കരുതി
ആദ്യക്ഷരാലിവയിലോരോന്നെടുത്തു പരി-
കീർത്തിപ്പതിന്നരുൾക; നാരായണായനമഃ 15

അർത്ഥം ആദ്യക്ഷരത്തിലുളവായൊന്നിതൊക്കെയും·

ഈ പ്രപഞ്ചം മുഴവൻ ഉണ്ടായതു് ആദ്യത്തെ അക്ഷരത്തിൽ നിന്നാണു്. ആദ്യത്തെ അക്ഷരം ഏതാണു്? അല്ലെങ്കിൽ ആരാണു്? ബ്രഹ്മം ആണു്. അക്ഷരം എന്നാൽ നാശരഹിതമെന്നാണർത്ഥം. അപ്പോൾ നാശമില്ലാത്തതായി ഈ പ്രപഞ്ചത്തിനും ആദിയായി നില്ക്കുന്നതു് പരമാത്മാവു് ആണു്. കാര്യകാരണബന്ധംവെച്ചുകൊണ്ടല്ല പ്രപഞ്ചത്തിനും ആദിയായി നിൽക്കുന്നതു് ബ്രഹ്മം എന്നു പറഞ്ഞതു്. ആദ്യക്ഷരത്തിലുള

വായതാണീ പ്രപഞ്ചമെന്നു പറയുന്നതു്, പ്രപഞ്ചം ബ്രഹ്മത്തിൽ അദ്ധ്യാരോപിതമാണെന്നുള്ള താത്പര്യാർത്ഥം മനസ്സിൽ കണ്ടുകൊണ്ടാണു്. ആദ്യക്ഷരത്തിലിതടങ്ങുന്നതും കരുതി=അങ്ങിനെ ഉണ്ടായ ഈ പ്രപഞ്ചം ആ ബ്രഹ്മത്തിൽതന്നെ സ്ഥിതി ചെയ്യുകയും ചെയ്യുന്നു. ആദ്യക്ഷരാലിവയിലോരോന്നെടുത്തു പരികീർത്തിപ്പതിന്നരുൾക:— അതുകൊണ്ടു് അകാരം എന്ന ആദ്യത്തെ അക്ഷരം തുടങ്ങി ഓരോ അക്ഷരമായി എടുത്തു് അവിടത്തെ കീർത്തിക്കുന്നതിനു് എനിക്കു് അനുഗ്രഹം തന്നാലും.

അക്ഷരമാലയിലെ ആദ്യത്തെ അക്ഷരം അകാരമാണു്. പ്രണവത്തിലെ ആദ്യക്ഷരവും അകാരമാണു്. ആ അകാരം മഹാവിഷ്ണു എന്ന അർത്ഥത്തിൽ പ്രായോഗിക്കപ്പെടാറുണ്ടു്. അകാരം പരാരൂപത്തിൽ ഇരിക്കുമ്പോൾ അതു് ബ്രഹ്മമാണു്. അതു് പശ്യന്തിമദ്ധ്യമാ വൈഖരി എന്നീ രൂപങ്ങൾ കൈക്കൊള്ളുന്നു. വൈഖരിയായ അകാരം വാതുറന്നു് ഉച്ചരിക്കപ്പെടുന്നതിനാൽ സ്ഥൂലമായ പ്രപഞ്ചമെന്നതിനർത്ഥം കിട്ടുന്നു. അകാരത്തിന്റെ സൂക്ഷ്മതമമായ പരാ ഒരക്ഷത്തിന്റെ സൂക്ഷ്മതമമായ ഗുണാത്മകധ്രുവത്തിലും സ്ഥൂലരൂപമായ വൈഖരി അതേ അക്ഷത്തിന്റെ ഏററവും സ്ഥൂലമായ ധനാത്മകധ്രുവത്തിലും സ്ഥിതിചെയ്യുന്നു. അപ്പോൾ അകാരം ബ്രഹ്മത്തേയും പ്രപഞ്ചത്തേയും സമന്വയിപ്പിക്കുന്ന അച്ചുതണ്ടാണു് എന്നു പറയാം.

'യതോവാ ഇമാനി ഭൂതാനിജായന്തേ
യേന ജാതാനിജീവന്തി
യംപ്രയന്ത്യഭിസംവിശന്തി' എന്നു് തൈത്തിരിയോപനിഷത്തിലും പറയുന്നുണ്ടു്. യാതൊരു ബ്രഹ്മ

ത്തിൽനിന്നു് ഈ ചരാചരങ്ങൾ ജനിക്കുകയും യാതൊരു ബ്രഹ്മത്തിൽ തന്നെ സ്ഥിതിചെയ്യുകയും യാതൊരു ബ്രഹ്മത്തിൽ തന്നെ ലയിക്കുകയും ചെയ്യുന്നുവോ അതിനെ അറിയാനാണു് ആചാര്യൻ ഉപദേശിക്കുന്നതു്. ആ അക്ഷരബ്രഹ്മം ഒന്നേ ഉള്ളൂ. അതുതന്നെ വിഷ്ണുവും ശിവനും ബ്രഹ്മാവും എല്ലാം. ഇവിടെ വിഷ്ണുവിനെ ആ ബ്രഹ്മമായി കല്പിച്ചിരിക്കുന്നു. പ്രപഞ്ചത്തിൻെറ സൃഷ്ടിസ്ഥിതിസംഹാരങ്ങൾ എന്നു പറയുന്നതു് ഒരക്ഷരം—അകാരം എന്നുതന്നെ വെയ്ക്കുക —വൈഖരിയായി പുറത്തുവരുകയും മുഴങ്ങിനിൽക്കുകയും പിന്നീട മറയുകയും ചെയ്യുന്നതുപോലെ മാത്രമെ കണക്കാക്കാനുള്ളൂ. അക്ഷരത്തിന്റെ പരാസത്തമാത്രമെ യഥാർത്ഥമായിട്ടുള്ളു വൈഖരിക്കു വ്യാവഹാരികസത്ത കൊടുക്കുന്നതുപോലെ പ്രപഞ്ചത്തിനും കൊടുക്കാം. പക്ഷേ, പ്രപഞ്ചം വൈഖരിപോലെതന്നെ പ്രാതിഭാസികമാണല്ലോ.

ശ്ലോ—ഇക്കണ്ടവിശ്വമതുമിന്ദ്രാദിദേവകളു-
മർക്കേന്ദുവഹ്നികളൊടൊക്കും ത്രിമൂർത്തികളും
അഗ്രേ വിരാട് പുരുഷ നിൻമൂലമക്ഷരവു-
മോക്കാരമായ്‌വരിക; നാരായണായനമഃ 16

അർത്ഥം—വിരാട് പുരുഷൻ=ഋഗ്വേദത്തിൽ പുരുഷസൂക്തം വിരാട് പുരുഷനെക്കുറിച്ചുള്ള സൂക്തമാണു്. സഹസ്രശീർഷാഃ പുരുഷ: എന്നു് ആ വിരാട് പുരുഷനെ വിസ്തരിച്ചു് വർണ്ണിച്ചിട്ടുമുണ്ടു്. ആ വിരാട് പുരുഷൻ സമഷ്ടിഗതസ്ഥൂലശരീരത്തിൽ പരിവേഷ്ടിതനായി സങ്കല്പിക്കപ്പെടുന്ന പരമാത്മാവാണു്. സമഷ്ടിഗതസൂക്ഷ്മശരീരത്തി

ലാകമ്പോൾ അതേ ബ്രഹ്മം ഹിരണ്യഗർഭ നെന്നും കാരണശരീരത്തിലായാൽ കൂടസ്ഥനെന്നും പറയപ്പെടുന്നു. ഉപാധിരഹിതനായി നില്ക്കുന്ന പരമചൈതന്യമാണ് ബ്രഹ്മം. അതുപോലെ തന്നെ ബ്രഹ്മം വ്യഷ്ടിഗതമായ കാരണശരീരത്തിൽ പ്രാജ്ഞനെന്നും സൂക്ഷ്മശരീരത്തിൽ തൈജസനെന്നും സ്ഥൂലശരീരത്തിൽ വിശ്വൻ എന്നും അറിയപ്പെടുന്നു. വിശ്വൻ വിരാട്ടിലും തൈജസൻ ഹിരണ്യഗർഭനിലും, പ്രാജ്ഞൻ കൂടസ്ഥനിലും ലയിച്ചിരിക്കുന്നതുപോലെ വിരാട് ഹിരണ്യഗർഭനിലും ഹിരണ്യഗർഭൻ കൂടസ്ഥനിലും കൂടസ്ഥൻ ബ്രഹ്മത്തിലും ലയിച്ചുപോകുന്നു. കാരണാദിശരീരങ്ങൾ അദ്ധ്യാസമൂലകങ്ങളാണെന്ന് ഓർക്കണം.

ഭഗവദ്ഗീത പതിനൊന്നാം അദ്ധ്യായത്തിൽ വിരാട് സ്വരൂപത്തെ വർണ്ണിച്ചിട്ടുണ്ട്. മഹാഭാരതത്തിൽ മററു ചില സന്ദർഭങ്ങളിലും വിരാട് പുരുഷ ദർശനമുണ്ട്. ഈരേഴ് പതിനാലു ലോകങ്ങളുടേയും ഒന്നിച്ചുള്ള ഒരു ബൃഹത്സങ്കല്പമാണ് ഈ വിരാട്. സാന്ദ്രാത്മമായ ഈ സങ്കല്പത്തിൻെറ മുമ്പിൽ ആദരാഞ്ജലികൾ ആരും അർപ്പിച്ചുപോകും. എന്തെന്നാൽ ലൌകികദൃശാ നാനാത്വത്തെ ഏകത്വത്തിൽ ചേൎത്തു കാണാൻ സഹായിക്കുന്ന ഒരു അസാധാരണ ഭാവനയുടെ സന്തതിയാണ് ഈ വിരാട് പുരുഷൻ.

ഇക്കണ്ടവിശ്വമതുമിന്ദ്രാദിദേവകളും അൎക്കേന്ദുവഹ്നികളൊടൊക്കും ത്രിമൂർത്തികളും നിൻമൂലമക്ഷരവുമത്രേ ഓൎക്കുമായ്വരിക:— ഒന്നാമതായി സ്മരിക്കപ്പെടേണ്ടവയായിട്ടാണിവയൊക്കെ പറയപ്പെട്ടിരിക്കു

ന്നതു്. ഇക്കണ്ടവിശ്വം വിരാടിന്റെ ശരീരമാണു്. ഇന്ദ്രനും ദേവന്മാരും സൂര്യനും ചന്ദ്രനും അഗ്നിയും ത്രിമൂർത്തികളും ഓങ്കാരവും എല്ലാം ആ വിരാട് സ്വരൂപത്തിന്റെ അംഗങ്ങളാണു്. അവയെല്ലാം എന്നു പറഞ്ഞാൽ അവയെല്ലാംചേർന്ന വിരാട് പുരുഷനെ എനിക്കു മുമ്പിൽ അഥവാ ആദ്യം കാണമാറാകണം. പിന്നെ എന്തു കാണമാറാകണമെന്നാണു് അപ്പോൾ ധ്വനിപ്പിക്കുന്നതു്? ഇതെല്ലാം ഒന്നായി സ്ഥൂലമായി ചേന്ന സഗുണബ്രഹ്മം ആണല്ലോ, സഗുണത്തിനപ്പുറം നില്ക്കുന്ന നിർഗ്ഗുണബ്രഹ്മം ഉണ്ടല്ലോ. രണ്ടാമതായി ശാശ്വതമായ ആ ബ്രഹ്മത്തെ എനിക്കു കാണമാറാകണമെന്നു വിവക്ഷ. സഗുണാരാധനയിലുറച്ച സാധകനുമാത്രമേ നിർഗ്ഗുണാരാധനയിൽചെന്നു നിൽക്കുവാൻ സാധിക്കുകയുള്ളൂ.

നാം കർമ്മം ചെയ്യുമ്പോൾ നമുക്കും കർമ്മത്തിനും മദ്ധ്യത്തിലെന്നപോലെ നമുക്കും കർമ്മഫലത്തിനും മദ്ധ്യത്തിൽ നാമീശ്വരനെ പ്രതിഷ്ഠിച്ചു് കർമ്മഫലങ്ങളെല്ലാം അവിടെ സമർപ്പിക്കുന്നു. അപ്പോൾ നമ്മുടെ എല്ലാ കർമ്മങ്ങളും സമർപ്പണരൂപത്തിൽ ആയിത്തീരുന്നു. ഇതാണല്ലൊ ഭക്തിമാർഗ്ഗമെന്നു പറയുന്നതു്. നമ്മുടെ കർമ്മങ്ങളെല്ലാം ഈശ്വരപ്രേമചോദിതങ്ങളായിത്തീർന്നു കഴിയുമ്പോൾ ആ ഈശ്വരനെത്തന്നെ പ്രപഞ്ചവ്യാപകനായ ഈശ്വരനായി സങ്കല്പിക്കാൻ തുടങ്ങും. പിന്നീടുള്ള പ്രവൃത്തി മുഴവൻ ലോകത്തിനുവേണ്ടി ആകും. ഇതാണു് യജ്ഞത്തിന്റെ സ്വരൂപം. താനും ആ വിരാടിൽ ലയിച്ചുകഴിയുമ്പോൾ കർമ്മവും തീർന്നു. സ്ഥൂലമായ വിരാട് രൂപംതന്നെ സൂക്ഷ്മമായ ബ്റഹ്മമായി സമന്വയിക്കപ്പെടുന്നു. അങ്ങിനെയാണു് സഗു

ണാരാധന നിർഗ്ഗുണഭക്തിയായി മാറുന്നതു്. നിർഗ്ഗുണം രാധനയിലേയ്ക്കു കടക്കുമ്പോഠം ജ്ഞാനമാർഗ്ഗത്തിൻെറ ലക്ഷ്യത്തിലെത്തിക്കഴിയും. ലോകത്തെ മുഴവൻ ഒന്നായി കാണുന്ന ഭക്തൻെറ നില ജ്ഞാനിയുടെ നിലയാണു്. കർമ്മജ്ഞാനഭക്തികഠം ഭിന്നങ്ങളല്ലാതെ പരസ്പര പൂരകങ്ങളായി നിൽക്കുന്നവയാണു്. ഇന്ദ്രിയപരതയിൽ നിന്നു് പ്രേമപരതയിലേയ്ക്കും അവിടെനിന്നും ബുദ്ധിപരതയിലേയ്ക്കും നീങ്ങുന്ന ഒരുവൻെറ അവസ്ഥയെത്തന്നെയാണു് കർമ്മം, ഭക്തി, ജ്ഞാനം എന്നു വിളിക്കുന്നതു്. ഇവ പരസ്പര ബദ്ധങ്ങളാണു്. ക്രമേണ ഇന്ദ്രിയങ്ങളും മനസ്സും ബുദ്ധിയുമായിട്ടുള്ള ബന്ധമററുപോകണം. അപ്പോഠം നിർഗ്ഗുണബ്ററഹ്മത്തിൻെറ ദർശനവും ഉണ്ടാകും. അതു കിട്ടുന്നതുവരെ ഒരു സാധകന്നിളകാൻ സാധിക്കുകയില്ല.

ശ്ലോ—ഈവനമോഹമകലെപ്പോവതിന്നു പുന-
രീവണ്ണമുള്ളൊരുപദേശങ്ങളില്ലുലകിൽ
ജീവന്നു കൃഷ്ണ ഹരിഗോവിന്ദ രാമയിതി
നാമങ്ങളെന്നി ഹരിനാരായണായനമഃ 17

അർത്ഥം—കൃഷ്ണ ഹരി, ഗോവിന്ദ രാമ ഇതീവണ്ണമുള്ള നാമങ്ങളെന്നി = കൃഷ്ണ, ഹരി, ഗോവിന്ദ, രാമ എന്നിങ്ങനെയുള്ള നാമങ്ങഠം അല്ലാതെ മോക്ഷത്തിനു വേറെ നല്ല മാർഗ്ഗങ്ങഠം ഇല്ല എന്നു പറയുന്നു. അതു ശരിയാണൊ എന്നു സംശയിക്കാം. നാമരൂപത്തിലൂടെയും രൂപാരാധനയിലൂടെയും ക്ലേശം കൂടാതെ ഒരു ഭക്തൻ പിടിച്ചു മുക്തിയിലേയ്ക്കു കേറാവുന്നതാണു്. നാമജപത്തിൻെറ മാഹാത്മ്യം പറഞ്ഞറിയിക്കേണ്ട കാര്യമില്ല. ജീവന്നു് ഈവനമോഹമകലെപ്പോവതിന്നു് ഉല

കിൽ വേറെ ഉപദേശങ്ങളില്ല എന്നു പറയുന്നതു കൊണ്ടു് നാമജപം മാത്രം മതി മോക്ഷത്തിനു് എന്നു ധരിക്കരുതു്. നാമജപത്തിൻെറ പ്രാധാന്യം അതു് ആക്കം എപ്പോഴം എവിടെവെച്ചും ആകാമെന്നുള്ളതു കൂടാതെ ഒരുവിധ സജ്ജീകരണവും അതിനു് ആവശ്യവുമില്ല എന്നു് ഇനിയും പറയാൻപോകുന്നതിൽനിന്നു മനസ്സിലാക്കാം. ഈ ദ്വൈതബോധം അകലാൻ ഈ കലിയുഗത്തിൽ ഭക്തിമാർഗ്ഗമാണു കൂടുതൽ ലളിതമായിട്ടുള്ളതു്. ഭക്തിമാർഗ്ഗത്തിൽ ഏററവും ലഘുവായതു് നാമോച്ചാരണവും ആണു്.

ശബ്ദത്തിൻെറ സ്പന്ദനശക്തിയെപ്പററി ശാസ്ത്രം പ്രസ്താവിക്കുന്നുണ്ടു്. നാമുച്ചരിക്കുന്ന ശബ്ദം നല്ലതാണെങ്കിൽ അതുണ്ടാക്കുന്ന സ്പന്ദനമാത്ര നമ്മിലും മററുള്ളവരിലും ഉദാത്തമായ സ്പന്ദനങ്ങൾ ജനിപ്പിച്ചു് നമ്മുടെ അന്തരംഗത്തെ കൂടുതൽ കൂടുതൽ പവിത്രവും ഉദാരവും ആക്കിത്തീക്കും. അതിനാൽ ഉച്ചരിക്കപ്പെടുന്ന ശബ്ദം തിരഞ്ഞെടുക്കപ്പെട്ടതായിരിക്കണം. അതുപോലെ കേൾക്കപ്പെടുന്ന ശബ്ദവും നല്ലതായിരിക്കേണ്ടതാണു്. അല്ലെങ്കിൽ നമ്മുടെ ഉള്ളിൽ അസ്വസ്ഥമായ വികാരവിചാരങ്ങൾ അതു സൃഷ്ടിക്കും. അതുകൊണ്ടാണു് നാമങ്ങൾ തിരഞ്ഞെടുക്കുന്നതിൽ ശ്രദ്ധ ചെലുത്തണമെന്നു് അഭിപ്രായപ്പെട്ടിട്ടുള്ളതു്. രാമൻ എന്ന ശബ്ദം കേൾക്കുകയോ പറയുകയോ ചെയ്യുമ്പോഴുള്ള സുഖം രാവണൻ എന്നു പറയുമ്പോഴം കേൾക്കുമ്പോഴം നമുക്കുണ്ടാകാറില്ല. ആ പേരുകാരുടെ ജീവിതസാഹചര്യവുമായി നമുക്കുള്ള ബന്ധമാണതിനു കാരണമെന്നു പറയുമായിരിക്കും. അങ്ങിനെയൊന്നും ഒരർത്ഥവുമായി ബന്ധമില്ലാത്ത

ലലലയെന്നും ഥഥഥയെന്നും രണ്ടു പേരുകൾ നിമ്മിച്ചു് പറഞ്ഞും കേട്ടും പരിചയിച്ചുനോക്കൂ. നമുക്കുണ്ടാകുന്ന അത്യന്തവിരുദ്ധങ്ങളായ മാനസികാവസ്ഥകൾ അപ്പോൾ വ്യക്തമാകുന്നതാണു്.

ശ്ലോ—ഉള്ളിൽ കനത്തമദ മാത്സര്യമെന്നിവക-
ളുള്ളോരുകാലമിദമെന്നാകിലും വഴിയെ
ചൊല്ലുന്നതാരു് തിരുനാമങ്ങളന്നവനു
നല്ല ഗതിക്കുവഴി; നാരായണായനമഃ 18

അത്ഥം—ഇദം ഉള്ളിൽ കനത്തമദമാത്സര്യമെന്നിവക-ളുള്ളോരുകാലം—ഈ കാലം മനുഷ്യരുടെ മനസ്സിൽ നിറഞ്ഞുറച്ച മദമാത്സര്യമുള്ള കലിയാണു്. പ്രപഞ്ചത്തിന്റെ സർഗ്ഗപ്രളയങ്ങളെ ഓരോന്നിനേയും ഓരോ കല്പമെന്നു പറയും. ഒരു സർഗ്ഗവും ഒരു പ്രളയവും ചേന്നാൽ ബ്രഹ്മാവിന്റെ ഒരു ദിവസമായി. ബ്രഹ്മാവിന്റെ പകൽ സൃഷ്ടിവും രാത്രി പ്രളയവുമാണു്. ഒരു കല്പമെന്നു പറയുന്നതു് നാന്നൂററിമുപ്പത്തിരണ്ടുകോടി വർഷമാണു്. ഓരോ കല്പവും പതിനാലു മനപന്തരങ്ങളായും ഓരോ മനപന്തരവും എഴുപത്തിയൊന്നു് മഹായുഗങ്ങളായും ഓരോ മഹായുഗവും ഓരോ ചതുയ്യുഗമായും തിരിച്ചിട്ടുണ്ടു്. സത്യയുഗം അഥവാ കൃതയുഗം, ത്രേതായുഗം, ദ്വാപരയുഗം, കലിയുഗം ഈ നാലുചേന്നതാണു് ഒരു ചതുയ്യുഗമെന്നു പറയുന്നതു്. ഒരു ചതുർയ്യുഗത്തിന്റെ ദൈർഘ്യം നാല്പത്തിമൂന്നു ലക്ഷത്തി ഇരുപതിനായിരം വർഷമാണു്. ഓരോ യുഗത്തിന്റേയും കാലയളവു് ഒരുപോലെയല്ല. നാലുംകൂടി ചേന്നാൽ നാല്പത്തിമൂന്നു ലക്ഷത്തി ഇരുപതിനായിരം വർഷമാകും.

സത്യയുഗം പതിനേഴുലക്ഷത്തി ഇരുപതിനായിരം വർഷവും ത്രേതായുഗം പന്ത്രണ്ടുലക്ഷത്തി തൊണ്ണൂററാറായിരം വർഷവും ദ്വാപരയുഗം എട്ടുലക്ഷത്തി അറുപത്തിനാലായിരം വർഷവും കലിയുഗം നാലു ലക്ഷത്തി മുപ്പത്തിരണ്ടായിരം വർഷവുമാണ്.

കൃതയുഗം അഥവാ സത്യയുഗമെന്നു പറയുന്നതു് സത്യത്തിൻെറ അഥവാ ധർമ്മത്തിൻെറ യുഗമാണ്. അതിനെ സുവർണ്ണയുഗമെന്നും പറയും. ആ യുഗത്തിൽ നൂറുശതമാനവും സത്യധർമ്മങ്ങൾ നിലവിലുണ്ടായിരിക്കും. അധർമ്മചാരികളായി ജനങ്ങൾ തീരുകയില്ല. ത്രേതായുഗത്തിൽ ധർമ്മം എഴുപത്തിയഞ്ചു ശതമാനമേ ഉള്ളു. ഇരുപത്തിയഞ്ചു ശതമാനം അധർമ്മമായിരിക്കും. ലോകജീവിതത്തെ ഒന്നായി കണക്കാക്കി അതിൻെറ നൂറുശതമാനം എഴുപത്തിയഞ്ചു ശതമാനം എന്നിങ്ങനെ ധർമ്മത്തെ കണക്കാക്കുന്നതായിരിക്കും നല്ലതു്. 'അഗ്നിത്രേതാ ഗരീയസീ' എന്നു ശ്രുതിവാക്യമുണ്ടു്. ഗാർഹപത്യം, ദാക്ഷിണാത്യം, ആഹവനീയം എന്നിവയാണ് ആ മൂന്നഗ്നികൾ. ഗാർഹപത്യം, ഗാർഹികമായ കർമ്മങ്ങൾക്കും ദാക്ഷിണാത്യം പിതൃകർമ്മങ്ങൾക്കും ആഹവനീയം യാഗാദികർമ്മങ്ങൾക്കുംവേണ്ടി ജ്വലിപ്പിക്കപ്പെടുന്നവയാണ്. അഗ്നിഹോത്രികൾ ഈ മൂന്നഗ്നികളേയും ആരാധിക്കുന്നവരാണ്. ത്രേതായുഗത്തിൽ ഈ മൂന്നഗ്നികൾക്കുള്ള പ്രാധാന്യം ത്രേതാശബ്ദംകൊണ്ടു് ലഭിക്കുന്നു. ഈ മൂന്നഗ്നികളും യജ്ഞസംബന്ധികളായതുകൊണ്ടു് ത്രേതായുഗത്തിലെ ധാർമ്മികജീവിതത്തെ പ്രകാശിപ്പിക്കുന്നവയാണ്. ദ്വാപരശബ്ദത്തിനു് സന്ദേഹമെന്നർത്ഥമുണ്ടു്. അതിനാൽ ദ്വാപരയുഗം സന്ദേഹത്തിൻെറ യുഗമാണ്. അതുകൊണ്ടുതന്നെ

യാണ് ധർമ്മവും അധർമ്മവും അമ്പതുശതമാനം വീതമേ ദ്വാപരത്തിലുള്ളൂ എന്നു പറയുന്നതും. കലി ശബ്ദം ക്രോധവാചിയാണ്. അതിനാൽ കലിയുഗം ക്രോധത്തിൻെറ യുഗമാണ്. എഴുപത്തിയഞ്ചുശത മാനം അധർമ്മം പുലരുന്ന കാലമാണത്. ഈ മന്വന്തരം ശ്വേതാശ്വതരം എന്നു പറയുന്ന ഏഴാമത്തെ മന്വന്ത രവും ആ മന്വന്തരത്തിലെ ഇരുപത്തി എട്ടാമത്തെ മഹായുഗത്തിലെ കലിയുഗവുമാണ്.

കലിയുഗം കലഹത്തിൻെറ യുഗം എന്നു പറഞ്ഞു കഴിഞ്ഞു. ഈ കലിയിൽ എഴുപത്തിയഞ്ചു ശതമാനം അധർമ്മവും അസത്യവും ആണുള്ളത്. അതിനാൽ ജീവിതത്തിൻെറ ഇരുപത്തിയഞ്ച് ശതമാനമേ സാത്വി കമായിട്ടുള്ളൂ. മറേറത് രജസ്സും തമസ്സും തന്നെ. രജസ്സ് വികാരങ്ങളുടെയും കർമ്മങ്ങളുടെയും ബീജമാണ്. തമസ്സ് ആലസ്യത്തിൻെറയും അജ്ഞതയുടെയും. രണ്ടി ൻെറയും ആധിക്യം ഒരുമിച്ച് ചേർന്നുണ്ടാകുമ്പോൾ മനസ്സ് അസ്വസ്ഥമായി എന്തും ചെയ്യാൻ മടിക്കുക യില്ല. അപ്പോൾ മദമാത്സര്യാദികൾ ഏറുകയായി. സ്വാർത്ഥതകൊണ്ട് മനുഷ്യൻ എന്തൊക്കെ കാട്ടിക്കൂട്ടു മെന്നു പറയാൻവയ്യ. ആവക അധർമ്മവിക്രിയകൾ എല്ലാം മോക്ഷത്തിനു ബാധകങ്ങളുമാണ്. എങ്കിലും തിരു നാമങ്ങളാരു ചൊല്ലുന്നു, അവനു ഗതിയുണ്ട്. രജസ്തമ സ്സുകളുടെ അതിപ്രസരംവഴി ഉളവാകുന്ന ഞാനെന്നും എൻേറതെന്നുമുള്ള ദ്വന്ദ്വബോധം അഹന്തയ്ക്കും മദ ത്തിനും മാത്സര്യത്തിനും വഴിതെളിച്ച് ജീവിതം തന്നെ കൂടുതൽ കൂടുതൽ അന്ധമായിത്തീരുന്ന ഈ യുഗ ത്തിൽ രക്ഷയ്ക്ക് ഉടൻ അവലംബമായി അയത്നലളിത മായി സ്വീകരിക്കപ്പെടാവുന്നതായിട്ട് നാമജപം ഒന്നു

മാത്രമെ ഉള്ളു. ജപയജ്ഞത്തിൻെറ പ്രാധാന്യം, 'യജ്ഞാനാം ജപയജ്ഞോസ്മി' എന്നു് ഭഗവാൻ ഗീതയിൽ പറയുന്നതിൽനിന്നു് തെളിയുന്നുമുണ്ടു്. ഈ പ്രസ്താവം ആശതരുന്ന ഒരു ഉപദേശമാണു്. എത്ര കണ്ടു് മായാവശഗനായാലും നിരാശനാകേണ്ടതില്ല. ജപിക്കു നാമം, കരകയറാം, മോക്ഷം കരഗതമാക്കാം. അജാമിളൻെറ കഥ ഈ മതം സ്ഥാപിച്ചുകൊണ്ടു് മേലിൽ ഉദാഹരിക്കുന്നുമുണ്ടു്.

**ശ്ലോ**—ഊരിന്നുവേണ്ട ചില ഭാരങ്ങൾ വേണ്ടബത
നീരിന്നുവേണ്ട നിജദാരങ്ങൾ വേണ്ടതിനു
നാരായണാച്യുതഹരേയെന്നതിന്നൊരുവർ
നാവെന്നിവേണ്ട; ഹരിനാരായണായനമഃ 19

**അൎത്ഥം**—ഊരിന്നുവേണ്ട ചില ഭാരങ്ങൾ വേണ്ടബത നീരിന്നുവേണ്ട നിജദാരങ്ങൾ വേണ്ടതിനു—നാമസങ്കീർത്തനം എങ്ങിനെ പ്രയത്നവും ക്ലേശവും കൂടാതെ ചെയ്യാൻ കഴിയുമെന്നു് ആചാര്യൻ പറയുകയാണു്. കെട്ടിടങ്ങൾ നിർമ്മിച്ചു ചെയ്യേണ്ട വേദവിഹിതമായ കർമ്മങ്ങൾ ഉണ്ടു്. യാഗത്തിനാണെങ്കിൽ പ്രത്യേകം യാഗശാല കണക്കനുസരിച്ചു നിർമ്മിക്കണം. വളരെ ചിലവുള്ള ഒരു കാര്യമാണതു്. വളരെയധികം സാമഗ്രികൾ ഒരുക്കേണ്ടതായിട്ടുണ്ടത്തരം കർമ്മങ്ങൾക്കു്. തീർത്ഥസ്ഥലങ്ങളിൽനിന്നു് ജലം കൊണ്ടുവരണം. ഭാര്യ ഒന്നിച്ചിരുന്നുവേണം ചില കർമ്മങ്ങൾ ചെയ്യുവാൻ. അങ്ങിനെ നോക്കുമ്പോൾ ചിലവും പ്രയത്നവും പരസഹായവും എല്ലാം വേണ്ടിവരുന്നതാണു് നാമജപം ഒഴിച്ചുള്ള ഏതൊരു മോക്ഷസാധകമായ കർമ്മവും.

അദ്വൈതസിദ്ധാന്തമനുസരിച്ച് നമ്മുടെ കേവലബോധം ഒന്നുമാത്രമാണ് സത്യമായിട്ടുള്ളത്. അതു തന്നെ ബ്രഹ്മം. അതിലൊരു നാനാത്വവും വൈവിദ്ധ്യവും ഇല്ല. ബ്രഹ്മത്തിന്റെ അഥവാ കേവലബോധത്തിന്റെ തന്നെ വിക്ഷേപാവരണശക്തികൾകൊണ്ടു നാനാത്വവും വൈവിദ്ധ്യവും ഉള്ളതായി തോന്നുന്നു. വിക്ഷേപാവരണരൂപമായ ശക്തിയാണ് മായ. സൃഷ്ടി എന്നു പറഞ്ഞാൽ ഈ നാനാത്വസങ്കല്പമെന്നാണർത്ഥം. ആരും ഒന്നും സൃഷ്ടിക്കുന്നില്ലെന്നുള്ളതാണെല്ലൊ സത്യം. അദ്വൈതചിന്ത നിഗമനങ്ങൾ നമ്മുടെ മുമ്പിൽ അവതരിപ്പിക്കുകയല്ലാതെ അവയിലെത്തുന്ന പടികൾ എടുത്തു വിവരിക്കാറില്ല. നമ്മൾ അവ ഊഹിച്ചുകൊള്ളുകയേ വേണ്ടൂ.

ആദ്യം സത്തുമാത്രമേയുണ്ടായിരുന്നുള്ളു. ഛാന്ദോഗ്യോപനിഷത്ത് 'സദേവസൌമ്യേദം' എന്നിക്കാര്യം എടുത്തുപറഞ്ഞു വ്യാഖ്യാനിക്കുന്നുമുണ്ട്: എന്നാൽ നാരായണാച്യുതഹരേയെന്നതിന്നൊരു നാവെന്നിവേണ്ട =നാരായണ, അച്യുത എന്നു ജപിക്കാൻ നാവിന്റെ മാത്രം സഹായമേ ആവശ്യമുള്ളു.

നമുക്കു നിയന്ത്രണവിധേയമാക്കാവുന്ന വസ്തു നമ്മുടെ ശരീരമാണ്. പ്രത്യേകിച്ചും ശരീരത്തിലെ ബാഹ്യാവയവങ്ങൾ. ഏററവും കൂടുതൽ എളുപ്പം നമ്മുടെ പിടിയിൽ നിർത്തേണ്ടതും നിർത്താവുന്നതും രസനയാണ്. എല്ലാ അനിഷ്ടസംഭവങ്ങൾക്കും ഒരു വ്യക്തിയെ സംബന്ധിച്ച് കാരണമായി വർത്തിക്കുന്നത് നാവാണല്ലൊ. രസനയ്ക്ക് ആ പേരു കിട്ടിയതു് രസമനുഭവിക്കാനുള്ള അതിന്റെ കഴിവുകൊണ്ടായിരിക്കാം. ഏതായാലും പഞ്ചജ്ഞാനേന്ദ്രിയങ്ങളിൽവെച്ച് ജീവിതസുഖ

ങ്ങളുമായി ആദ്യം അടുപ്പിക്കുന്നതും ഒരിക്കലും ബന്ധം വിച്ഛേദിക്കാൻ ഇഷ്ടപ്പെടാത്തതും ആയ ഇന്ദ്രിയവും നാക്കാണ്. ആ നാവുകൊണ്ടെന്തെല്ലാം പാപം ചെയ്യും. പറയാനാവില്ല. അതിനാൽ അതിനെ നിയന്ത്രിക്കേണ്ടതിന്റെ ആവശ്യകത സ്പഷ്ടമാകുന്നു. പക്ഷേ, എങ്ങിനെ നിയന്ത്രിക്കാം. അതൊരു തത്തമ്മയാണല്ലൊ. ചിലച്ചുകൊണ്ടുതന്നെയിരിക്കുമല്ലൊ. ചിലച്ചുകൊള്ളട്ടെ, ചിലയ്ക്കണമെന്നുതന്നെയാണ് ഇവിടെ പറയുന്നതും. നാരായണ, അച്യുത, ഹരേ ഗോവിന്ദ എന്നിങ്ങനെ ഭഗവന്നാമങ്ങൾതന്നെ സദാ ജപിച്ചുകൊണ്ടിരിക്കുവാൻ സാധിക്കണമെന്നാണൊരു ഭക്തന്റെ അഭിലാഷം. അതു ജപിക്കുന്നവനേയും, ആ ജപം കേൾക്കുന്നവനേയും, അതു ചെന്നു സ്പന്ദിക്കുന്ന അന്തരീക്ഷത്തേയും പരിശുദ്ധമാക്കി വികാസത്തിനുള്ള സ്പന്ദനം ശക്തിയായി സൃഷ്ടിച്ചുകൊണ്ടിരിക്കും. മനുഷ്യനിലെ രജസ്തമസ്സുകളെ ക്രമേണ അകററി അവനെ സത്വമാത്രനും പിന്നീട് ഗുണാതീതനും ആക്കി മാററാൻ ജപയജ്ഞത്തിനു കഴിയും.

ശ്ലോ – ഋതുവായപെണ്ണിനുമിരപ്പന്നു ദാഹകനും
പതിതന്നുമഗ്നിയജനംചെയ്ക ഭൂസുരനും
ഹരിനാമകീർത്തനമതൊരുനാളുമാക്കുമട–
നരുതാത്തതല്ല; ഹരിനാരായണായനമഃ 20

അർത്ഥം—ഋതുവായ പെണ്ണിനുമിരപ്പന്നു ദാഹകനും പതിതന്നുമഗ്നിയജനംചെയ്ക ഭൂസുരനും = പുറത്തു മാറിയ സ്ത്രീക്കും യാചകനും ശ്മശാനത്തിൽ ശവദാഹത്തിന്റെ ചുമതല വഹിക്കുന്നവനും പതിതനും കർമ്മംകൊണ്ട് അശുദ്ധനും വേദവിഹിതമായ യാഗാദികർമ്മങ്ങൾ ചെയ്യുന്ന അഗ്നിഹോ

ത്രിക്കും ഹരിനാമകീർത്തനം എപ്പോഴും ജപിക്കാം. അവരെല്ലാം ഒന്നുപോലെ നാമജപത്തിന് യോഗ്യതയുള്ളവരാണ്. ഏതെല്ലാം തരത്തിൽ മനുഷ്യർക്ക് താഴ്ചയും നികൃഷ്ടതയും ഉണ്ടെങ്കിലും വിരോധമില്ല. അവർക്കൊക്കെ ഒന്നുപോലെ നാമസങ്കീർത്തനം ചെയ്യാനും തദ്വാരാ മുക്തി നേടാനും അവകാശവും അധികാരവും ഉണ്ട്.

ജാതികളും ഉപജാതികളുംകൊണ്ട് പല പല തട്ടുകളിൽ ഒരുകാലത്ത് നമ്മുടെ ഹിന്ദുസമുദായം കിടന്നിരുന്നു. അന്ന് വേദാധികാരം ത്രൈവർണ്ണികർക്ക് മാത്രമേ ഉണ്ടായിരുന്നുള്ളു. എന്നാൽ വൈദികകാലമെന്നു പറയപ്പെടാൻ അർഹമായ ഒരു കാലം ഉണ്ടായിരുന്നു. അന്ന് നാലു വർണ്ണങ്ങളിലുള്ളവർക്കും പെണ്ണുങ്ങളടക്കം ഉപനയനാദി സംസ്കാരങ്ങൾ എല്ലാം ഉണ്ടായിരുന്നു. പിന്നീട് യാഗാദികർമ്മങ്ങൾതന്നെ യജ്ഞം എന്ന താത്പര്യാർത്ഥത്തിൽനിന്നുമാറി വൃഷണോപാധിയായിത്തീർന്നപ്പോൾ ജാതിതിരിയലും പതിത്വവും ആധമർണ്യവും കല്പിക്കലും വേദാധികാരവും മററും നിരോധിക്കലും ഈ ഭാരതഭൂമിയിൽ നിലവിൽ വന്നു. അതിന്റെ സ്മരണ ഉള്ളിൽ വെച്ചുകൊണ്ടാണെന്നുതോന്നുന്നു, ഹരിനാമകീർത്തനകർത്താവ് നാമത്തിന് അധികാരികളായി എല്ലാവരേയും പറയുന്നത്.

സർവ്വലോകഹിതേരതവും സർവ്വജനസമാശ്ലേഷാർഹവും ആയ ഒരു പദ്ധതി മനുഷ്യർക്കെല്ലാം വികാസത്തിന് ജീവിതത്തിൽ ആവശ്യമാണ്. ആ ജീവിതപദ്ധതി ആദ്ധ്യാത്മിക ഭൗതികതലങ്ങളിൽ ഒന്നുപോലെ സുഭഗമായി ചേർന്നു നിന്നുകൊണ്ട് ഉച്ചനീചത്വങ്ങൾ മാററി എല്ലാവരേയും ഒന്നിപ്പിച്ച് ഉയർത്തി

ക്കൊണ്ടുപോയി ഉദാരമായ ഒരു ജീവിതത്തിനു പ്രയോജനപ്പെടുന്നതുമായിരിക്കണം; അങ്ങിനെയുള്ള ഒന്നാണു് നാമജപം. പുരാണഗ്രന്ഥങ്ങളുടെ പാരായണവും ഭഗവന്നാമസങ്കീർത്തനവും സത്കഥാകഥനവും എല്ലാം നാമജപത്തിൽ ഉൾപ്പെടുന്നതാണു്. അതാൎക്കും ആകാം. സ്ത്രീയെന്നോ, പുരുഷനെന്നോ, ദേവനെന്നോ, ചണ്ഡാലനെന്നോ, ബ്രാഹ്മണനെന്നോ, പണക്കാരനെന്നോ, ദരിദ്രനെന്നോ ഉള്ള യാതൊരു ഭേദപരിഗണനയും നാമജപത്തിന്റെ കാൎയ്യത്തിലില്ല എന്നു പറയുമ്പോൾ ഈശ്വരഭജനത്തിനുതന്നെ അതില്ലെന്ന മതമാണു് ധ്വനിപ്പിക്കപ്പെടുന്നതു്. അതെല്ലാവൎക്കും ഒന്നുപോലെ അവകാശപ്പെടാവുന്ന ഒരു കാൎയ്യമാണു്. മനുഷ്യരെല്ലാം ബ്രഹ്മത്തിൻെറ ബഹിസ്ഫുരണങ്ങളാണെല്ലോ. ഭേദബുദ്ധിയെല്ലാം മായയാണെല്ലോ. മായമാറി ആത്മജ്ഞാനം കൈവരാനാണു് നാമജപം.

ശ്ലോ—മൂഢഭോഷനെന്നു ചിലർ ഭാഷിക്കിലും ചിലർക-
ളിപ്പാവയെന്നു പറയുന്നാകിലും മനസി
ആവോനമുക്കു തിരിയായെന്നുറച്ചു തിരു-
നാമങ്ങൾചൊൽക; ഹരിനാരായണായനമഃ 21

അർത്ഥം—ചിലർ മൂഢഭോഷനെന്നു ഭാഷിക്കിലും ചിലർ കളിപ്പാവയെന്നു ഭാഷിക്കിലും ആവോ നമുക്കുതിരിയായെന്നു മനസി ഉറച്ചു തിരുനാമങ്ങൾ ചൊല്ലുകയാണു നമ്മുടെ കർത്തവ്യം. മൂകാരത്തിനും ആ അർത്ഥമുണ്ടു്. നിന്ദാസൂചകമായ ദ്യോതകശബ്ദമാണതു്. ആളുകൾ എത്ര ഭോഷനെന്നോ അറിവില്ലാത്തവനെന്നോ പറഞ്ഞാലും എനിക്കാവക വ്യത്യാസങ്ങളും പരിഹാസങ്ങളും ഒന്നുമറിഞ്ഞുകൂടായെന്നുള്ള ഉറപ്പോടുകൂടി ഒരുവൻ നാമജപം

നടത്താൻ ബാദ്ധ്യസ്ഥനായിത്തീരണമെന്നാണു് ആചാര്യന്റെ അഭിപ്രായം. പരിഹാസങ്ങളോടു മാത്രമല്ല പരിഹാസജല്പനങ്ങൾ നടത്തുന്നവരോടും ഉപേക്ഷയാണു് ഭക്തനാവശ്യം. പരിഹാസമോ പരിഹാസകന്മാരോ ഭക്തന്റെ മനസ്സിൽ പ്രവേശിക്കരുതു്. യാതൊരു ഭേദചിന്തയും അയാൾക്കു പാടില്ല. നല്ല കാര്യങ്ങൾ ചെയ്യുന്നവരെ പരിഹസിക്കാൻ ആളുകൾ കാണും. കലിയിൽ തിന്മയാണെല്ലോ മുക്കാൽപങ്കും. നന്മതിന്മകൾ വേർതിരിച്ചു് തിന്മയെ ഭയപ്പെടുകയോ പരിഗണനാർഹമാക്കുകയോ അല്ല ബ്രഹ്മമാർഗ്ഗത്തിൽ ചരിക്കുന്ന ഒരുവന്റെ ലക്ഷ്യം. നന്മതിന്മകളുടെ വിവേചനം തന്നെ മായ മൂലമാണുണ്ടാകുന്നതു്. അതിനാൽ അതിൽ അഹന്ത ഉണ്ടായിരിക്കും. അഹന്ത ഉണ്ടായാൽ നിലംപതിച്ചുപോകും. വീണ്ടും സംസാരചക്രത്തിൽക്കിടന്നു കറങ്ങുകയായിരിക്കും ഫലം. അതിനാൽ പരിഹാസാദികളെല്ലാം മനസ്സിൽ പ്രവേശിക്കാതെ യോഗസ്ഥമാക്കി അന്തഃരംഗത്തെ വെച്ചുകൊണ്ടിരിക്കാൻ ശ്രദ്ധിക്കണം. നാമരൂപത്തിൽ മുഴുകുന്ന ഒരു അന്തഃകരണം അതിന്റെ സ്വഭാവമുപേക്ഷിച്ചു് അന്തർമുഖമായി ഈശ്വരാഭിമുഖമായിത്തീർന്നു് തന്മയീഭാവം പൂണ്ടുകൊള്ളും.

പരിഹസിക്കുന്നതു് അജ്ഞതകൊണ്ടാണു്. പരിഹാസത്തെ അങ്ങനെ കൊള്ളുന്നതും അജ്ഞത നിമിത്തമാണു്. അപ്പോൾ പരിഹസിക്കുന്നവനും പരിഹസിക്കപ്പെടുന്നവനും തമ്മിൽ വ്യത്യാസം ഒന്നുമില്ല. പിന്നെ നാമജപത്തിന്റെ ആവശ്യംതന്നെ ഉണ്ടാകുന്നില്ല.

ഏതിൽ പ്രവേശിക്കുന്നുവോ അതിൽ ശ്രദ്ധയാണു് ഉണ്ടാകേണ്ടതു്. ശ്രദ്ധയുണ്ടായാൽ മറെറാന്നുംതന്നെ ചിന്തയിൽ പ്രവേശിച്ചു് അലട്ടുകയില്ല. ഗുണദോഷങ്ങളൊ ധർമ്മാധർമ്മങ്ങളൊ പരിഗണിക്കുകയല്ല ഒരു സാധകൻെറ ലക്ഷ്യം. ഈശ്വരനിലെത്താൻവേണ്ട സാധന നിരന്തരവും ആവേശപൂർവ്വവും അനുഷ്ഠിച്ചുകൊണ്ടിരിക്കുകയെന്നുള്ളതാണു് അയാളുടെ വ്രതം.

ശ്ലോ – ഒരു ധ്വ്മാദിചേർത്തൊരുപൊരുത്തംനിനയ്ക്കുകിലു–
മിതജിതൻെറനാമഗണമതിനങ്ങുവേണ്ടുദ്ധം
ഒരുകോടികോടിതവ തിരുനാമമുള്ളവയി–
ലരുതാത്തതില്ല ഹരിനാരായണായനമഃ 22

അർത്ഥം —ഒരു ധ്വ്മാദിചേർത്തൊരു പൊരുത്തം നിനയ്ക്കുകിലുമിതജിതൻെറ നാമഗണമതിനങ്ങുവേണ്ടുദ്ധം = എല്ലാ നാമങ്ങളും എല്ലാവക്കും പൊരുത്തപ്പെടുകയില്ലെന്നു് ഒരു മതമുണ്ടു്. ഓരോരുത്തരുടെയും സ്വഭാവം ഓരോ രീതിയിലിരിക്കുമല്ലൊ. ജന്മാന്തരസംസ്കാരം അനുസരിച്ചായിരിക്കും ഓരോരുത്തക്കും ഈ ജന്മം കിട്ടുന്നതു്. അപ്പോഠം അതിനനുസരിച്ചു് ബുദ്ധിക്കും മനസ്സിനും കർമ്മത്തിനുമൊക്കെ വ്യത്യാസം കാണും. ഒരാളിൻെറ പ്രകൃതി അനുസരിച്ചു് ചില പ്രത്യേക ശബ്ദങ്ങഠം കൂടുതൽ സ്വാഭാവികങ്ങളും അയാളുടെ വികാസത്തിനനുകൂലങ്ങളും ആയെന്നുവരും. അത്തരം നാമങ്ങഠം തിരഞ്ഞെടുക്കുന്നതു് കൂടുതൽ പ്രയോജനപ്രദമായിത്തീരും. ഗുരുമുഖത്തിൽനിന്നോ മററു വിധത്തിലോ വേണം നാമങ്ങഠം കൂടുതൽ സ്വാഭാവികതയുള്ളവ തിരഞ്ഞെടുക്കപ്പെടേണ്ടതു്.

അതിനു പല മാറ്റങ്ങൾ ഉള്ള കൂട്ടത്തിൽ ഒന്നാണ് സിദ്ധാരികോഷ്ഠം എന്നു പറയപ്പെടുന്നത്.

സിദ്ധാരികോഷ്ഠത്തിൽ പതിനാറു കാളങ്ങൾ ഉണ്ട്. ഓരോ കാളത്തിലും അക്ഷരങ്ങൾ എഴുതപ്പെട്ടിരിക്കും. ആ അക്ഷരങ്ങളിൽ മൂന്നെണ്ണമാണ് ഞ, ഝ, മ. നാമം ജപിക്കുന്ന ആളിന്റെ പേരിന്റെ ആദ്യത്തെ അക്ഷരം ഏതു കാളത്തിലാണോ ഉള്ളത് അതുമുതൽ ഒന്ന്, രണ്ട്, മൂന്ന്, നാല് എന്നിങ്ങനെ തുടങ്ങി ജപിക്കാൻ തിരഞ്ഞെടുക്കുന്ന , നാമത്തിന്റെ ആദ്യത്തെ അക്ഷരംവരെ എണ്ണണം. ഒന്നിൽ നാമത്തിന്റെ ആദ്യക്ഷരം വന്നാൽ സിദ്ധനും, രണ്ടിൽ വന്നാൽ സാദ്ധ്യനും, മൂന്നിൽ വന്നാൽ സുസിദ്ധനും, നാലിൽ വന്നാൽ അരിയും ആയി കണക്കാക്കിക്കൊള്ളണം. സിദ്ധൻ ഉത്തമമാണ്. ഞ എന്ന സ്വരത്തിന് ഭൂമി, പർവ്വതം, ദേവമാതാവ് എന്നൊക്കെ അർത്ഥമുണ്ട്. ഝ എന്ന വ്യഞ്ജനത്തിന് ഉറക്കം, കിലുകിലുശബ്ദം, ബൃഹസ്പതി, കൊടുങ്കാറ്റെന്നെല്ലാം അർത്ഥം പറയാം. മകാരത്തിനുമതുപോലെ സമയം, ചന്ദ്രൻ, ജലം, ബ്രഹ്മാവ്, വിഷ്ണു, ശിവൻ എന്നെല്ലാം പല അർത്ഥങ്ങളുണ്ട്. ഈ മൂന്നക്ഷരങ്ങളും ഉള്ള സിദ്ധാരികോഷ്ഠത്തിലെ അക്ഷരങ്ങളുടെ പൊരുത്തം നോക്കിയാലും അതിന്റെ അർത്ഥം വിഷ്ണു സംബന്ധിയായിരിക്കും. ഭൂമി വിഷ്ണുവിന്റെ പത്നിയാണ്. കൂർമ്മാവതാരത്തിൽ മന്ദരപർവ്വതം ഉയർത്തി, ദേവമാതാവിലാണ് വാമനനായി അവതരിച്ചത്. യോഗനിദ്രയിലാണു വിഷ്ണു കഴിയുന്നത്. ശബ്ദഗുണത്തോടുകൂടിയ ആകാശത്തിലൂടെയാണ് ഗരുഡന്റെ പുറത്ത് വിഷ്ണു സഞ്ചരിക്കുന്നത്. കാററിന്റെ വേഗമുള്ളതും കാററുയർത്തുന്നതുമായ ഗരുഡനാണ്

വിഷ്ണുവിൻെറ വാഹനം. ബൃഹസ്പതി ദേവഗുരുവാകയാൽ വിഷ്ണുവിനോടു സംബന്ധമുള്ള ദേവനാണദ്ദേഹം. കാലത്തിൻ്റെ വിധാതാവുമാണു്. കണ്ണിലൊന്നു് ചന്ദ്രനായിട്ടുള്ളവനാണു്. നാഭിയിലെ താമരയിൽ ബ്രഹ്മാവിനെ സൃഷ്ടിച്ചു. ബ്രഹ്മാവു്, മംഗളസ്വരൂപൻ എന്നീ നിലകളിൽ മകാരത്തിൻെറ അർത്ഥങ്ങളും വിഷ്ണുവിനോടു പൊരുത്തപ്പെട്ടവയാണു്. അങ്ങിനെ നോക്കുമ്പോൾ ഞ ഝ് മാദി ചേർത്തുള്ള അർത്ഥങ്ങളുടെ പൊരുത്തമുള്ള സർവ്വവ്യാപിയായ ഭഗവാൻ നാരായണൻെറ നാമം ഉത്കൃഷ്ടമെന്നു നമുക്കു കാണാവുന്നതാണു്.

സ്വസിദ്ധൻ വന്നാൽ മദ്ധ്യമവും, അരി വന്നാൽ വർജ്ജ്യവും ആണു് ഈ നാമം എന്നു ധരിച്ചുകൊള്ളണം. ഏതായാലും ഹരിയുടെ നാമമാണു് ഉത്തമമായിട്ടുള്ളതു്. എങ്ങിനെ നോക്കിയാലും എന്തുനോക്കിയാലും വിഷ്ണുനാമം ആണു് കൂടുതൽ ശ്രേഷ്ഠമായിട്ടു കാണപ്പെടുന്നതും. വിഷ്ണു വ്യാപകാർത്ഥമായ ധാതുവിൽനിന്നു് നിഷ്പന്നമായ പദമാണു്. ഹരി സംസാരത്തെ ഹരിക്കുന്നവനമാണു്. അതാണു് ബ്രഹ്മം. അതിനെയാണല്ലോ അക്ഷരമെന്നു പറയുന്നതു്. അപ്പോൾ അക്ഷരങ്ങൾ എല്ലാം (വർണ്ണങ്ങൾ) വിഷ്ണുവിനെത്തന്നെ യർത്ഥമാക്കുമെന്നുള്ളതു് ശരിയുമാണു്. ബ്രഹ്മത്തിൻെറ സഗുണരൂപമായ വിഷ്ണുവിൻെറ നാമമാണു് സാധകന്നു് ഭക്തിമാർഗ്ഗത്തിൽ നിതരാംസുലഭമായ മന്ത്രം. കോടിക്കണക്കിനു വിഷ്ണുനാമങ്ങളുണ്ടു്. അതിൽ ജപിക്കാൻ പാടില്ലാത്ത ഒരൊററ നാമംപോലുമില്ല. പൊരുത്തം നോക്കിക്കൊള്ളു. ഹരിനാമം ആക്കും സ്വീകരിച്ചു് ജപിക്കാവുന്നതും മോക്ഷം നേടാവുന്നതുമാണു്. നാമത്തിനാധാരമായ ജപംവെച്ചുകൊണ്ടു് പൊരുത്തംനോക്കി നാമം

തിരഞ്ഞെടുത്താലും ഹരിനാമകീർത്തനം ആർക്കും ഹിതകരമായിട്ടുള്ളതാണെന്നു മനസ്സിലാക്കാം.

ശ്ലോ ഞകാരമാദിമുതലായിട്ടു ഞാനമിഹ
കൈക്കൂപ്പിവീണുടനിരക്കുന്നു നാഥനൊടു്
ഏകാന്തഭക്തിയകമേവന്നുദിപ്പതിനു
വൈകുന്നതെന്തു; ഹരിനാരായണായനമഃ 23

അർത്ഥം— ഞകാരമാദിമുതലായിട്ടു ഞാനമിഹ കൈക്കൂപ്പിവീണുടനിരക്കുന്നുനാഥനൊടു് = അക്ഷരങ്ങൾക്കൊക്കെ അർത്ഥമുള്ള ഒരു ഭാഷയാണു് സംസ്കൃതമെന്നു പറഞ്ഞുകഴിഞ്ഞു. ഞ്രകാരത്തിനു് മാതാവു്, അപ്സരസ്സു്, ശിവനെന്നെല്ലാം അർത്ഥകല്പനയുണ്ടു്. അപ്പോൾ അമ്മ ശിവൻ തുടങ്ങിയവരെ എല്ലാം തൊഴുതുകൊണ്ടു ഞാൻ ഭഗവാനോടു് കൈക്കൂപ്പി വണങ്ങി ഇതാ പ്രാർത്ഥിക്കുന്നു. അല്ലെങ്കിൽ ഞ്രകാരം തുടങ്ങി നമസ്കാരപൂർവ്വം ഞാൻ ഭഗവാനോടു പ്രാർത്ഥിക്കുകയാണു്. എന്തിനാണു് വന്ദിക്കുന്നതു്. ഏകാന്തഭക്തി ഉണ്ടാകുന്നതിനു്. മറ്റൊരു വിഷയത്തിലും ചെല്ലാത്ത ഭക്തി ഭഗവാനിൽ ഉണ്ടാകണം. അതിനു വൈകുന്നതിലേ ഭക്തനു് വേദനയുള്ളൂ.

ഈ പദ്യഭാഗത്തിലെ ഏകാന്തഭക്തി എന്തെന്നു് അറിഞ്ഞിരിക്കേണ്ടതാണു്. 'അനന്യാശ്ചിന്തയന്തോമാം യേജനാഃപര്യുപാസതേ, തേഷാം നിത്യാഭിയുക്താനാം യോഗക്ഷേമം വഹാമ്യഹം' എന്നാണു് ഗീതയിൽ പറഞ്ഞിട്ടുള്ളതു്. മറ്റൊന്നിലും മനസ്സു പതിയാതെ എന്നും അഭിയുക്തന്മാരായി ഭഗവാനെത്തന്നെ ഭജിക്കുന്നവരോ അവരുടെ യോഗക്ഷേമം അദ്ദേഹം കൈവരുത്തും. അനന്യചിന്തയാണു് ഏകാന്തഭക്തിയുടെ

സ്വഭാവം. ഏകാന്തഭക്തിയുള്ളവർ സതതയുക്തന്മാരും ആയിരിക്കണം. ഒന്നിൽ ഉറയ്ക്കുകയെന്നു പറഞ്ഞാൽ ജീവിതത്തിന്റെ രണ്ടു ധ്രുവങ്ങളേയും യോജിപ്പിക്കുക എന്നാണർത്ഥം. ഭൗതികവും ആദ്ധ്യാത്മികവും ചേൎന്ന് ഇഷ്ടദേവതയായിത്തീർന്ന് തന്റെ അഹന്ത അതിൽ ഹോമിക്കപ്പെട്ട് ജീവിതംതന്നെ ഒരു യജ്ഞമായിത്തീരുകയാണ് ഏകാന്തമായ ഭക്തിയുണ്ടാകുന്നതിന്ന് വേണ്ടതു്. ക്രമേണ ആ സമർപ്പണംതന്നെ താനറിയാതെ താനെല്ലാററിന്നുമതീതനായി തീരത്തക്ക നിലയിലേയ്ക്കു് ഉയർന്നുകൊള്ളും. അപ്പോഠം ഭക്തനെന്നോ ഭക്തിയെന്നോ ഭജിക്കപ്പെടുന്ന ഈശ്വരനെന്നോ ഉള്ള ത്രിപുടിയില്ലാതായിത്തീരുകയും ജീവിതത്തിന്റെ പരിപൂർണ്ണത കൈവരുകയും ചെയ്യും. നമ്മുടെ എല്ലാ കൎമ്മങ്ങളുടേയും പൊതുവായ ലക്ഷ്യം ഈ യോഗാത്മകത്വം ആണ്. പക്ഷേ, അതു ശരിക്കുമറിയാതെയാണ് ആളുകഠം ജീവിതത്തിൽ കിടന്നു ഭ്രമിച്ചു് ക്ലേശിച്ചു് കഴിഞ്ഞുകൂടുന്നതു്. അതിന്നു പ്രതിവിധിയായിട്ടാണ് ഏകാന്തഭക്തിയുദിക്കുവാൻ പ്രാർത്ഥന ഉയൎത്തുന്നതു്.

ശ്ലോ—എണ്ണുന്നുരാമഹരി രാഗാദിപോവതിനി-
നെണ്ണുന്നിതാരുപടികേറിക്കടപ്പതിനു
കണ്ണുംമിഴിച്ചിവനിരിക്കുന്നൊരേ നിലയി-
ലെണ്ണാവതല്ല ഹരിനാരായണായനമഃ 24

അർത്ഥം —രാഗാദിപോവതിന്ന് രാമഹരി എന്നു് എണ്ണുന്നു. രാമരാമ ഹരേരാമ എന്നു് രാഗദ്വേഷാദികഠം പോകുന്നതിന്നുവേണ്ടി ഞാൻ അവിരതം ജപിക്കുകയാണു്. ഇടയില്ലാതെ നാമം ജപിക്കുമ്പോഠം രാഗദ്വേഷാദികഠം മനസ്സിൽ ഉയരുകയില്ല. രാഗദ്വേഷാദികഠം മനസ്സിൽ ഉയർന്നു

വരുന്നതു് ദ്വന്ദ്വബോധം നിമിത്തമാണു്. ദ്വന്ദ്വബോധത്തിനു കാരണം വിചാര ധാരയിൽ വസ്തു സ്വരൂപപരമായ പരിവേഷം സംഭവിക്കുന്നതുകൊണ്ടാണു്. തുടർച്ചയായുള്ള നാമജപം ബോധതലത്തെ അപരിച്ഛേദ്യമാക്കി സൂക്ഷിക്കുമെന്നുള്ളതിനാൽ ഞാനെന്നും നീയെന്നുമുള്ള നൈമിഷിക ബോധങ്ങളെ ഉണ്ടാക്കുകയില്ല. തന്മൂലം രാഗദ്വേഷാദികളും ഉത്ഭവിക്കുകയില്ല.

ആറുപടികേറിക്കടപ്പതിനു് എണ്ണുന്നു. രാഗദ്വേഷാദികളെ അകററിനിത്തുന്നതിനോടുകൂടി ഉണ്ടാകുന്ന വികാസമെന്താണു്. ആറുപടികളും ക്രമേണ കടക്കുകയാണു്. ഏതാണീയാറുപടികൾ; മൂലാധാരം, സ്വാധിഷ്ഠാനം, മണിപൂരകം, അനാഹതം, വിശുദ്ധി, ആജ്ഞ എന്നീ നാഡീചക്രങ്ങളാണു്. ഇവയിൽ കടന്നാലെവിടെ ചെല്ലും. നമ്മുടെ ബോധം കേവലമായി (തുരീയം) തെളിയും. ആത്മജ്ഞാനം ഉണ്ടാകും. ഏഴാമത്തെ സഹസ്രാരത്തിൽ എത്തിക്കഴിയുമ്പോൾ മുക്തി ലഭിച്ചുകഴിയും. അറിവുകളുടെ അറിവിനെ സാക്ഷാത്കരിക്കുക എന്നതാണു് ആത്മാവിൻെറ സ്വരൂപം. സുഷുമ്നാനാഡിയിലുള്ള ചക്രങ്ങളാണിപ്പറയപ്പെട്ടവ. ഭക്തൻ കുണ്ഡലിനീശക്തി ഈ ആധാരങ്ങൾ . കടന്നുപോകുന്നതിനും ആത്മസാക്ഷാത്കാരം ഉണ്ടാകുന്നതിനുംവേണ്ടി നാമം ജപിക്കുകയാണു്. കണ്ണുംമിഴിച്ചിരിക്കുന്നൊരേ നിലയിലെണ്ണാവതല്ല - അത്ഭുതസ്തിമിതനേത്രനായിട്ടു് ഇരുന്നുപോകും. സമാധിസ്ഥിതമായൊരവസ്ഥയാണതു്. നാമം ജപിച്ചും ജീവിച്ചും അങ്ങിനെയങ്ങിരുന്നാൽ പിന്നെ ഭക്തനു് ഭാവസമാധിയുണ്ടായിപ്പോകും. എല്ലാം വിസ്മരിച്ചു് ഏതാണ്ടൊരു ആത്മാരാമൻെറ അനുഭവം അയാൾക്കുണ്ടാകും. അതെന്തെന്നു് വർണ്ണിക്കാവുന്നതല്ല.

ശ്ലോ —ഏകാന്തയോഗികളിലാകാംക്ഷകൊണ്ടു പര–
മേകാന്തമെന്നവഴിപോകുന്നിതെന്മനവും
കാകൻപറന്നുപുനരന്നങ്ങൾ പോയവഴി
പോകുന്നപോലെ; ഹരിനാരായണായനമഃ 25

അർത്ഥം—കാകൻപറന്നുപുനരന്നങ്ങൾപോയവഴി പോകുന്നപോലെ എന്മനവും ഏകാന്തയോഗികളിലാകാംക്ഷകൊണ്ടു പോകുന്നിതു = അരയന്നങ്ങളുടെ പിന്നാലെ കാക്ക പറന്നു പോകുന്നതുപോലെ എന്റെ മനസ്സും ഏകാന്തയോഗികളോടുള്ള ഭക്തി നിമിത്തം ഏകാന്തമായ മാർഗ്ഗത്തിൽ ഇതാ പോകുന്നു. ആചാര്യൻ തന്റെ വിനയം പ്രകടമാക്കുന്നതു നോക്കുക.

കാക്ക അരയന്നത്തിന്റെ പിന്നാലെ പറന്നുപോയാൽ എവിടെവരെ പോകാനാണ്. സുബ്രഹ്മണ്യനും പരശുരാമനും ഒക്കെ കടന്നതായി പുരാണങ്ങൾ ഘോഷിക്കുന്ന ഹിമാലയത്തിലെ ക്രൌഞ്ചദ്വാരം (ഹംസദ്വാരം) മോക്ഷപദമായി കരുതപ്പെടുന്നു. ഹംസങ്ങൾ മാനസസരസ്സിലും ഹംസദ്വാരത്തിലും ഒക്കെ പറന്നെത്തുന്നിടത്തു കാക്കയ്ക്കെങ്ങിനെ പറന്നുയരാൻ കഴിയും. കുറച്ചു ചിന്തിച്ചു ഗ്രഹിക്കാനുള്ള ഒരർത്ഥമിവിടെ അടങ്ങിയിട്ടുണ്ട്. കാക്ക കുളിച്ചാലോ ചമഞ്ഞാലോ അരയന്നമാകുകയില്ലെന്ന് ഒരു ചൊല്ലുണ്ട്. കാക്ക താമസസ്വഭാവത്തിന്റെ പ്രതീകമാണ്. ഹംസം സാത്വികഭാവം കൊണ്ട് സമുന്നതനായ ഒരു യോഗിയുടേയും. അരയന്നം (ഹംസം) പരമഹംസവാചിയുമാണ്. അപ്പോൾ കേവലം തമോഗുണഗ്രസ്തനായ ഒരജ്ഞാനി പരമയോഗിയുടെ പിന്നാലെ പോകാൻ ആഗ്രഹിക്കുന്നതിന്റെ പരിഹാസ്യതയും നിരർത്ഥകതയും ഇവിടെ വ്യഞ്ജി

പ്പിച്ചിട്ടുണ്ട്. പക്ഷെ, ഏകാന്തയോഗികളിൽ ആണ് ആകാംക്ഷയുള്ളതു്. ഏകാന്തയോഗികളാരാണ്. ബ്രഹ്മജ്ഞാനികളാണ്. ബ്രഹ്മജ്ഞാനികളോട് നിതാന്തഭക്തിയുള്ളതിനാൽ തൻെറ മനസ്സ് എത്ര താമസഗുണസമന്വിതമാണെങ്കിലും ബ്രഹ്മജ്ഞാനികളിൽ കൊതി പൂണ്ടു് ബ്രഹ്മത്തിൻെറ സാക്ഷാത്കരണത്തിനുള്ള മാർഗ്ഗത്തിൽതന്നെയാണ് ചരിക്കുന്നതെന്നു് ഹരിനാമകീർത്തനകർത്താവു് പറയുന്നു. തൻെറ ശ്രമം നിഷ്ഫലമാണെന്നറിയാം. എന്നുവെച്ചു് ആ മാർഗ്ഗത്തിലൂടെയുള്ള ഗമനം ഉപേക്ഷിക്കാനെങ്ങിനെ ഒക്കും. ഏകാന്തയോഗികളിൽ അഭിനിവേശം ഉദിച്ചുകഴിഞ്ഞു.

മാർഗ്ഗദർശകന്മാർ ഏകാന്തയോഗികളും ലക്ഷ്യം ബ്രഹ്മവും സാധനയോഗികളുടെ വഴിയേയുള്ള മനസ്സിൻെറ ഗമനവും ആണ്. അങ്ങിനെ സാദ്ധ്യം സിദ്ധിപഥത്തിലെത്തിച്ചേരുന്നതിനുവേണ്ട സാധനകൾ കൊണ്ടു് ഒരു സാധകനു് സിദ്ധി ഉണ്ടാകുന്നു എന്നു് ഈ പദ്യഭാഗം ധ്വനിപ്പിക്കുന്നുണ്ടു്.

ശ്ലോ —ഐയഞ്ചുമഞ്ചുമുടനയ്യാറുമെട്ടു മുട-
നവ്വണ്ണമെട്ടുമുടനെൺമൂന്നുമേഴുമഥ
ചൊവ്വോടരഞ്ചുമിവരണ്ടൊന്നു തത്വമതിൽ-
മേവുന്നനാഥ, ഹരിനാരായണായനമഃ 26

അർത്ഥം—ഇവിടെ തൂററിപ്പതിനഞ്ചു തത്വങ്ങളെപ്പററിയാണ് പരാമർശം നടത്തിയിരിക്കുന്നതു്. പുരുഷൻ, പ്രകൃതി, മഹത്തത്വം, അഹങ്കാരം, പഞ്ചതന്മാത്രകൾ, പഞ്ചഭൂതങ്ങൾ, പഞ്ചജ്ഞാനേന്ദ്രിയങ്ങൾ, പഞ്ചകർമ്മേന്ദ്രിയങ്ങൾ ഇങ്ങിനെ ഇരുപ

ത്തിനാലു തത്വങ്ങൾ സാംഖ്യദർശനം അംഗീക രിച്ചിട്ടുണ്ട്. ഈ ഇരുപത്തിനാലിനെത്തന്നെ വീണ്ടും തൊണ്ണൂററി ആറായിട്ടും കല്പിച്ചിട്ടുണ്ട്. ഇവിടെ നൂററിപതിനഞ്ചു തത്വങ്ങളുള്ളതായി ട്ടാണ് ആചാര്യൻ പറയുന്നത്.

സാംഖ്യം എന്നാൽ സംഖ്യയെ സംബന്ധിക്കുന്ന തെന്ന് അർത്ഥമാണ്. സംഖ്യാദർശനം മൂലപ്രകൃതി യിൽനിന്നും വികസിക്കുകയും മൂലപ്രകൃതിയിലേയ്ക്കു ചുരുങ്ങുകയും ചെയ്യുന്ന വികാരഭേദങ്ങളെയാണ് തത്വ ങ്ങളായിപ്പറഞ്ഞിരിക്കുന്നത്. ഈ തത്വങ്ങൾ മുഴുവൻ വ്യാപിച്ചുനില്ക്കുന്നത് പുരുഷനാണ്. മറെറാരു രീതി യിൽ പറയുകയാണെങ്കിൽ ഈ തത്വങ്ങൾ മൂലപ്രകൃതി യിൽ പുരുഷൻെറ പ്രകാശം തട്ടിയുണ്ടാകുന്ന പരിണാ മഭേദങ്ങളാണ്. അവ മൂലപ്രകൃതിയിൽതന്നെ സൂക്ഷ്മ രൂപത്തിൽ വർത്തിക്കുന്ന സത്കാര്യങ്ങളാണ്. അതു കൊണ്ടാണ് കാപിലന്മാരെ പരിണാമവാദികളെന്നും സത്കാര്യവാദികളെന്നും പറയുന്നത്.

സാംഖ്യശബ്ദത്തിൻെറ നിഷ്കൃഷ്ടാത്ഥംവെച്ച് അവർ മൂലപദാത്ഥങ്ങളെ പലതായിക്കൽപിച്ചിട്ടുണ്ട്. ആധുനികശാസ്ത്രദൃഷ്ടിയിൽ പ്രപഞ്ചത്തിലുള്ള എല്ലാ വസ്തുക്കളുമായിത്തീരത്തക്കവണ്ണം കൂടിക്കലരുന്ന തൊണ്ണൂ ററാറിൽ ചില്വാനം മൂലപദാത്ഥങ്ങളെ അംഗീകരിച്ചിട്ടു ണ്ടല്ലോ. ആ മൂലപദാർത്ഥങ്ങളുടെ സ്ഥാനമാണീ തത്വങ്ങൾക്കുമുള്ളതു്. സാംഖ്യന്മാരുടെ പദാർത്ഥങ്ങ ളുടെ ഈ കണക്ക് അദ്വൈതസിദ്ധാന്തത്തിന് എതി രായിക്കരുതിപ്പോകരുതു്. പ്രപഞ്ചത്തിന് വ്യാവഹാ രികസത്ത ശ്രീശങ്കരൻ അംഗീകരിച്ചിട്ടുണ്ടല്ലോ. അപ്പോൾ സ്ഥൂലപ്രപഞ്ചത്തെ എത്രയായി തരംതിരി

ച്ചാലും യുക്തിഭംഗമൊന്നും വരാനില്ല. പരമാർത്ഥിക സത്ത ബ്രഹ്മത്തിനേയുള്ളു. ഒരു ജ്ഞാനിയുടെ ആത്യന്തികാനുഭവം ഈ കേവലഭാവമാണ്. ആ നിലയിൽ ചെല്ലുന്നവർക്കുമാത്രം അറിയാൻ കഴിയുന്ന അദ്വൈത ബോധത്തെക്കുറിച്ച് ഭൌതികമായ രീതിയിൽ കഴിയുന്നവന്ന് അറിയാൻ കഴിയുകയില്ല. അദ്വൈത സിദ്ധാന്തവുമായി ഭൌതികാനുഭവം വിടാതെ കഴിയുന്ന ഒരാളിന്റെ അഭിപ്രായമല്ല. അനുഭവസ്ഥനായ ഒരു മഹായോഗിയുടെ ദർശനത്തിന്റെ അനുഭവമാണിത്.

ശ്ലോ — ഒന്നിനുതത്വമിതുദേഹത്തിനൊത്തവിധം
എത്തുന്നിതാർക്കുമൊരു ഭേദംവരാതെഭുവി
മർത്യന്റെ ജന്മനില പാപംവെടിഞ്ഞീടുകി-
ലെത്തുന്നുമോക്ഷമതിൽ നാരായണായനമഃ 27

അർത്ഥം—ഒന്നിനുതത്വമിതു ദേഹത്തിനൊത്തവിധമെത്തുന്നിതാർക്കുമൊരു ഭേദംവരാതെഭുവി - ലോകത്തിൽ ഏതൊരു വ്യക്തിക്കും യാതൊരു ഭേദവും കൂടാതെ ദേഹത്തിന്ന് ഒത്തവിധം ആത്മതത്വമെത്തുന്നു. ദേഹവുമായി ആത്മാവു ബന്ധപ്പെടുന്നു. ഈ ബന്ധം ശരീരത്തിനു ചേർന്നവിധം എന്നു പറഞ്ഞാൽ വാസനയനുസരിച്ച് എന്നർത്ഥമാണ്. വാസന ആത്മാവിന്റേതല്ല. ആത്മാവ് നിർലേപനും നിസ്സംഗനും ഒക്കെയാണല്ലൊ. പിന്നെ വാസനയാർക്കാണുള്ളത്. വാസന ദേഹത്തിന്റേതാണ്. ദേഹം അചേതനമായ പ്രകൃതിയല്ലേ. അതിനു വാസനയുണ്ടോ എന്നു സംശയിക്കാം. ദേഹം തന്നെയില്ല. പിന്നെങ്ങിനെ ദേഹത്തിൽ അചേതനത്വം ആരോപിക്കാൻ കഴിയും. അപ്പോൾ വാസനയുമില്ലെന്നു സമ്മതിക്കണം.

സത്യം പറയുകയാണെങ്കിൽ ഭേദവുമില്ല, വാസനയുമില്ല; എല്ലാം ഭ്രമമാണു്. പിന്നെങ്ങിനെയാണു് ശരീരത്തിനു ചേർന്നവിധം ആത്മാവു് ശരീരങ്ങളെടുക്കുന്നതു്. അഥവാ വാസനയ്ക്കനുസരണമായുള്ള ദേഹം കൈക്കൊള്ളുന്നതു്? പറയാം.

വാസ്തവത്തിൽ ഉള്ളതു് ആത്മാവുമാത്രം. ബാക്കിയുള്ളതെല്ലാം തോന്നൽമാത്രം. ഈ തോന്നലാണു് മായ. ഈ മായ ഉള്ളതോ ഇല്ലാത്തതോ അല്ല. എന്നു പറഞ്ഞാൽ അനിർവ്വചനീയമാണെന്നർത്ഥം. രാത്രിയിൽ കയറുകണ്ടു പാമ്പെന്നു ധരിക്കാറുണ്ടു്. അവിടെ പാമ്പില്ല. പിന്നെ പാമ്പെവിടുന്നുണ്ടായി? നമ്മുടെ ഉള്ളിൽനിന്നു് എന്നു സമാധാനം. ആ പാമ്പിൻെറ സൃഷ്ടി ഭ്രമമൂലകമാണെല്ലൊ. കയറിൽ പാമ്പിനെ ആരോപിക്കുന്ന നമ്മൾ ആത്മാവിൽ ദേഹവും ദേഹാദികളെ സംബന്ധിക്കുന്ന അഭിമാനവും ആരോപിക്കുന്നു. അപ്പോൾ ആരോപിക്കപ്പെടുന്ന പ്രതിഭാസവും ഏതിൽ ആരോപിക്കുന്നുവോ ആ ആധാരവും ആരോപിക്കുന്ന ആളും എന്നു് ത്രിപുടിയുണ്ടാകും. ആത്മാവു മാത്രമേ നിത്യവും സത്യവുമായുള്ളു എന്നു പറയുകയും ചെയ്യുന്നു. അപ്പോൾ ആത്മാവു് ആരോപിക്കപ്പെടുന്ന വസ്തു, ആത്മാവിൽതന്നെ ആരോപണം ആത്മാവുതന്നെയാരോപിക്കുക എന്നല്ലെ വന്നുകൂടുന്നതു്. അതെങ്ങിനെ സാധിക്കുമെന്നു വീണ്ടും സംശയമുയന്നുവരുന്നു.

ആത്മാവൊന്നു മാത്രമേയുള്ളു. പഞ്ചകോശങ്ങളിലൂടെയും മൂന്നു ശരീരങ്ങളിലൂടെയും പ്രകാശിക്കുന്നതു് ആത്മാവാണു്. ഇങ്ങനെയൊക്കെ പറയുന്നതു് വ്യവഹാരദശയിലാണെന്നുള്ള കാര്യം മറക്കരുതു്. ആത്മാവുതന്നെ പഞ്ചകോശങ്ങൾ. ആത്മാവുതന്നെ ശരീര

ങ്ങൾ. ആനന്ദമയകോശവും സൂക്ഷ്മശരീരവും വിജ്ഞാനമയകോശവും മനോമയകോശവും പ്രാണമയകോശവും അന്നമയകോശവും സ്ഥൂലശരീരവും ഒക്കെയായി പ്രകാശിക്കുന്നതു് ആത്മാവുതന്നെ. വാസന മായതന്നെ. സ്വയം പ്രകാശകമായ ആത്മാവു് സമാധിദശയിൽ യോഗികളുടെ അനുഭവമായിത്തീരുന്നു. സാംസാരികന്മാൎക്കു് അതേ ആത്മാവുതന്നെ പ്രപഞ്ചമായി പ്രത്യക്ഷപ്പെടുന്നു. ഈ പ്രപഞ്ചദൎശനംതന്നെ വാസന. അതു് സ്ഥൂലഭാവത്തിന്റെ സ്വഭാവവുമാണു്. സൂര്യനാണെല്ലൊ ഭൂമിയും മററു സൌരയൂഥത്തിലെ ഗോളങ്ങളും. സൂര്യൻ തേജസ്സുമാത്രമാണു്. ആ തേജസ്സുതന്നെ അത്യുഗ്രമായി പ്രകാശിച്ചപ്പോൾ ഭൂമിയുംമററുമായിത്തീൎന്നു. സൂൎയ്യന്റെ തേജസ്സാണു് ഭൂമിയെങ്കിൽ സൂര്യന്റെ പ്രകാശവും ഭൂമിയുടെ പ്രകാശവും രണ്ടല്ല. ഭൂമിയുടെ പ്രകാശം സൂൎയ്യനിലും വീഴുന്നു. ഭൂമി സൂൎയ്യനെക്കാണുന്നതു് ഭൂമിയായിട്ടല്ല. സൂര്യനായിട്ടാണു്. എന്നുപറഞ്ഞാൽ അന്യമായിട്ടാണെന്നർത്ഥം. ഒന്നുകിൽ തന്നെയും സൂൎയ്യനായിട്ടോ അല്ലെങ്കിൽ സൂൎയ്യനേയും താനായിട്ടോ കാണാൻ കഴിയണം. ഭൂമിയുടെ ഇരുട്ടു് അതിനു ബാധകമാണു്. സൂൎയ്യന്റെ പ്രകാശത്തിലടങ്ങിയിരിക്കുന്നതാണു് ഈ അന്ധകാരം. അതുപോലെ ആത്മാവിൽതന്നെ അടങ്ങുന്ന മായ. അതാണെല്ലൊ അദ്വൈതമെന്നു പറയുന്നതു്, ആത്മവിദ്യയെ. രണ്ടാമതായിട്ടൊന്നില്ലാത്തതു് എന്നു പറഞ്ഞാൽ രണ്ടല്ലാത്തതു് എന്നർത്ഥമാണു്.

മൎത്ത്യന്റെ ജന്മനില പാപംവെടിഞ്ഞിട്ടകിലെത്തുന്നമോക്ഷമതിൽ=മനുഷ്യന്റെ പാപം മാറിയാൽ അവനു മോക്ഷം കിട്ടുന്നു. അതായതു് ആത്മാവായ അവൻ സ്വയം പ്രകാശകനായി മായാബന്ധം വിട്ടു

നില്ക്കുന്നു. ദേഹാഭിമാനംനിമിത്തമുള്ള ഭേദഭാവന കൊണ്ടു് ഒരു മനുഷ്യൻ ചെയ്യുന്ന കർമ്മങ്ങളെല്ലാം പാപമയമായിത്തീരുന്നു. അതവനെ ആത്മാവിന്റെ സ്വരൂപബോധത്തിൽനിന്നു് അകററിക്കളയും. അങ്ങിനെ അകലാതിരിക്കുവാൻ ഭേദബോധം കൈവെടിയണം. അതിനുള്ള മാർഗ്ഗങ്ങളിൽ ഒന്നാണു് നാമജപം. നാമജപംകൊണ്ടെങ്ങിനെ ഭേദാത്മകമായ ബുദ്ധി വിട്ടകലുമെന്നു് നേരത്തേതന്നെ പറഞ്ഞുകഴിഞ്ഞിട്ടുണ്ടു്.

ശ്ലോ—ഓതുന്നുഗീതകളതെല്ലാമതിന്നു പൊരു-
ളേതെന്നു കാണ്മതിനു പോരാമനോബലവും
ഏതെങ്കിലും തവ ഹി കാരുണ്യമിന്നുമയി
സാധിക്കവേണ്ടുഹരി; നാരായണായനമഃ 28

അർത്ഥം—ഇതെല്ലാം ഗീതകൾ ഓതുന്നു = ഇപ്രകാരമെല്ലാം വേദങ്ങളും ഉപനിഷത്തുകളും ബ്രഹ്മസൂത്രങ്ങളും ഭഗവദ്ഗീത, അഷ്ടാവക്രഗീത തുടങ്ങിയ ഗീതകളും പുരാണേതിഹാസങ്ങളും പിന്നെയുണ്ടായിട്ടുള്ള മധുരവാങ്മയങ്ങളുമെല്ലാം പ്രപഞ്ചരഹസ്യങ്ങളെക്കുറിച്ചെല്ലാം വിസ്തരിച്ചു പറയുന്നുണ്ടു്. പക്ഷേ, അതിന്നു പൊരുളേതെന്നു കാണ്മതിനു മനോബലവും പോരാ = അവയുടെയെല്ലാം പൊരുൾ (തത്വം) അഥവാ അവയെല്ലാം ഓതുന്ന വസ്തു (ബ്രഹ്മം) എങ്ങിനെയുള്ളതെന്നു് അനുഭവിച്ചറിയുവാനുള്ള യോഗ്യത മനസ്സിനില്ല.

മനോബലം പ്രയോഗിച്ചിരിക്കുന്നതു് ഏറ്റവും അർത്ഥവത്തായിട്ടാണു്. സാംസാരികജീവിതത്തിലെ സുഖങ്ങളിൽ മുഴുകി കഴിയുവാനാവേശംകൊള്ളുന്ന മനുഷ്യമനസ്സു് കൂടുതൽ കൂടുതൽ സങ്കല്പങ്ങളിൽ മുഴുകി അതിൽ സുഖംകൊണ്ടു് മുന്നോട്ടു പോകുകയാണു്.

അതിനാൽ ജീവിതത്തിൽ പിടിച്ചുനില്ക്കാനും ജീവിതാനുഭവങ്ങളെ സുഖമെന്നു വ്യാഖ്യാനിക്കാനും അതിലേറെ സുഖങ്ങൾ ഭാവിയിലേയ്ക്ക് കല്പിക്കാനും പ്രത്യേകം വാസനയുള്ള ഒരുവൻ അതൊക്കെ അങ്ങു ദൂരെത്തള്ളിയിട്ട്, ഭാര്യയേയും കുട്ടികളേയും സമ്പത്തും സ്ഥാനമാനങ്ങളുമെല്ലാം വേണ്ടെന്നുവെച്ചിട്ട് ആത്മലാഭത്തിനുവേണ്ടി ജീവിതത്തെ ഒരു സാധനയാക്കാനും വളരെ ഭയപ്പെടും. ആ ഭയവും സാംസ്കാരിക സുഖേച്ഛയും മനസ്സിനെ മോക്ഷലാഭത്തിന് അയാളെ അപാത്രവും ആക്കിത്തീർക്കും. അതിനാൽ ആ മനോബലം കിട്ടുന്നതിന് ഭഗവദനുഗ്രഹം ഒഴിച്ചുകൂടാൻ പാടില്ലാത്തതാണ്.

എന്തെങ്കിലും തവഹികാരുണ്യമിന്നുമയി സാധിക്കവേണ്ടു = എങ്ങിനെയെങ്കിലും എന്നു പറഞ്ഞാൽ എന്തുവിലകൊടുത്തും ഭഗവാൻെറ കാരുണ്യം തന്നിൽ ഉണ്ടാക്കണം. ഭഗവദ്കാരുണ്യമെന്നു പറയുന്നതു് അദ്ധ്യാത്മപഥത്തിൽ ചരിക്കുന്നതിനുള്ള മനസ്സിൻെറ ഒടുങ്ങാത്ത ദാഹമാണ്. ഈ ദാഹം വന്നുകഴിഞ്ഞാൽ പിന്നെ സാരമില്ല. ഒരു സാധകൻ ധീരനായി ആ മാർഗ്ഗത്തിൽ അങ്ങു ചരിച്ചുകൊള്ളും.

ശ്ലോ — ഔദുംബരത്തിൽ മശകത്തിന്നുതോന്നുമിതിൽ
മീതേകദാപിസുഖമില്ലെന്നതിൻ പരിച്ച
ചേതോവിമോഹിനി വലക്കായ്കമായഭവ
ദേഹോഹമെന്നിവയിൽ നാരായണായനമഃ 29

അർത്ഥം— ഔദുംബരത്തിൽമശകത്തിന്നുതോന്നുമിതിൽ മീതേകദാപിസുഖമില്ലെന്നു് = അത്തിമരത്തിന്റെ കൂട്ടത്തിനും അത്തിമരപ്പഴത്തിനും ഔദുംബരമെന്നു പറയും. ഉദുംബരം — അത്തിമരം. ഉദുംബരത്തെ

സംബന്ധിക്കുന്നതാണ് ഔദുംബരം. അത്തിമരപ്പഴത്തിൽ പററിപ്പിടിച്ചുകഴിയുന്ന കൊതുകിന് അതിൽപരം സുഖമില്ലെന്നു തോന്നും. അത്തിമരക്കൂട്ടമായാലും പഴമായാലും സന്ദർഭത്തിൽ അർത്ഥം യോജിക്കും. അനേകം അത്തിമരങ്ങൾ ഒന്നിച്ചു നില്ക്കുന്നിടത്തു് ഇരുട്ടാണു് നിറഞ്ഞുകാണപ്പെടുന്നതു്. താമസസ്വഭാവക്കാരനാണു് കൊതുകു്. രാത്രിയിലിരുട്ടത്താണതിന്റെ സഞ്ചാരം. ജന്തുക്കളുടെ രക്തമാണതിൻെറ ആഹാരം. താമസസ്വഭാവക്കാരനായ ഒരാളിൻെറ പ്രതീകമാണു് കൊതുകു്. അത്തിമരം സംസാരവൃക്ഷത്തിൻെറ പ്രതിനിധിയുമാണു്. അപ്പോൾ സംസാരത്തോടു് ഒട്ടിപ്പിടിച്ചു കഴിയുന്ന താമസസ്വഭാവക്കാരൻെറ ഉപമാനമായി കൊതുകിനെ കല്പിക്കാവുന്നതാണു്. അത്തിപ്പഴമെന്നു് അർത്ഥം പറയുമ്പോൾ വിഷയങ്ങളാകുന്ന പഴങ്ങൾ എന്നർത്ഥവും കിട്ടും. സംസാരവൃക്ഷത്തിലെ താമസബദ്ധമായ ജീവൻ ഇന്ദ്രിയവിഷയങ്ങളാകുന്ന പഴങ്ങൾ തിന്നുകയാണു്. അതില്പരം ജീവനു് സുഖമില്ലെന്നു തോന്നുകയും ചെയ്യും. കൊതുകിനും അത്തിപ്പഴത്തോടു ചേർന്നു് അതിൻെറ രസമനുഭവിച്ചു കഴിയുന്നതിനേക്കാൾ അധികസുഖം വേറെ ഇല്ലെന്നുതോന്നും. അതുപോലെ തവചേതോവിമോഹിനിയായ മായ എന്നെ വലയ്ക്കാതിരിക്കണമെന്നു് ആചാര്യൻ നമുക്കുവേണ്ടി ഭഗവാനോടു പ്രാർത്ഥിക്കുകയാണു്.

സുഖദുഃഖങ്ങളെന്നു് രണ്ടായി ജീവിതത്തെ പകുത്തുകൊണ്ടു് സാംസാരികസുഖത്തിൻെറ പിന്നാലെ ഞാനെന്നും എന്റേതെന്നും ഉള്ള ഭേദഭാവനയോടുകൂടി

ചെന്നു് ക്ലേശിക്കുന്നതു മായകൊണ്ടാണു്. മായ ദ്വന്ദ്വബോധമാണല്ലോ. സുഖവും ദുഃഖവും അതനുഭവിക്കുന്നയാളും അനുഭവവും ആയപ്പോൾ ത്രിപുടിയായി. ഈ രീതിയിൽ ഭോക്താവും ഭോജ്യവും ഭുജിക്കലുമായി നാനാത്വരൂപത്തിലുള്ള മായാനിർമ്മിതമായ സംസാരത്തിൽ അലഞ്ഞുകഴിയാൻ തനിക്കിടയാകരുതെന്നാണു് ആചാര്യന്റെ പ്രാർത്ഥന.

ശ്ലോ—അംഭോജസംഭവനുമമ്പോടു നീന്തി ബത-
സംമോഹവാരിധിയിലെന്നോടമോർത്തു മമ
വൻപേടി പാര മതു നമ്മോടടായ്‌വതിനു
മുമ്പേ തൊഴാമടികൾ നാരായണായ നമഃ 30

അർത്ഥം—അംഭോജസംഭവനുമമ്പോടു നീന്തി ബത സമ്മോഹവാരിധിയിൽ = ബ്രഹ്മാവും മായാസമുദ്രത്തിൽ നീന്തേണ്ടിവന്നു. സർവശക്തിയുടെ ബീജമാണു് താമര. വിഷ്ണുവിന്റെ നാഭീപത്മത്തിലാണു് ബ്രഹ്മാവു ജനിച്ചതു്. അദ്ദേഹം സ്വയംഭുവാണു്. ബ്രഹ്മത്തിൽനിന്നുദയംകൊണ്ട ബൃഹത്തായ ബോധമാകാം ഈ ബ്രഹ്മാവു്. സൃഷ്ടികർത്താവായതുകൊണ്ടു് കേവലബോധത്തിൽ ആദ്യമുണ്ടായ സ്പന്ദനമാത്രയാകാം ഈ ജീവൻ. ആ സ്പന്ദനം നാലുദിക്കിലും വ്യാപിച്ചു. അതു് പ്രാപഞ്ചികവസ്തുരൂപത്തിൽ നാനാത്വവും വൈവിദ്ധ്യവും ഉള്ളതായിത്തീർന്നു. അങ്ങിനെ ബ്രഹ്മാവു് മായാസമുദ്രത്തിൽപ്പെട്ടുഴലുന്നു എന്നു പറയാം.

ബ്രഹ്മാവു് സ്വപുത്രിയായ സരസ്വതിയെത്തന്നെ സ്വീകരിച്ചു് സൃഷ്ടികർമ്മം ആരംഭിച്ചു നടത്തിക്കൊണ്ടിരിക്കുകയാണെല്ലോ. സർഗക്രിയയ്ക്കു് ഭാര്യയായി മകൾ തന്നെയെന്നു വരുന്നതിൽകവിഞ്ഞു് ആ മകളുടെ

അച്ഛൻ മായാബദ്ധനാണെന്നു കാണിക്കാൻ വേറെ ഉദാഹരണമൊന്നും വേണ്ടല്ലൊ. ബ്രഹ്മാവിന്റെ അവസ്ഥയിതാണെങ്കിൽ ബാക്കിയുള്ളവരുടെ കഥ പറയേണ്ടതുമില്ലല്ലൊ.

എന്നോടമോത്തു മമ വൻപേടിപാരമതു നമ്മോടടായ്‌വതിനു മുമ്പേ തൊഴാമടികൾ ബ്രഹ്മാവിന്റെ മായാവിധേയത്വം ഓർക്കുമ്പോൾ എനിക്ക് അത്യധികമായ ഭയമുണ്ടാകുന്നുണ്ട്. അതു് എനിക്കുണ്ടാകാതിരിക്കാൻ ഞാനങ്ങയുടെ കാലടികൾ വണങ്ങുന്നു എന്നാചാര്യൻ പറയുകയാണു്. മായാബദ്ധനാകാതിരിക്കാൻ ആർക്കും കഴിയുകയില്ല. ഓരോരുത്തരേയും സംബന്ധിച്ചു് ആദിരഹിതമാണു മായ എന്നാണു് ബ്രഹ്മാവിന്റെ സ്ഥിതിയും കാണിക്കുന്നതു്. അപ്പോൾ പിന്നെ അതു നമ്മോടടുക്കരുതെന്നു പറഞ്ഞാൽ പറരുമോ? പറരുകയില്ല. നാമയജ്ഞം നടത്തിക്കൊണ്ടിരിക്കുമ്പോൾ മായാബന്ധം ക്രമേണ അഴിയും. എങ്കിലും ആ കെട്ടു് മുറുകുകയല്ലെന്നെങ്ങിനെ പറയുവാൻ കഴിയും. ബ്രഹ്മർഷിയായ നാരദനും നാരദന്റെ പിതാവും മായയ്ക്കു് കീഴ്പ്പെട്ടെന്നു പുരാണങ്ങൾ പറയുന്നു. നമ്മുടെ മുനിമാർ അവരുടെ ഭാര്യമാരുമൊന്നിച്ചാണെല്ലൊ ചിത്രീകരിക്കപ്പെട്ടിരിക്കുന്നതു്. മായ അവരുടെ അടുക്കലും ഉണ്ടെന്നല്ലേ ഇതിന്റെ സൂചന. പക്ഷേ, മായയെ അടുക്കൽ വെച്ചുകൊണ്ടുതന്നെ മായയ്ക്കുപരതീതന്മാരായിത്തീരുന്നു. അവരുടെ മായ വെളിയിലായിരുന്നു. സാധാരണ മനുഷ്യന്റെ മായ ഭാര്യാരൂപത്തിലും പുരുഷരൂപത്തിലും അവന്റെ ഉള്ളിലാണു്. അപ്പോൾ അങ്ങിനെയുള്ള ഒരാളിനു് എത്രമാത്രം അജ്ഞാനം ഉണ്ടാകും. ഭക്തികൊണ്ടു്

ഉള്ളിൽനിന്നു് മായയെ അജ്ഞാനത്തെ) അകററാൻ ശ്രമിക്കുന്നതു് ക്ലേശകരമായ ഒരു സാധനയാണെന്നാണി വിടത്തെ ധ്വനി.

ശ്ലോ—അപ്പാശവും വടിയുമായ്ക്കൊണ്ടജാമിളനെ
മുല്പാടുചെന്നു കയറിട്ടോരു കിങ്കരരെ
മുൽപുക്കുചെന്നഥ തടുത്തോരുനാൽവരെയു-
മിപ്പോഴെനൗമി; ഹരിനാരായണായനമഃ 31

അർത്ഥം—ഭാഗവതം ഷഷ്ഠസ്കന്ധത്തിൽ പ്രതിപാദിതമായ അജാമിളോപാഖ്യാനമാണു് ഇവിടെ പരാമർശിക്കപ്പെട്ടിരിക്കുന്നതു്. ഭഗവദ്ഭക്തനായ അജാമിളൻ കന്യാകുബ്ജക്കാരനായ ഒരു ബ്രാഹ്മണനായിരുന്നു. ഗൃഹസ്ഥാശ്രമിയും അഗ്നിഹോത്രിയുമായ അദ്ദേഹം പതിവായി വനത്തിൽ പോയി ദർഭയും ചമതയും മററും ഹോമത്തിനാവശ്യമുള്ളവ സംഭരിച്ചുകൊണ്ടുവരിക പതിവായിരുന്നു. ഒരിക്കൽ വഴിയിലദ്ദേഹം അതിസുന്ദരിയായ ഒരു സ്ത്രീയെ കണ്ടു. അവളിൽ അനുരക്തനായി അവളൊന്നിച്ചു കഴിഞ്ഞുകൂടി. കുട്ടികളും വളരെയുണ്ടായി. ജീവിക്കാൻ വേണ്ടതൊന്നും കയ്യിലില്ലാത്ത അദ്ദേഹം ഹിംസചെയ്തു് കുടുംബം പോററാൻ തുടങ്ങി. ബ്രാഹ്മണവൃത്തി വിട്ടു് ചണ്ഡാലവൃത്തി സ്വീകരിച്ചു. ഒടുവിൽ യമകിങ്കരന്മാർ അദ്ദേഹത്തെ കൊണ്ടുപോകുവാൻ വന്നു. ഉടൻതന്നെ തൻെറ മകൻ നാരായണനെ പേരു വിളിച്ചു് അഭയംതേടി. അപ്പോഠം വിഷ്ണുപാർഷദന്മാർ അവിടെ എത്തി യമകിങ്കരന്മാരെ പറഞ്ഞയച്ചു. അജാമിളൻ വിഷ്ണുഭക്തികൊണ്ടു് മോക്ഷം നേടി.

അജാമിളോപാഖ്യാനവും അതുപോലെയുള്ള പുരാണകഥകളും മനസ്സിലാക്കാൻ നാം കുറച്ചുവധാനബുദ്ധിയുള്ളവരായിരിക്കണം. അജാമിളൻ ഭക്തനായിരുന്നു. പിന്നീടു് സാംസാരികജീവിതത്തിൽ കിടന്നുഴലാൻ തുടങ്ങി. വീണ്ടും അദ്ദേഹം വിഷ്ണുഭക്തനായിത്തീൎന്നു. ഈ സംഭവം കാവ്യോചിതവും പ്രതിരൂപാത്മകവുമായ ശൈലിയിൽ വ്യാഖ്യാനിക്കപ്പെട്ടപ്പോൾ അസാധാരണത്വം ഉള്ള പലതും അതിൽ കടന്നുകൂടി. യമധൎമ്മന്റെ കിങ്കരന്മാരും വിഷ്ണുപാർഷദന്മാരും വടിയും പാശവും എല്ലാം അങ്ങിനെ വന്നുകൂടിയവരാണു്.

ഭാരതസവിത്രിയെന്നു കീർത്തനം ചെയ്യപ്പെടുന്ന ശ്ലോകത്രയത്തിൽ പ്രമുഖമായ

ഊർദ്ധ്വബാഹുർവിരൌമ്യേഷ
നച കശ്ചിത് ശൃണോതിമാം
ധൎമ്മാദൎത്ഥശ്ചകാമശ്ച
സധൎമ്മഃകിംനസേവ്യതേ

എന്ന ശ്ലോകത്തിൽ വ്യാസൻ പറയുന്നതു ശ്രദ്ധിക്കുക! ശിരസ്സിൽ കൂപ്പുകൈ അൎപ്പിച്ചുകൊണ്ടു് ഞാൻ ഉച്ചത്തിൽ വിളിച്ചുപറയുകയാണു്. ആരും ഞാൻ പറയുന്നതു കേൾക്കുന്നില്ല. അൎത്ഥകാമങ്ങൾ ധൎമ്മംവഴിയെവേണം സ്വീകരിക്കപ്പെടേണ്ടതു്. എന്തുകൊണ്ടാണു് ആ ധൎമ്മം സേവിക്കപ്പെടാത്തതു്. യമധൎമ്മൻ ധൎമ്മംതന്നെ. അർത്ഥകാമങ്ങൾ ലൌകികസമ്പത്തുകളുടെ അനുഭവങ്ങളും ആണു്. അവയാണു് യമന്റെ കിങ്കരന്മാർ. ധൎമ്മാനുസാരം അൎത്ഥകാമങ്ങൾ സ്വീകരിക്കപ്പെട്ടില്ലെങ്കിൽ അൎത്ഥകാമങ്ങളുടെ കയ്യിൽതന്നെ കിടന്നു് ക്ലേശങ്ങൾ അനുഭവിക്കേണ്ടിവരും. ധൎമ്മവും അൎത്ഥവും കാമവും മോക്ഷവും കൂടി കലർന്ന ചതുർവ്വൎഗ്ഗമാണു് ഭഗവദ്പാർഷദന്മാർ.

ആദ്യം ധർമ്മവഴിക്ക് അർത്ഥകാമങ്ങൾ അനുഭവിച്ച അജാമിളൻ ധർമ്മത്തെവിട്ട് അർത്ഥകാമങ്ങൾ മാത്രം അനുഭവിക്കാൻ തുടങ്ങിയപ്പോൾ സാംസാരിക ദുഃഖത്തിൽ പെട്ട് നട്ടംതിരിയാൻ തുടങ്ങി. ഇതാണ് യമകിങ്കരന്മാരുടെ ആഗമനമായിപ്പറഞ്ഞിരിക്കുന്നത്. പാശം സാംസാരികവസ്തുക്കളോടുള്ള സംഗമാണ്. വടി ഈ സംഗം നിമിത്തമുണ്ടാകുന്ന ദുഃഖവുമാണ്. ക്ലേശത്തിൽ മുഴുകിയപ്പോൾ അജാമിളൻ തന്റെ മകൻ നാരായണനിൽ തന്നെ ഭഗവാന്റെ രൂപം കാണുകയും ധർമ്മവഴിക്ക് അർത്ഥകാമങ്ങളെ നിയന്ത്രിച്ച് മോക്ഷത്തിനർഹനായിത്തീരുകയും ചെയ്തു. ധർമ്മാർത്ഥകാമമോക്ഷവും പരസ്പരസാപേക്ഷങ്ങളായി ലക്ഷ്യംവരെ എത്തിക്കുന്നവയായിക്കണ്ടപ്പോൾ ഭഗവത് പാർഷദന്മാർ വന്ന് അദ്ദേഹത്തെ യമകിങ്കരന്മാരിൽനിന്നു മോചിപ്പിച്ചു എന്ന് കവി വ്യംഗ്യഭംഗിയോടുകൂടി പറയുകയും ചെയ്തിരിക്കുകയാണ്. ധർമ്മാർത്ഥകാമമോക്ഷങ്ങൾ പുരുഷാർത്ഥങ്ങളാണെന്നുള്ളതും അർത്ഥവത്താണ്. ചിന്തോദ്ദീപകമായ അർത്ഥങ്ങൾ വേറെയും കൊടുത്ത് പ്രസ്തുത പദ്യഭാഗം നമുക്കു വ്യാഖ്യാനിക്കാവുന്നതാണ്.

ശ്ലോ — കഷ്ടംഭവാനെയൊരുപാണ്ഡ്യൻ ഭജിച്ചള-
വഗസ്ത്യനനീബത' ശപിപ്പിച്ചതെന്തിനിഹ
നക്രേണകാല്ക്കഥ കടിപ്പിച്ചതെന്തിനതു-
മോക്കാവതല്ലാഹരി; നാരായണായനമഃ 32

അർത്ഥം — ഭാഗവതം അഷ്ടമസ്കന്ധത്തിലുള്ള ഇന്ദ്രദ്യുമ്നോപാഖ്യാനമാണീ പദ്യത്തിൽ പരാമർശിക്കപ്പെട്ടിരിക്കുന്നത്. പാണ്ഡ്യരാജാവായ ഇന്ദ്രദ്യുമ്നൻ മലയാചലത്തിൽ ഭഗവാനെ ഭജിച്ചുകൊണ്ട് തപസ്സുചെയ്യുകയായിരുന്നു. ആ വഴിവന്ന അഗസ്ത്യനെ

ധ്യാനനിരതനായ രാജാവു് കാണുകയോ ഉപചരിക്കുകയോ ചെയ്തില്ല. തന്മൂലം കുപിതനായ അഗസ്ത്യൻ രാജാവിനെ ഒരു ഗജമായിത്തീരട്ടെ എന്നു ശപിച്ചു. ഇന്ദ്രദ്യുമ്നൻ ശാപഗ്രസ്തനായി കാട്ടിൽ ഇണകളോടു ചേർന്നു സുഖിച്ചു കഴിയാൻ തുടങ്ങി. ഒരിക്കൽ താമരയും ശുദ്ധജലവും ഉള്ള പുഷ്കരണി തേടി കൂട്ടുചേർന്നു് ആ യൂഥപൻ തിരിച്ചു. പൊയ്കയിലിറങ്ങി മധുരജലവും താമരവളയങ്ങളും തിന്നുകൊണ്ടിരിക്കുമ്പോൾ ഒരു മഹാനക്രം അതിന്റെ കാലിൽ പിടികൂടി അഗാധതയിലേക്കാഴ്ത്തിക്കൊണ്ടുപോകുവാൻ തുടങ്ങി. ഹൂഹൂ എന്ന ഗന്ധർവ്വരാജൻ ദേവശാപംനിമിത്തം മുതലയായി ആ പുഷ്കരണിയിൽ പതിച്ചതാണു്. രണ്ടുപേർക്കും മോചനത്തിനുള്ള സമയമായതുകൊണ്ടു് മഹാവിഷ്ണു അവിടെയെത്തി ഇന്ദ്രദ്യുമ്നനേയും ഹൂഹൂവിനേയും മോചിപ്പിച്ചു് അവർക്കു മോക്ഷം നൽകി.

ഈ ഉപാഖ്യാനവും പ്രതിരൂപാത്മകമായിട്ടെടുക്കാം. യൂഥപൻ, നക്രം, പൊയ്ക, താമര, ഭഗവദ്ദർശനം, ശാപമോക്ഷം ഇത്രയും കാര്യങ്ങൾ പ്രധാനമായി കൊള്ളിച്ചിരിക്കുന്ന ഒരു കഥയാണിതു്. അതു് മനുഷ്യന്റെ കഥതന്നെയാണു്. ആന സംസാരിയായ ഒരു പുരുഷന്റെ പ്രതിരൂപമായി പലപ്പോഴും പ്രതിപാദിക്കപ്പെട്ടിട്ടുണ്ടു്. യൂഥപനാകുമ്പോൾ തന്റെ അധീനതയിലുള്ള അർത്ഥകാമങ്ങൾ ആയി. നക്രം ലൌകികഭോഗങ്ങളിലേയ്ക്കു് ഹഠാദാകർഷിക്കുന്ന ഇന്ദ്രിയസുഖപരതയാണു്. നക്രനിൽനിന്നു പിടിവിടാനുള്ള ശ്രമം സാധനയാണു്. പൊയ്ക സംസാരംതന്നെ. താമര ആത്മദർശനാഭിമുഖമായ സാധനകൊണ്ടു് ഉണ്ടാകുന്ന

ആത്മദർശനംതന്നെയായ ഭഗവദ്ദർശനവുമാണ്. പാപമോചനം ആത്മാനുഭൂതിനിമിത്തമുണ്ടാകുന്ന സാംസാരിക ബന്ധമോചനവുമാണ്.

ശ്ലോ—ഖട്വാംഗനെന്ന ധരണീശനു കാണ്കൊരു
മുഹൂർത്തേന നീ ഗതികൊടുപ്പാനുമെന്തു വിധി
ഒട്ടല്ല നിൻകളികളപ്പോലെ തങ്ങളിൽ
വിരുദ്ധങ്ങളായതുകൾ നാരായണായനമഃ 33

അർത്ഥം—ഖട്വാംഗന്റെ കഥയുംഭാഗവതാന്തർഗതമായിട്ടുള്ളതാണ്. സൂര്യവംശത്തിലെ പ്രഥിതപ്രഭാവനായ ഒരു ചക്രവർത്തിയായിരുന്നു അദ്ദേഹം. ദേവേന്ദ്രസഖനായ ഖട്വാംഗൻ തന്റെ മരണത്തെക്കുറിച്ചു ചിന്തിച്ചു വിഷ്ണുധ്യാനനിരതനായി ജനനമരണത്തിൽ നിന്നു യാതൊരുതരത്തിലും നിവൃത്തിയില്ലെന്നും മോക്ഷം കാലതാമസം ഉണ്ടാക്കുന്ന അനവധി ജന്മങ്ങൾകൊണ്ടു നേടേണ്ടതാണെന്നും ചിന്തിക്കുന്നവർക്കു ഖട്വാംഗൻ എന്ന ചക്രവർത്തിയുടെ ജീവിതം ഒരുസാധനപാഠമാണ്. വേണമെന്നു തോന്നണം. ആ തോന്നൽ ത്വക്സ്പർശിയായിട്ടല്ല ആത്മസ്പർശിയായിത്തന്നെ ഒരാളിന്റെ ജീവിതലക്ഷ്യമായിത്തീരണം. അപ്പോൾ ജീവിതംതന്നെ ഒരു സാധനയായിമാറും. ലൌകികജീവിതം സാധനയും ആദ്ധ്യാത്മികസിദ്ധി പരമലക്ഷ്യവുമാണ്. അതിനാൽ അർത്ഥകാമങ്ങളിൽ മാത്രം മുഴുകാതെ അർത്ഥകാമങ്ങളെ ധർമ്മത്തിന്റെ ആചരണംകൊണ്ടു ശുദ്ധീകരിക്കുന്ന ഒരു മനുഷ്യനു മോക്ഷംനേടാൻ വിഷമമൊന്നുമില്ല. ധർമ്മത്തിൽ ആസക്തികൂടുംതോറും അർത്ഥകാമങ്ങളും ധർമ്മത്തിന്റെ തന്നെ രൂപമുള്ളതായി സൂക്ഷ്മവും ആത്മസംബന്ധിയുമായിത്തീരുമെന്നു

ള്ളതു് സത്യമാണു്. ഇതുപോലെയുള്ള പരിശുദ്ധജീവിതങ്ങൾ നമ്മെ പഠിപ്പിക്കുന്നതു്, ശ്രദ്ധ അവ്യഭിചാരിയായിത്തീർന്നാൽ സദ്യോമുക്തിയും ലഭിക്കും. അജാമിളനും, ഇന്ദ്രദ്യുമ്നനും, പ്രഹ്ളാദനും, ധ്രുവനുമൊക്കെ ആ ശ്രദ്ധയുടെ തോതനുസരിച്ചു് മോക്ഷംകിട്ടി. ഖട്വാംഗനു് രണ്ടു നാഴികയേ വേണ്ടിവന്നുള്ളു മോക്ഷംനേടാൻ എന്നാണു് ഭാഗവതം പറയുന്നതു്. ആറുമാസംകൊണ്ടു് ധ്രുവനും ഏഴുദിവസംകൊണ്ടു് പരീക്ഷിത്തു് ചക്രവർത്തിയും പകുതി രാത്രികൊണ്ടു് പിംഗളയും രണ്ടു നാഴികകൊണ്ടു് ഖട്വാംഗനും ഭഗവദ്ദർശനവും മോക്ഷവും കൈവരിച്ചു. അതുകൊണ്ടു് എപ്പോൾ വേണമെങ്കിലും ജീവിതത്തിൽ എത്ര വൈകിപ്പോയാലും മോക്ഷം നേടാൻ കഴിയുമെന്നുള്ള ശുഭാപ്തിവിശ്വാസത്തിനു വകയുണ്ടു്.

ഇവിടെ പരാമൃഷ്ടങ്ങളായ ഉദാഹരണങ്ങൾ വൈരുദ്ധ്യങ്ങൾ നിറഞ്ഞവയാണു്. ഒരാൾക്കു് ഒററ നാരായണജപം മാത്രമെ വേണ്ടിവന്നുള്ളു മോക്ഷത്തിനു്. മറെറാരാൾക്കു് ശാപവും തുടർന്നുള്ള ക്ലേശങ്ങളും വേണ്ടിവന്നു. ഖട്വാംഗനാകട്ടെ വളരെവേഗത്തിൽ ആ ലക്ഷ്യം കൈവരിക്കുവാൻ സാധിച്ചു. ഈ വൈരുദ്ധ്യങ്ങൾ ഭഗവാൻെറ ലീലകളാണു്. ഓരോരുത്തരുടേയും യോഗ്യതയും സാധനയുടെ രീതിയും അനുസരിച്ചു് ഓരോരുത്തർക്കും മോക്ഷം എന്നല്ലാതെ ഭഗവാൻ ആർക്കും പ്രത്യേകമായൊരാനുകൂല്യവും ചെയ്യുന്നില്ല. സുഖമോ ദുഃഖമോ ഒക്കെ സൃഷ്ടിക്കുന്നതു് നമ്മുടെ സാംസാരികമായ ബന്ധത്തിൻെറ അടിസ്ഥാനത്തിലാണു്. ആ ബന്ധം നാം തന്നെ ഉണ്ടാക്കുന്നതുമാണു്. അല്ലാതെ ഏതെങ്കിലും

ഒരു പക്ഷപാതം ഭഗവാൻ കാണിക്കുന്നതുനിമിത്തമാണെന്നു് ധരിക്കുന്നതുതന്നെ അറിവില്ലായ്മയാണു്.

ശ്ലോ—ഗർവ്വിച്ചുവന്നൊരു ജരാസന്ധനോടു യുധി
ചൊവ്വോടെ നില്പതിനുപോരാ നിനക്കുബലം
അവ്വാരിധൌ ദഹനബാണം തൊടുത്തു തി-
ളപ്പിപ്പതിന്നുമതി; നാരായണായനമഃ 34

അർത്ഥം ഗർവ്വിച്ചുവന്ന ജരാസന്ധനോടു യുധി ചൊവ്വോടെ നില്പതിനുപോരാ നിനക്കു ബലം. ഭാഗവതം ദശമസ്ക്കന്ധത്തിലുള്ള കഥയാണു് ജരാസന്ധന്റേതു്. കംസനെ കൊന്നതുനിമിത്തം കംസന്റെ ശ്വശുരനായ ജരാസന്ധൻ കൃഷ്ണനോടു് പതിനെട്ടുപ്രാവശ്യം യുദ്ധത്തിനു വരുകയും മധുരാപുരി വളയുകയും ചെയ്തു. പതിനേഴു പ്രാവശ്യവും ജരാസന്ധൻ യാദവന്മാരാൽ പരാജിതനായി. കൃഷ്ണൻ അവനെ കൊല്ലാതെതന്നെ പറഞ്ഞയച്ചു. പതിനെട്ടാം പ്രാവശ്യം ശൃഗാലവധത്താൽ ക്രുദ്ധനായ ജരാസന്ധൻ വീണ്ടും മധുരാപുരിയെ ആക്രമിച്ചു. പക്ഷേ, ശ്രീകൃഷ്ണൻ വരുണസഹായത്തോടെ പശ്ചിമാംബുധിയിൽ ജലംമാററി കുശസ്ഥലീ എന്ന ദ്വീപുണ്ടാക്കി അവിടെ വാണു. ശ്രീകൃഷ്ണനാൽ വദ്ധ്യനല്ല ജരാസന്ധൻ എന്ന അശരീരിനിമിത്തം ആണു് ശ്രീകൃഷ്ണൻ ജരാസന്ധനെ കൊല്ലാതെ വിട്ടയച്ചതു്. അതിനിനിയും ഇടയാകണ്ട എന്നുകരുതി ദ്വാരകയിലേയ്ക്കു ഭഗവാൻ മാറുകയാണുണ്ടായതു്. ഈ വസ്തുതയാണിവിടെ പരാമർശിക്കപ്പെട്ടിരിക്കുന്നതു്. ഇതു കണ്ടാൽ ജരാസന്ധനോടു യുദ്ധത്തിൽ നേരേ നില്ക്കാൻ ഭഗവാനു കഴിവില്ലെന്നു ധരിച്ചുപോകും.

അവ്വാരിധൌ ദഹനബാണം തൊടുത്തതു തിളപ്പിപ്പതിന്നുമതി:—രാമാവതാരത്തിൽ സമുദ്രം വഴികൊടുക്കാഞ്ഞതിനാൽ ആഗ്നേയാസ്ത്രം അയച്ചു് സമുദ്രജലം വററിക്കാൻ ശ്രീരാമൻ ഒരുങ്ങിയ സന്ദർഭം പോലെതന്നെ സമഞ്ജസമായി പ്രകൃതത്തിൽ അർത്ഥയോജന വരുത്താൻ സഹായിക്കുന്നതാണു് പശ്ചിമസമുദ്രത്തിൽ ശ്രീകൃഷ്ണൻ വരുണസഹായത്താൽ ജലമകററി കുശസ്ഥലീപട്ടണം ഉയർത്തി താമസിച്ച കഥ. ദഹനബാണം തൊടുക്കയെന്നുള്ളതു് ലാക്ഷണികമായ പ്രയോഗമാണു്. ജരാസന്ധനെ അകററിനിർത്താൻവേണ്ടി ചെയ്തതാകയാൽ സമന്വയിപ്പിക്കുവാൻ കൂടുതൽ ഉപപത്തി നൽകുന്നതും അതാണു്.

ഇപ്പറഞ്ഞ രണ്ടു കാര്യങ്ങളും വിരുദ്ധങ്ങളാണു്. അതിനാൽ അവ അസാധാരണങ്ങളുംആണു്. അസാധാരണത്വം ഭഗവാൻെറ കർമ്മങ്ങളിൽ കാണുന്നവ സാധാരണക്കാർക്കു സമന്വയിപ്പിക്കുവാനും വയ്യ. അതാണല്ലോ മായയെന്നു പറയുന്നതു്. ധർമ്മശാസ്ത്രങ്ങളിലും ദർശനങ്ങളിലും പുരാണേതിഹാസങ്ങളിലും ഒക്കെ ഈ അസാധാരണത്വം നമുക്കു കാണുവാൻ കഴിയും. അവ യുക്തിക്കു നിരക്കുകയില്ലെന്നു പറഞ്ഞു തള്ളിയാൽ നമുക്കു സാധാരണത്വത്തിനപ്പുറം ചെല്ലാൻ കഴിവില്ലന്നേ അതിനർത്ഥമുള്ളു. ഈ രണ്ടററങ്ങൾ വൈരുദ്ധ്യങ്ങൾ മാത്രമെ-ഒററവാക്കിൽ പറഞ്ഞാൽ അനിതരസാധാരണത്വം-ബ്രഹ്മവും പ്രപഞ്ചവും രണ്ടായിക്കാണപ്പെടുമ്പോൾ ആർക്കും അനുഭവഗോചരമാകുകയുള്ളു എന്നോർക്കണം.

ശ്ലോ ഘർമ്മാതപം കുളുർനിലാവെന്നു തമ്പിയോടു
ചെമ്മേ പറഞ്ഞു നിജ പത്നീം പിരിഞ്ഞളവു
തന്നെത്തിരഞ്ഞു മുഴുകിച്ചു മൃഗാക്ഷികളെ
വൃന്ദാവനത്തിലഥ, നാരായണായനമഃ 35

അർത്ഥം ഘർമ്മാതപം കുളുർനിലാവെന്നു തമ്പിയോടു നിജപത്നീം പിരിഞ്ഞളവ് ചെമ്മേ പറഞ്ഞു സീതയെ രാവണൻ അപഹരിച്ചുകൊണ്ടുപോയ പ്പോൾ ശ്രീരാമൻ ലക്ഷ്മണനുമൊന്നിച്ചു വനത്തിൽ സീതയെത്തേടി നടന്നു. അന്നു ദുഃസ്സഹമായ വിര ഹതാപം ശ്രീരാമൻ അനുഭവിച്ചു. ശീതളമായ ചന്ദ്രികപോലും അന്നു അദ്ദേഹത്തിനു ഉഷ്ണ കാലത്തെ അതികഠിനമായ ചൂടായിത്തോന്നി. അതേ അവസരത്തിൽ വൃന്ദാവനത്തിൽ അദ്ദേഹം ഗോപികമാരെ വിരഹതാപത്തിൽ ആഴ്ത്തുകയും അവരിൽനിന്നു പിരിഞ്ഞിരിക്കുകയും ചെയ്തു. ഇവ രണ്ടും പൊരുത്തപ്പെടാത്ത കാര്യങ്ങളാണു്.

പൂനിലാവു് ചൂടെന്നു തോന്നിയെന്നു പറയുന്നതു പോലെതന്നെ ശരിയാണു് ചൂടു് പൂനിലാവാണെന്നു തോന്നിയെന്നു പറയുന്നതും. രണ്ടും വിരുദ്ധങ്ങളായ രണ്ടു ധർമ്മങ്ങൾ. പക്ഷേ, അവ വിരുദ്ധങ്ങളാണോ? ഒരിക്ക ലുമല്ല. സൂര്യന്റെ പ്രകാശമല്ലാതെ ചന്ദ്രനു പ്രകാശ മൊന്നുമില്ലല്ലോ. അപ്പോൾ അതൊരു തോന്നൽ മാത്രമല്ല ശാസ്ത്രീയമായ സത്യവുമാണു്. ഈ സത്യ മാണോ ഇവിടെ ലക്ഷ്യം അല്ല. ഇവിടെ മുമ്പു് ചൂണ്ടി ക്കാട്ടിയ സമന്വയംതന്നെ പരാമൃഷ്ടമായിട്ടുള്ളതു്. ഈ പദ്യത്തിനു മുമ്പു് വൈരുദ്ധ്യങ്ങളാണെടുത്തുകാട്ടിയതു്. വൈരുദ്ധ്യം പ്രപഞ്ചധർമ്മമാണു്. സാംസാരിക ജീവിതം ഒരു ധ്രുവമാണു്. മറ്റൊരു ധ്രുവമാണു്

പാരമാർത്ഥികജീവിതം. ചൂടിനെ നിലാവായും നിലാവിനെ ചൂടായും വിരഹത്തെ സമ്മേളനമായും സമ്മേളനത്തെ വിരഹമായും കാണാൻ കഴിയുമ്പോൾ മാത്രമാണ് അസാധാരണത്വം അനുഭവവിഷയമാകുക. ഈ അസാധാരണത്വത്തെ സാക്ഷാത്കരിക്കുകയാണെല്ലോ നമ്മുടെ ലക്ഷ്യം. അപ്പോൾ ലൌകികജീവിതത്തിൽ തന്നെ അസാധാരണത്വം സാധാരണത്വമാക്കി മാററാൻ കഴിയണം. അപ്പോൾ ആണ് സമന്വയചിന്ത ഒരുവൻെറ സമ്പത്തായിത്തീരുന്നതു്. ശ്രീരാമാവതാരത്തിലും ശ്രീകൃഷ്ണാവതാരത്തിലും നാമതു കാണുകയാണ്. ശ്രീരാമാവതാരത്തിലെതന്നെ വൈരുദ്ധ്യാധിഷ്ഠിതമായ സാധാരണത്വവും അസാധാരണത്വവും ശ്രീകൃഷ്ണാവതാരത്തിലും തുടരുകയാണ്. അങ്ങിനെ സമന്വയിക്കപ്പെട്ട ജീവിതത്തിൻെറ ഒരു അനുസ്യൂതത ഇവിടെ ആചാര്യൻ എടുത്തു കാണിക്കുന്നതു് ശ്രദ്ധേയമാണ്.

യാനിശാ സർവ്വഭൂതാനാം
തസ്യാം ജാഗർത്തിസംയമീ
യസ്യാം ജാഗ്രതിഭൂതാനി
സാനിശാ പശ്യതോമുനേ!

എന്ന ഗീതാശ്ലോകത്തിൻെറ താത്പര്യം ഇവിടെ അനുസന്ധേയമാണ്. ചരാചരങ്ങളുടെ രാത്രി സംയമിക്ക് ജാഗ്രത്താണ്. ചരാചരങ്ങളുടെ ജാഗ്രത്തു് സംയമിക്ക് നിദ്രയുമാണ്. ഇതൊരു വൈരുദ്ധ്യവും അസാധാരണത്വവുമാണെല്ലോ. അപ്പോൾ പാമരജനങ്ങളുടെ ദൃഷ്ടിയിലാണ് വിരഹവും വേദനയും ഒക്കെയുള്ളതു്. യോഗിക്ക് വിരഹവുമില്ല വിരഹാഭാവവുമില്ല.

നിവൃത്തിയിൽനിന്ന് പ്രവൃത്തിയുടെ വിരഹമാണെല്ലൊ വിരഹം. ജീവിതത്തിലെ എല്ലാത്തരം വിര

ഹവും ദുഃഖവും ആനന്ദസ്വരൂപമായ സ്വന്തം ആത്മ ഭാവത്തിൽനിന്നുള്ള വിരഹവും വേദനയുമാണ്. ഈ വിരഹം ഒഴിവാക്കാൻ എന്താണു ചെയ്യേണ്ടതു്? വിര ഹത്തേയും വിരഹരാഹിത്യത്തേയും തമ്മിൽ സംയോജി പ്പിക്കുക, അതാണ് യോഗം. ഈ ഡയലറ്റിക്സ് മന സ്സിലാകാത്തവർക്ക് ഒരിക്കലും മോചനമില്ല. പ്രവൃത്തി നിവൃത്തികൾ രണ്ടും രണ്ടായിത്തന്നെ പ്രത്യക്ഷപ്പെടും. അതു മായാനിർമ്മിതമാണ്. അപ്പോൾ മായയെന്ന പേരിൽ അറിയപ്പെടുന്ന വൈരുദ്ധ്യങ്ങളെ എല്ലാം മന സ്സിലും ബുദ്ധിയിലും ആത്മാവിലും ഹോമിച്ച് സമന്വി തമായ ഒരു അവസ്ഥ ഉണ്ടാകണം. ഈ അവസ്ഥ നമ്മുടെ സ്വാഭാവികത മാത്രമാണ്. അതെങ്ങനിന്നും സമാകർഷിച്ചുകൊണ്ടുവരേണ്ട ഒരു അവസ്ഥയല്ല. അതാണ് നമ്മുടെ സത്ത. നാം തന്നെയാണ്.

'It is good to be born in a church but bad to die in a church' എന്ന് വിവേകാനന്ദസ്വാമികൾ പറഞ്ഞിട്ടുണ്ട്. ദേവാലയവും നാമജപവും ഒക്കെ യോഗ ശാസ്ത്രത്തിലെ പ്രാരംഭനേടപടികൾ മാത്രമാണ്. അവ യിൽനിന്നു മനുഷ്യൻ ഉയർന്നുയർന്നു യോഗചര്യയുടെ പര മകാഷ്ഠയായ മോക്ഷത്തിൽ എത്തേണ്ടവനാണ്. ഈ പ്രാപഞ്ചികജീവിതം നിത്യമുക്തവും യഥാർത്ഥവുമായ ഒരു ജീവിതമാണെന്നു ധരിക്കുകയും അനുഭവകോടിയിൽ വരുത്തുകയുമാണ് നമ്മുടെ ധർമ്മം. മനുഷ്യന്റെ എല്ലാ പ്രവൃത്തികളിലും വിചാരധാരകളും വികാരങ്ങളും വാസ്തവത്തിൽ അവനെ ഈ സമന്വയതത്വത്തിലേയ്ക്കുട പ്പിക്കാൻ പ്രേരകങ്ങളാണ്. പക്ഷേ, പരിമിതമായ ഇന്ദ്രിയജ്ഞാനം അവനെ ഒരു സങ്കുചിതപരിവേഷ ത്തിൽ നിർത്തിക്കളയുന്നതുനിമിത്തം അവൻ ഭ്രാന്തലോക ത്തിൽ തന്നെ കഴിയാൻ വിധിക്കപ്പെട്ടുപോകുന്നു.

ശ്ലോ—ങാനംകണക്കെയുളവഞ്ചക്ഷരത്തിനുമി-
ന്നൂനം വരുത്തിയൊരു നക്തംചരിക്കു ബത
കൂനോരുദാസിയെ മനോജ്ഞാംഗിയാക്കിയതു-
മൊന്നല്ലയാള്ള ഹരിനാരായണായനമഃ 36

അർത്ഥം— ഒരുനക്തംചരിക്കു ങാനംകണക്കെയുളവഞ്ചക്ഷരത്തിനുമിന്നൂനം വരുത്തിബത:—ശൂർപ്പണഖോദന്തമാണ് പരാമർശിക്കപ്പെട്ടിരിക്കുന്നതു്. പഞ്ചവടിയിൽ ശ്രീരാമൻ സീതാലക്ഷ്മണസമേതനായി കഴിയുന്ന കാലത്തു് രാവണാനുജയായ ശൂർപ്പണഖ കാമാതുരയായി രാമനേയും പിന്നെ ലക്ഷ്മണനേയും മാറി മാറി വരനായി അഭ്യർത്ഥിച്ചിട്ടു് നിരാശയായിത്തീരുകയും സീതയെ കടന്നാക്രമിക്കുകയും ചെയ്യുമ്പോൾ ലക്ഷ്മണൻ അവളുടെ നാസിക തുടങ്ങിയ അംഗങ്ങൾ ഛേദിച്ചു് അവളെ വികൃതയാക്കുകയുണ്ടായി. ങ, ഞ, ണ, ന, മ എന്നീ അനുനാസികവർണ്ണങ്ങൾ ഉച്ചരിക്കാൻ അതതു വർഗ്ഗാക്ഷരങ്ങൾക്കാവശ്യമായ മുഖാവയവങ്ങൾ കൂടാതെ നാസികകൂടെ വേണം. നാസികക്കു് ഈ വർണ്ണങ്ങളുടെ ഉച്ചാരണത്തിൽ പ്രാധാന്യമുള്ളതിനാലാണു് അവയെ അനുനാസികങ്ങൾ എന്നു പറയപ്പെടുന്നതു്. ശൂർപ്പണഖയുടെ നാസിക ലക്ഷ്മണൻ മുറിച്ചുകളഞ്ഞപ്പോൾ അവൾക്കു് ഈ അഞ്ചുവർണ്ണങ്ങൾ പുറപ്പെടുവിക്കുവാൻ കഴിവില്ലാതായി എന്നു് വ്യംഗ്യഭംഗിയിൽ പറഞ്ഞിരിക്കുന്നു.

കൂനൊരുദാസിയെ മനോജ്ഞാംഗിയാക്കിയതുമാളൊന്നല്ലെ—കൃഷ്ണാവതാരത്തിൽ ശ്രീകൃഷ്ണൻ അക്രൂരനുമൊന്നിച്ചു് കംസൻെറ കൊട്ടാരത്തിലേയ്ക്കു് ജ്യേഷ്ഠം

നായ ബലരാമനുംചേൻ തേരിൽ പുറപ്പെട്ടു. ശ്രീകൃഷ്ണൻ വഴിയിൽ കളഭക്കൂട്ടുമായിവന്ന കബ്ജയെ അതിസുന്ദരിയാക്കിത്തീർക്കുകയുംചെയ്തു. ലക്ഷ്മണൻ കേവലം ശ്രീരാമൻെറ കിങ്കരനാകയാൽ ആ പ്രവൃത്തിക്കും ഉത്തരവാദി ശ്രീരാമൻതന്നെ. ഇവ രണ്ടും വ്യത്യസ്തങ്ങളും രണ്ടു ധ്രുവങ്ങളുമാണ്. ഈ രണ്ടു വിഭിന്നങ്ങളായ കാര്യങ്ങൾ സാധിച്ചതു് ഒരാൾ തന്നെയാണ്. നാനാത്വമാണിവിടെയും പ്രതിപാദ്യം. നാനാത്വം എന്നു പറഞ്ഞാൽ വൈവിദ്ധ്യം എന്നു എടുത്തുപറയേണ്ട കാര്യവുമില്ല. ഈ വൈവിദ്ധ്യങ്ങളെ സമന്വയിപ്പിക്കൂ. അദ്വൈതമായി. അവ രണ്ടും രണ്ടല്ല. ഈ യോഗപ്രക്രിയ ഭഗവാൻെറ എല്ലാ കർമ്മങ്ങളിലും കാണാം. പ്രപഞ്ചം അങ്ങിനെയുള്ള വൈവിദ്ധ്യങ്ങളുടെ ഒരു പരമ്പരയാണ്. ആ വൈവിദ്ധ്യങ്ങൾ ഒന്നിൽത്തന്നെ സമന്വയിച്ചുകൊണ്ടു നില്ക്കുന്നതു കാണുമാറാകുകയെന്നുള്ളതാണ് ജീവിത ലക്ഷ്യമായിട്ടുള്ളതു്. അങ്ങിനെയുള്ള ഒരു യോഗാചാര്യയായി ജീവിതം മാറുവാൻ ആഗ്രഹിക്കുന്ന ആചാര്യൻ അതിനു സഹായിക്കുന്ന ആദ്ധ്യാത്മിക സംസ്ക്കാരത്തിനു തയ്യാറാക്കുന്ന നാമജപം ആരംഭമായി നമ്മുടെ മുമ്പിൽ അവതരിപ്പിച്ചിരിക്കുകയാണ്. വൈരുദ്ധ്യം മായയും സമന്വയം മായാനിരാസവുമാണ്. അതു മനസ്സിൽ വെച്ചുകൊണ്ടു് ഏകാന്തഭക്തിയുളവാകാൻ ശ്രമിക്കുകയാണ് നമ്മുടെ കർത്തവ്യം.

ശ്ലോ—ചമ്മട്ടിപൂണ്ടു കടിഞ്ഞാണും മുറുക്കിയുട-
നിന്ദ്രാത്മജന്നു യുധി തേർപൂട്ടി നീയജിത
ചെമ്മേ മറഞ്ഞൊരുശരംകൊണ്ടുകൊന്നതുമൊ-
രിന്ദ്രാത്മജം ഹ! ഹ! ഹ! നാരായണായനമഃ 37

അർത്ഥം — അജിത! നീ ചമ്മട്ടിപൂണ്ടു കടിഞ്ഞാണും മുറുക്കിയുടനിന്ദ്രാത്മജനു യുധി തേർപൂട്ടി = ആരാലും ജയിക്കപ്പെടാത്ത അവിടുന്ന് ചമ്മട്ടിയും കടിഞ്ഞാണും ഏന്തി കുരുക്ഷേത്രയുദ്ധഭൂമിയിൽ അർജ്ജുനനുവേണ്ടി തേർനടത്തി. ചെമ്മേ മറഞ്ഞൊരു ശരംകൊണ്ടു കൊന്നതുമൊരിന്ദ്രാത്മജം വൃക്ഷങ്ങൾക്കു മറഞ്ഞുനിന്നുകൊണ്ടു് അവിടുന്നു കൊന്നതു് ഇന്ദ്രാത്മജനായ ബാലിയേയാണു്. യുദ്ധത്തിൽ സഹായിച്ചതു് ഇന്ദ്രാത്മജനെ, കൊന്നതും ഇന്ദ്രാത്മജനെ എന്നുള്ളതു് വിരോധം തോന്നിക്കുന്ന കർമ്മങ്ങളാണു്. അവയെ ഇവിടെ ഒന്നിച്ചു ചേർത്തിരിക്കുന്നു. ആയുധമൊന്നും എടുക്കാതെ പാണ്ഡവർക്കു മിത്രമായി അവരെ സഹായിക്കുവാൻ ബാദ്ധ്യസ്ഥനായി കുരുക്ഷേത്രയുദ്ധരംഗത്തിൽ ഭഗവാൻ കഴിഞ്ഞു. ഒരു ഹിംസയും താൻ നടത്തിയില്ല. പക്ഷെ അവിടെ നടന്ന ഹിംസകൾക്കു മുഴുവൻ ഉത്തരവാദിയാരാണു്. ഭഗവാൻ തന്നെ. ഗാന്ധാരി അവസാനം ഇക്കാര്യം പറഞ്ഞു് ഭഗവാനെ ശപിക്കുന്നുമുണ്ടല്ലോ. ഭഗവാൻ എല്ലാത്തരം ചെയ്തികൾക്കും ചിന്തകൾക്കും വികാരങ്ങൾക്കും അതീതനാണു്. ഹിംസയും അഹിംസയും മനുഷ്യൻെറ ധാർമ്മികബോധത്തിൻെറ വ്യാഖ്യാനങ്ങളാണു്. അവ മനുഷ്യലോകത്തിൻേറതു മാത്രമാണു്. യോഗാചാര്യനായ ഭഗവാൻ ശ്രീകൃഷ്ണൻ അവയ്ക്കെല്ലാം അതീതനാണു്. അതെല്ലാംതന്നെ ഭൌതികസംബന്ധികളും ആപേക്ഷികങ്ങളും അതിനാൽതന്നെ മായാനിർമ്മിതങ്ങളുമാണു്. അവയ്ക്കപ്പുറമാണു് സ്ഥിതപ്രജ്ഞൻെറ നില.

ബാലിയെ മറഞ്ഞുനിന്നു് ഒളിയമ്പെയ്തു കൊന്നു. അതും ഭഗവാന്റെ സമന്വയസ്വഭാവത്തിന്റെ മുമ്പിൽ പൊലിഞ്ഞുപോകുന്നു. നന്മതിന്മകളും ഹിംസാഹിംസകളും ധർമ്മാധർമ്മങ്ങളും എല്ലാം മാനുഷികമായ ബുദ്ധിയുടെ വകതിരിവുകളാണു്. അവകണ്ടു ഭ്രമിക്കുകയെന്നുള്ളതു് ജ്ഞാനികൾക്കു ചേർന്നതല്ല. അതിനാൽ ലൌകികദൃഷ്ട്യാ സ്പഷ്ടമേ അധർമ്മം എന്നു തോന്നുന്നതും ധർമ്മമെന്നുതോന്നുന്നതും ആദ്ധ്യാത്മികദൃഷ്ട്യാ മായയുടെ കളികൾ മാത്രമാണു്. ഒരിന്ദ്രാത്മജനെ (അർജ്ജുനനെ) യുദ്ധത്തിൽ സഹായിച്ചതും മറെറാരിന്ദ്രാത്മജനെ (ബാലിയെ ഒളിയമ്പെയ്തു കൊന്നതും ഒരാളിനെ സംബന്ധിക്കുന്ന കാര്യത്തിൽ തന്നെ പ്രതിപത്തിയൊ വിപ്രതിപത്തിയോ ഇല്ലാത്ത യോഗഗമ്യമായ അന്തരംഗാവസ്ഥയെ സാധാരണക്കാർക്കു കാട്ടിക്കൊടുക്കുവാൻ സഹായിക്കുന്നതാണു്. അത്ഭുതവും വൈരുദ്ധ്യവും അസാധാരണത്വത്തിന്റെ പ്രതിനിധികളാണെന്നോർമ്മിക്കണം. ആത്മാവിന്റെ അസാധാരണത്വം യോഗജീവിതത്തിന്റെ അടിസ്ഥാനവുമാണു്. അജാമിളന്റെ കഥപറയുന്ന മുപ്പത്തിയൊന്നാം പദ്യത്തിൽ തുടങ്ങിയതാണു് ഈ വൈരുദ്ധ്യങ്ങളുടെ സമന്വയം. അതിവിടെ ഉപസംഹരിക്കപ്പെടുകയാണു്.

ശ്ലോ—ഘനനത്വമാന്നു കനൽപോലെ നിറഞ്ഞുലകിൽ
മിന്നുന്ന നിൻമഹിമയാർക്കും തിരിക്കരുതു്
അന്നന്നു കണ്ടതിനെ വാഴ്ത്തുന്നു മാമുനിക-
ളെന്നത്രെതോന്നിമമ; നാരായണായനമഃ 38

അർത്ഥം—ഘനനത്വമാന്നു കനൽപോലെയുലകിൽ നിറഞ്ഞുമിന്നുന്ന നിൻമഹിമയാർക്കും തിരിക്കരുതു്= ഉലകിലെങ്ങും കനൽപോലെ നിറഞ്ഞു മറഞ്ഞു്

പരബ്രഹ്മത്തിൻെറ മഹത്വം മിന്നിത്തിളങ്ങുക യാണ്. ഇവിടേയും വിരോധമുണ്ട്. മറഞ്ഞു് ലോകത്തിലെങ്ങും നിറഞ്ഞു് മിന്നിത്തിളങ്ങാനെ ങ്ങിനെ സാധിക്കും എന്ന ആക്ഷേപത്തിന്ന സമാ ധാനം വേണമല്ലോ. സ്ഥൂലവും സൂക്ഷ്മവും രണ്ട് എന്ന പ്രതീതി അസത്യമാണ്. എങ്ങും വ്യാപി ച്ച് പ്രകാശിക്കുന്ന ആ ചൈതന്യസ്വരൂപമായ ബ്രഹ്മത്തെ അറിഞ്ഞുകഴിയുമ്പോഠം അന്യപ്രസ്ഥ മായ സ്ഥൂലത മാറിക്കഴിയും. സ്ഥൂലത്വം സൂക്ഷ്മ ത്വത്തിൽ ലയിക്കും. ഒരു വിത്ത് പൊളിച്ച് നോക്കൂ. ഉള്ളിലേയ്ക്ക് ഉള്ളിലേയ്ക്ക് ചെല്ലും തോറും സൂക്ഷ്മതരവും സൂക്ഷ്മതമവുമായി ആ വിത്ത് തീരുന്നതു കാണാം. ഒടുവിൽ സത്താമാത്ര മായി അവശേഷിക്കും. ആ സത്തയിൽനിന്ന് ഒരു മഹാവൃക്ഷമുണ്ടായിവരുന്നു. ആ മഹാവൃക്ഷമെ വിടെ ഇരിക്കുന്നു. ആ സൂക്ഷ്മസത്തയിൽ അഥവാ ആ സൂക്ഷ്മതത്ത്വം തന്നെയാണ് മഹാവൃക്ഷമായി കാണപ്പെടുന്നതു്. ആ മഹാവൃക്ഷം മുഴവൻ വ്യാപിച്ചു പ്രകാശിക്കുന്ന തത്ത്വം സത്തതന്നെ യാണ്. പരിണാമരൂപമായി സാംഖ്യന്മാർ വ്യാഖ്യാനിക്കുന്ന ഈ പ്രപഞ്ചം അദ്വൈതവേദാ ന്തദിശാവിവർത്തംമൂലം ഉളവാകുന്നതാണ്.

ഓരോ വസ്തുവും അതിസൂക്ഷ്മമായ അണുവായി വിഭജിച്ച് അവസാനം തേജസ്സിലാണ ചെന്നുനിൽക്കു ന്നതു്. ഏതു സ്ഥൂലപദാർത്ഥവും തേജസ്സിൻെറ പുഞ്ജീ ഭൂതമായ അവസ്ഥയാണ്. സയൻസിന്നും ഈ അഭി പ്രായം സമ്മതമാണ്. അദ്വൈതതത്ത്വം സയൻ സിൻെറ ദർശനത്തിൻെറ അടിസ്ഥാനത്തിൽ വ്യാഖ്യാ

നിക്കാൻ അല്ല ഇങ്ങനെ പറയുന്നതു്. ശാസ്ത്രീയ ദർ നങ്ങൾ മാറി മാറി മറെറാന്നായിത്തീരുകയാണു്. അദ്വൈതം ആത്യന്തികമായ സമാധിദശയിലെ അനുഭവമാണു്. അതു് ഭൌതിക പരിവേഷത്തിൽ നമുക്കു വ്യാഖ്യാനിക്കുവാൻ പററില്ല. അതിനെ വ്യവച്ഛേദിക്കാൻ സാദ്ധ്യവുമല്ല.

അനന്തകണ്ടതിനെ വാഴ്ത്തുന്ന മാമുനികൾ എന്നത്രെമമതോന്നി- നിത്യമായി കണ്ടറിഞ്ഞതിനെ ആണു് മാമുനിമാർ കീർത്തിക്കുന്നതു്. നമുക്കനുഭവമായിത്തീരാത്ത പരബ്രഹ്മതത്വത്തെ യോഗികൾ അനുഭവിച്ചറിഞ്ഞിട്ടു് അതിന്റെ മഹിമ വാഴ്ത്തുകയാണു്. നമുക്കതെന്തെന്നറിയാൻ പാടില്ല. ആ സത്തയെപ്പററി പറയുന്ന ഭാഷപോലും പരിമിതവും നാനാത്വസംബന്ധിയും ആകയാൽ ആപേക്ഷികവും നശ്വരവുമാണു്. അതിലൊക്കെ ഒതുക്കിപ്പറയണമെങ്കിൽ അസാധാരണത്വം കലർത്തിയേ ഒക്കുകയുള്ളു. അപ്പോൾ യുക്തിഭംഗം വരും, മനസ്സിലാകുകയുമില്ല. ഇതാണു് ബ്രഹ്മത്തിന്റെ സ്ഥിതി എന്നോർക്കണം.

ശ്ലോ — ജന്തുക്കളുള്ളിൽ വിലസീടുന്ന പാക്കിലിഹ
ബന്ധം വിടാതെ പരിപൂർണ്ണാത്മനാ സതതം
തന്തൌമണിപ്രകരഭേദങ്ങൾപോലെ പര-
മെന്തെന്തു ജാതിഭിദ നാരായണായനമഃ 39

അർത്ഥം—പാക്കിൽ ഇഹ ജന്തുക്കളുള്ളിൽ ബന്ധംവിടാതെ പരിപൂർണ്ണാത്മനാ സതതം വിലസീടുന്നു:- ചിന്തിച്ചുനോക്കിയാൽ ഈ പ്രപഞ്ചത്തിൽ ജീവികളുടെ ഉള്ളിൽ നിരന്തരമായി പൂർണ്ണസ്വരൂപത്തിൽ പരമാത്മാവു് സദാ ശോഭിക്കുന്നു. തന്തൌ മണിപ്രകരഭേദങ്ങൾപോലെ പരമെന്തെന്തുജാതി

ഭിദ? = ഒരു നൂലിൽ ഉള്ള രത്നങ്ങളുടെ ഭേദങ്ങൾ എന്നപോലെ എത്രയെത്ര ജാതിഭേദങ്ങളാണിവിടെ ഉള്ളത്. ബന്ധംവിടാതെയെന്നുള്ളതിനു ചേർന്ന് എന്നർത്ഥമാണ്. പരമാത്മാവ് അതിന്റെ പൂർണ്ണമായ അളവിലും മഹത്വത്തിലും ഈ ലോകത്തിലുള്ള ചരാചരങ്ങളുടെ അകത്തും പുറത്തും വ്യാപിച്ചിരിക്കുന്നു. വിഭജിക്കപ്പെട്ടു കാണുമ്പോൾ പ്രപഞ്ചമായി. ഉള്ളിൽ എന്നു പറഞ്ഞതുകൊണ്ട് ആത്മാവല്ലാതെ പുറമേ ജഡമായ അവസ്ഥ വസ്തുക്കൾക്കുള്ളതായി സങ്കൽപിക്കരുത്. അകമല്ലാതെ പുറമെന്നൊന്നില്ല. അങ്ങിനെ വന്നാൽ രണ്ടെണ്ണമുണ്ടെന്നു സിദ്ധിക്കും. ദ്വന്ദ്വബോധം മുക്തിക്കു വിഘാതമാണെല്ലോ. ദ്വന്ദ്വാത്മകത്വത്തെ കുറിക്കുന്ന ബോധത്തിൽനിന്നുള്ള നിവൃത്തിയാണെല്ലോ മോക്ഷം എന്നു പറയുന്നത്.

നൂലിൽ വിവിധങ്ങളായ രത്നങ്ങൾ കോർത്ത മാലയുടെ ഉള്ളിലവയെ ബന്ധിപ്പിച്ചുകൊണ്ട് അതേസമയം ബന്ധംവിടാതെ നൂൽ നില്ക്കുകയുമാണ്. ഇവിടെയും ഉപമാനവാക്യത്തിൽ നൂല് അകത്തും രത്നങ്ങൾ പുറത്തും എപ്രകാരമാണോ അപ്രകാരം ആത്മാവും ഭൗതിക പദാർത്ഥങ്ങളും നില്ക്കുന്നു എന്നാണ് പ്രതിപാദിച്ചിട്ടുള്ളത്. പാമരഹൃദയത്തിനു മനസ്സിലാക്കാൻ എളുപ്പമുള്ള ഒരു പ്രയോഗം എന്നുമാത്രം അതിനെ കണക്കാക്കിയാൽ മതി. രത്നങ്ങളുടെ സംഖ്യയും രൂപപ്രപഞ്ചവസ്തുക്കളുടെ സംഖ്യയും വൈവിദ്ധ്യവും കുറിക്കുന്നു. നൂലോ യഥാർത്ഥം രത്നങ്ങളോ എന്ന ചോദ്യം സംഗതമാണ്. രത്നങ്ങൾ, സ്ഥൂലങ്ങൾ, ആപേക്ഷികങ്ങൾ. നൂല് സൂക്ഷ്മം ആപേക്ഷികമല്ലാതാനും. അതിനാൽ

സത്യം തുല്യമാത്രമാണ്. ആത്മാവ് യഥാർത്ഥം. വസ്തുഭേദങ്ങൾ അയഥാർത്ഥങ്ങളാണ്.

അലകളും മലരികളും ചുഴികളുമായി പ്രകാശിക്കുന്ന രൂപഭേദങ്ങൾ മുഴുവൻ വ്യാപിച്ചുനില്ക്കുന്നതു ജലമാണ്. ജലമല്ലാതെ മറെറാന്നില്ല. അലകളിലും മലരികളിലും ജലം നിറഞ്ഞുനില്ക്കുന്നു എന്നു പറഞ്ഞാൽ അലകളും മലരികളും ജലഭിന്നമല്ലെന്നു നമുക്കു മനസ്സിലാക്കാൻ കഴിയുമല്ലോ. ഒരു വൃക്ഷം വേരുകളും തടിയും ശാഖകളും ഉപശാഖകളും ഇലകളും തളിരുകളും പൂക്കളും മൊട്ടുകളും കാകളും ഒക്കെയായി പടന്നു പലതായ് പ്രത്യക്ഷപ്പെടുന്നു. പക്ഷേ, അവയിലെല്ലാം വ്യാപിച്ച് അവയായി മാറിയിരിക്കുന്നതു് വിത്തു മാത്രമാണ്. വിത്തു സൂക്ഷ്മമായി നാനാത്വരൂപത്തിലുള്ള വൃക്ഷമാകെ വ്യാപിച്ചുനില്ക്കുന്നു. അല്ലാതെ വേറെവസ്തു ഒന്നുംതന്നെയില്ല. അതുപോലെതന്നെ തന്തുമണിപ്രകരഭേദങ്ങൾ എന്നു പറഞ്ഞിരിക്കുന്നതും മനസ്സിലാക്കിക്കൊള്ളണം.

ശ്ലോ—ഝംകാരനാദമിവ യോഗീന്ദ്രരുള്ളിലുമി-
തോതുന്ന ഗീതകളിലും പാൽപയോധിയിലും
ആകാശനീലിമയിലുമൊന്നായ് നിറഞ്ഞരുള്ള-
മാനന്ദരൂപജയ നാരായണായനമഃ 40

അർത്ഥം ഝംകാരനാദമിവ:— ഝംകാരനാദംപോലെ യോഗിശ്രേഷ്ഠന്മാരുടെ ഉള്ളിലും പരമാത്മതത്വം പ്രതിപാദിക്കുന്ന വേദങ്ങൾ, ഉപനിഷത്തുകൾ, ഗീതകൾ തുടങ്ങിയ ശബ്ദസമുച്ചയങ്ങളിലും പാൽക്കടലിലും ആകാശനീലിമയിലും നിറഞ്ഞരുളുന്ന ആനന്ദസ്വരൂപമാണ് പരബ്രഹ്മം എന്നു പറയുന്നതു്. ഝംകാരനാദം നാദബ്രഹ്മത്തിൻെറ പര്യായമായിട്ടാണ് ഇവിടെ സങ്കൽപിക്കപ്പെട്ടിരിക്കു

ന്നതു്. അതു് പ്രണവമന്ത്രമായ ഓങ്കാരംതന്നെ. ഈ ഓങ്കാരം പ്രപഞ്ചം മുഴുവൻ വ്യാപിച്ചു നിൽക്കുന്നു. യോഗികളുടെ ഉള്ളിലെ അനാഹതധ്വനിയും ഈ നാദംതന്നെയാണു്. പ്രപഞ്ചത്തിന്റെ എല്ലാ ചലനവും നമ്മുടെ ഹൃദയത്തുടിപ്പും എല്ലാം ആ നാദബ്രഹ്മംതന്നെ. ആ ഓങ്കാരധ്വനിതന്നെയാണു് പ്രപഞ്ചരൂപമായിത്തീർന്നിട്ടുള്ളതും. ചിദാകാശത്തിലേയ്ക്കു് സുഷുമ്നാനാഡിയുടെ താഴെ മൂലാധാരത്തിലുറങ്ങിക്കിടക്കുന്ന കുണ്ഡലിനീശക്തിയെ ഉണർത്തിവിട്ടാൽ അനാഹതചക്രത്തിലെത്തുമ്പോൾ ആ ധ്വനി പ്രകടമായി യോഗികൾക്കു കേൾക്കാം. പരാ പശ്യന്തീ, മദ്ധ്യമ, വൈഖരീ എന്നീ സൂക്ഷ്മതരവും സൂക്ഷ്മവും സ്ഥൂലവുമായി അറിയപ്പെടുന്ന ശബ്ദം ഝംകാരനാദമാണു്. ഏകാന്തമായ സ്ഥലത്തുനിന്നു ശ്രദ്ധിച്ചാൽ പുറത്തും നമ്മുടെ ഉള്ളിലും പൊന്തുന്നതായി ആ ശബ്ദം നമുക്കു് അനുഭവപ്പെടും. ആ നാദത്തിന്റെ സ്ഥൂലരൂപമാണു് പ്രപഞ്ചം. സൂക്ഷ്മതമമായ അവസ്ഥ ബ്രഹ്മം. വേദങ്ങൾ, ഉപനിഷത്തുകൾ, ബ്രഹ്മസൂക്തങ്ങൾ, ഭഗവദ്ഗീത തുടങ്ങിയവ കേവലം ധ്വനികൾ മാത്രമാണു്. അവ നാദബ്രഹ്മത്തിന്റെ അഥവാ പരബ്രഹ്മത്തിന്റെ രൂപഭേദങ്ങൾതന്നെ. എല്ലാ ശബ്ദങ്ങളും ആ ശബ്ദങ്ങളുടെ രൂപങ്ങളായ ഭാഷകളും നാദബ്രഹ്മം തന്നെയാണു്.

പാൽപയോധിയിലും ആകാശവീഥിയിലും ആ നാദംതന്നെ നിറഞ്ഞുനില്ക്കുന്നു. പാൽപയോധിക്കു് പല അർത്ഥങ്ങളും നൽകാം. സത്വഗുണവും നമ്മുടെ ബോധമണ്ഡലവും പാൽപയോധിയാണു്. മിന്നിത്തിളങ്ങുന്ന

നക്ഷത്രങ്ങളുടേയും ഗോളങ്ങളുടേയും സമൂഹവും പാൽപയോധിയാണ്. ഇക്കണ്ട ചരാചരാത്മകമായ പ്രപഞ്ചമാകെ ഉരുകിക്കൊണ്ടിരുന്ന nebuler) അവസ്ഥയിലായിരുന്നു. അതിനാൽ അവയെല്ലാം ചേർത്തു പാലാഴി എന്നു നമുക്കു വ്യവഹരിക്കാം. ഇപ്പോഴും പദാർത്ഥങ്ങളുടെ അന്തർഭാഗം ഉജ്ജ്വലമായി സ്പന്ദിച്ചു തിളങ്ങിക്കൊണ്ടിരിക്കുകയാണ്. അതിനാൽ അവയെ പാലാഴി എന്നു പറയുന്നതു് അസംഗതമല്ല. ആകാശനീലിമ, തമോഗുണപ്രതിനിധിയാണ്. അഗാധമായ ആകാശം ചിദാകാശത്തിൻെറ പര്യായവുമാണ്. വേദവേദാന്തങ്ങളെല്ലാം കർമ്മപരതയിൽനിന്നും ഉണ്ടായവയാകയാൽ രജസ്സിൻെറ പേരായും കണക്കാക്കാം. അപ്പോൾ സത്വരജസ്തമോഗുണങ്ങളിലും നമ്മുടെ ബോധത്തിലും പ്രപഞ്ചമാകെത്തന്നെ വ്യാപിച്ചു് അവയൊക്കെയായി പ്രകാശിച്ചുനില്ക്കുന്ന ഒരേ ഒരു സത്വം ബ്രഹ്മംതന്നെയാണ്. ബ്രഹ്മം ശബ്ദരൂപമായിത്തീരുമ്പോൾ അനാഹതധ്വനിയായി (പ്രണവമായി) അനുഭവപ്പെടുന്നു. കേവലമായ ബോധം ബ്രഹ്മം. ആ ബോധത്തിൻെറ സ്പന്ദനം തന്നെ നാദം. പാലാഴി കാരണജലവുമാണ്.

യോഗീന്ദ്രന്മാർ. വേദോപനിഷദ്ഗീതകൾ, ആകാശനീലിമ, പാൽപയോധി എന്നിവയുടെ അന്തർഭാഗത്തു നിറഞ്ഞുനില്ക്കുന്ന ആനന്ദസ്വരൂപമാണ് ബ്രഹ്മം. ആ അന്തർഭാഗം സൂക്ഷ്മതമമായ ഭാവമാണ്. സ്ഥൂലത്തെ അപഗ്രഥിച്ചപഗ്രഥിച്ചു ചെന്നാലും എത്തിച്ചേരുന്നതു് സൂക്ഷ്മത്തിലാണ്, സ്ഥൂലംതന്നെ മറയുകയും ചെയ്യുന്നു. അതുപോലെ സ്ഥൂലത്തെ ഉത്ഗ്രഥിച്ചാലും അഖണ്ഡമായ ബ്രഹ്മത്തിൻെറ അനുഭവം ഉണ്ടാകും. കഴിഞ്ഞ ശ്ലോകത്തിൽ തന്ന്വൌമണിപ്രകരഭേദങ്ങൾ

എന്നു പറഞ്ഞിട്ടുള്ളതു ശ്രദ്ധേയമാണ്. തന്തു സൂക്ഷ്മമാണ്. ഉപരിതനമായ തത്വമാണതു്. അതിൽ കാണപ്പെടുന്ന മണികൾ അനപ്രസ്ഥമായ പ്രപഞ്ചമാണ്. പ്രപഞ്ചം ഉള്ളിലുള്ള ഒരാശയമായി ക്രമേണ അവ്യക്തമായി സൂക്ഷ്മമമായിത്തീരുന്ന പ്രപഞ്ചത്തിൽ ആരോപിതമായ നാമരൂപങ്ങൾ മാത്രമാണ്. അതു പോലെ നൂലിന്റെ നാമരൂപങ്ങൾ മാത്രം മണികൾ. എല്ലാററിന്റെയും ഉള്ളിൽ നിറഞ്ഞു് എല്ലാമായിത്തീന്നു് അനശ്വരഭാസ്സോടെ വർത്തിക്കുന്ന ഒരേ ഒരു തത്വം ആനന്ദമാണ്. ആ ആനന്ദമാണ് ജീവിതത്തിന്റെ നിത്യഭാസുരമായ സ്വരൂപം. അതു പ്രാപിക്കലാണ് ജീവിതലക്ഷ്യം എന്നു മനസ്സിലാക്കണം.

ശ്ലോ—ഞാനെന്നുമീശ്വരനിതെന്നും തിരിഞ്ഞളവു
ജ്ഞാനദ്വയങ്ങൾ പലതുണ്ടായതിന്നു മിഹ
മോഹം നിമിത്തമതു പോകും പ്രകാരമിഹ–
ചേതസ്സിലാകമമ; നാരായണായനമഃ 41

അർത്ഥം—ഇഹമോഹം നിമിത്തം ഞാനെന്നും ഈശ്വരനെന്നും തിരിഞ്ഞപ്പോൾ ജ്ഞാനദ്വയങ്ങൾ പലതുണ്ടായി അതിന്നു പോകുംപ്രകാരം മമ ചേതസ്സിലാകണം.

ഈ പ്രപഞ്ചത്തിൽ അജ്ഞാനം ഹേതുവായിട്ടു് ഞാനെന്നും ഈശ്വരനെന്നും രണ്ടായിപ്പിരിഞ്ഞു് രണ്ടു തരം അറിവുകൾ ഉണ്ടായി. അതു പോകത്തക്കരീതിയിൽ എന്റെ മനസ്സിൽ ബോധം ഉദിക്കണം. ഞാനെന്നുപറഞ്ഞാൽ ഈ പ്രപഞ്ചം മുഴുവൻ അതിലുൾപ്പെടും. ബ്രഹ്മം ഒന്നു വേറെ. പ്രപഞ്ചം ഒന്നു വേറെ. അങ്ങിനെ രണ്ടുതരം. ഈ ദ്വന്ദ്വബോധം മാറിയാലേ ജ്ഞാനോദയം ഉണ്ടാകയുള്ളു. ഈ ദ്വന്ദ്വബോധമാണല്ലോ.

നാനാത്വവും വൈവിദ്ധ്യവും സൃഷ്ടിച്ചുകൊണ്ടിരിക്കുന്ന മായ അഥവാ അജ്ഞാനം.

ഞാനെന്നും എന്റേതെന്നും ആയി പ്രപഞ്ചത്തെ തന്നെ പലതാക്കി തിരിച്ചുകൊണ്ട് നമ്മിലും അവയിലുമായി നമ്മുടെ ശ്രദ്ധ കേന്ദ്രീകരിച്ച് സാംസാരികജീവിതം നാമുണ്ടാക്കുകയാണ്. അത് സുഖദുഃഖങ്ങൾക്ക് കാരണമായിത്തീരുന്നു. ഞാനും എന്റേതുംതന്നെയാണ് സുഖദുഃഖങ്ങളായിത്തീരുന്നത്. എന്റേതല്ലാത്തതൊക്കെ ദുഃഖത്തിനും എന്റേതൊക്കെ സുഖത്തിനും നിദാനമായിത്തീരുന്നു. ഞാനും എന്റേതുമെല്ലാം ഒന്നായിത്തീർന്നാൽ പിന്നെ സുഖദുഃഖങ്ങൾ രണ്ട് ഉണ്ടായിരിക്കുകയില്ല. സുഖം മാത്രമായി മാറും. ആ ബോധം ഉള്ളിൽ ഉണ്ടാകുവാനാണ് ആരംഭത്തിൽ തന്നെ ആചാര്യൻ പ്രാർത്ഥിച്ചിട്ടുള്ളത്.

സാമാന്യവും വിശേഷവുമായി തിരിഞ്ഞ് നാനാത്വവും വൈവിദ്ധ്യവും ഉള്ളിൽ സംഭവിക്കുന്നു. സാമാന്യം ബ്രഹ്മമാണ്. സാമാന്യമല്ലാതെ ഒരു വിശേഷം ഇല്ലല്ലോ. സാമാന്യത്തെ നമ്മൾ പരിമിതികളുള്ളിൽ ഒതുക്കി ചക്ഷുരാദീന്ദ്രിയസന്നികർഷജ്ഞാനങ്ങളാക്കി മാററി മറിക്കുകയാണ്. അതാണു മായ. ആ മായയുടെ തിരോധാനം മാത്രമേ മോക്ഷത്തിനു സാധകമാകുകയുള്ളു.

ശ്ലോ — ടങ്കം കുരങ്ഗവുമെടുത്തിട്ടു പാതിയുടൽ
ശംഖം രഥാംഗവുമെടുത്തിട്ടു പാതിയുടൽ
ഏകാക്ഷരം തവ ഹി രൂപം നിനപ്പവനു
പോകുന്നു മോഹമതു, നാരായണായനമഃ 42

അർത്ഥം — ടങ്കംകുരങ്ഗവുമെടുത്തിട്ടു പാതിയുടൽ=ടങ്കം മഴുവാണ്. കുരംഗം മാനാണ്. മഴുവും മാനും

ധരിക്കുന്നവൻ ശിവനാണ്. അപ്പോൾ പ്രകൃതി ശരീരം ശിവനാണ്. രഥാങ്ഗം ചക്രമാണ്. ശംഖും ചക്രവും ഏന്തുന്നവൻ വിഷ്ണുവുമാണ്. ശിവനും വിഷ്ണുവും ചേർന്ന രൂപം സാകാരമാണല്ലൊ. സാകാരത്തിലൂടെ നിരാകാരത്തിൽ ചെന്നു നിൽക്കുമ്പോൾ അജ്ഞാനം അററുപോകും. ഏകാക്ഷരമാണ് ബ്രഹ്മത്തിൻെറ രൂപം. ഏകാക്ഷരം എന്നാൽ ഒരേ ഒരു നാശമില്ലാത്ത സത്തയാണ് അവിടുത്തെ രൂപം. ആ അക്ഷരപ്രണവംകൊണ്ടു് അറിയപ്പെടുന്ന ഓം ബ്രഹ്മത്തിൻെറ നാദരൂപവും നാമരൂപവും എല്ലാമാണ്. പരബ്രഹ്മത്തെ കുറിക്കാൻ പററിയ ഒരു ധ്വനി ഓം അല്ലാതെ വേറെയില്ല. അതിലെല്ലാം അ, ഉ, മ് എന്ന മൂന്നക്ഷരവും മുമ്പിലും പിമ്പിലും നില്ക്കുന്ന നിശ്ശബ്ദത എന്നിങ്ങനെ നാലു് ഭാവങ്ങൾ ഓങ്കാരത്തിനുണ്ടു്. അവ ജാഗ്രത്തും സ്വപ്നവും സുഷുപ്തിയും തുരീയവുമെന്നപോലെ കാര്യമായ സ്ഥൂലപ്രപഞ്ചവും സൂക്ഷ്മപ്രപഞ്ചവും സൂക്ഷ്മതരപ്രപഞ്ചവും സൂക്ഷ്മതരമായ ബ്രഹ്മവുമാണ്. സ്ഥൂലത്തിൽനിന്നു തുടങ്ങി സൂക്ഷ്മതരമായ നിർഗ്ഗുണാവസ്ഥയെ കുറിക്കാൻ ഇതിൽ പററിയ ഒരു ശബ്ദം വേറെ കണ്ടെത്താനാവില്ല.

മഴു മായയെ ഛേദിക്കുന്ന ഉപകരണമാണ്. മാൻ അന്വേഷിക്കപ്പെടുന്ന വസ്തുവുമാണ്. മൃഗശബ്ദത്തിൻെറ യോഗാർത്ഥം സ്മരിക്കുക. സത്യത്തിലെത്താൻ വികൽപത്തെ ഛേദിച്ചേ പററൂ. സത്തയും അതിനെ സാക്ഷാത്കരിക്കാനുള്ള സാധനയുമാണ് കുരംഗവും ടങ്കം എന്നോർമ്മിക്കുമല്ലോ. ശംഖം നാദബ്രഹ്മത്തിൻെറ

പര്യായമാണ്. ചക്രം പരിവർത്തിച്ചുകൊണ്ടിരിക്കുന്ന ജീവിതവും അപ്പോൾ സൂക്ഷ്മം സ്ഥൂലമായും സ്ഥൂലം സൂക്ഷ്മമമായും പരിവർത്തിച്ചുകൊണ്ടിരിക്കുന്നു. ലൌകികാനുഭവത്തിൻെറ ചിഹ്നങ്ങളാണ് മായാബദ്ധമായി സ്ഥൂലസൂക്ഷ്മങ്ങളെ കുറിക്കുന്ന നമ്മുടെ ബോധത്തിൻെറ പരിണാമത്തെ വിഷ്ണുവും സാധനകൊണ്ടു് ആ പരിണാമസ്വഭാവം വിട്ട് യഥാർത്ഥ സത്തയായിത്തീരുന്ന അവസ്ഥ ശിവനും കുറിക്കുന്നു. ആദ്ധ്യാത്മിക ലൌകിക ജീവിതങ്ങളുടെ ഏകീകരണം ആണ് ശിവനും വിഷ്ണുവും ഇവിടെ പ്രതിനിധാനം ചെയ്യുന്നതു്. അനുപ്രസ്ഥവും ഉപരിതനവുമായ അവസ്ഥകൾ രണ്ടല്ലെന്നുള്ള തത്വം ശ്ലോകം പ്രകാശിപ്പിക്കുന്നു.

ശ്ലോ—ഠായങ്ങൾ ഗീതമിവനാദപ്രയോഗമുട-
നേകശ്രുതീങ്കലൊരുമിക്കുന്നപോലെ പരം
ഏകാക്ഷരത്തിലിതടങ്ങുന്നു സർവ്വവുമി-
താകാശസൂക്ഷ്മതനു; നാരായണായനമഃ 43

അർത്ഥം ഠായങ്ങൾ ഗീതമിവനാദപ്രയോഗമുടനേകശ്രുതീങ്കലൊരുമിക്കുന്നപോലെ = ഷഡ്ജം, ഋഷഭം, ഗാന്ധാരം, മദ്ധ്യമം, പഞ്ചമം, ധൈവതം, നിഷാദം എന്നീ ഗമകങ്ങൾ ഏഴും രാഗവും ശബ്ദധ്വനിയും എങ്ങിനെ ഒരു ശ്രുതിയിൽ യോജിക്കുമോ അതുപോലെ ഏകാക്ഷരത്തിൽ ഈ പ്രപഞ്ചം മുഴുവൻ അടങ്ങുന്നു. ആ ബ്രഹ്മം ആകാശംപോലെ അതിസൂക്ഷ്മവുമാണ്. ഒരു ശ്രുതിയെത്തന്നെ ധ്വനിയായും രാഗമായും സ്വരമായും വേർതിരിക്കാൻ കഴിയുമെങ്കിലും അവയെല്ലാം ഒരൊററഭാവം ഉള്ളവയാണ്. അതത്രേ ശ്രുതികൊണ്ടറിയപ്പെടുന്നതു്. അതുപോലെ സത്യം ലോകത്തിലെ നാനാത്വം

മുഴവൻ ചേർന്ന ഒന്നാണ്. അപ്പോൾ അതിൻെറ രൂപം ആകാശംപോലെ സൂക്ഷ്മവുമാണ്. ശബ്ദഗുണകമാകാശമാകകൊണ്ട് പ്രപഞ്ചത്തിൻെറ യൊക്കെ പിന്നിൽ പ്രപഞ്ചമായിത്തീൎന്നില്ക്കുന്ന ഓങ്കാരവും ആകാശംപോലെ സൂക്ഷ്മമാണ്. പക്ഷേ, ആ ഓങ്കാരശരീരത്തോടുകൂടിയിരിക്കുന്ന ബ്രഹ്മം ഓങ്കാരത്തിനേക്കാൾ സൂക്ഷ്മമാണ്. ഓങ്കാരവും ഒടുവിൽ ബ്രഹ്മത്തിൽതന്നെ ലയിച്ചുനില്ക്കും. സംഗീതത്തിൽ ശ്രുതിയൊഴിച്ചുള്ളതെല്ലാം അസത്യമാണ്. അതുപോലെതന്നെ പരമാത്മാവ് ഒഴികെയുള്ള ഏതും അസത്യവും മിഥ്യയുമായിട്ടുള്ളതാണ്.

ശ്ലോ—ഡംഭാദിദോഷമുടനെട്ടും കളഞ്ഞു ഹൃദി
മുമ്പേ നിജാസനമുറച്ചുകനാഡിയുടെ
കമ്പം കളഞ്ഞു നിലയാകും കടപ്പതിന്നു
കമ്പങ്ങൾ തീൎക്ക ഹരി; നാരായണായനമഃ 44

അർത്ഥം—ഡംഭാദിദോഷമുടനെട്ടും കളഞ്ഞു = ഡംഭം, കാമം, ക്രോധം, ലോഭം, മോഹം, മദം, മാത്സൎയ്യം, അഹങ്കാരം എന്നീ എട്ടു മാനസികവികാരങ്ങൾ. ഇവ രജസ്തമോഗുണാധിക്യംകൊണ്ട് ഉണ്ടാകുന്ന ദോഷങ്ങളാണ്. അഥവാ സാംസാരിക ജീവിതത്തെ സൃഷ്ടിക്കുന്ന വികാരങ്ങളാണ്. ലോകസംഗ്രഹത്തിനു സഹായിക്കുന്ന സൃഷ്ടിപരങ്ങളായ മാനസിക ഗുണങ്ങൾ സത്വപ്രധാനങ്ങളാകയാൽ അവയുണ്ടാകണം. അവയാണ് യമനിയമങ്ങൾ. ഈ എട്ടുദോഷങ്ങൾ എങ്ങിനെ പോകും. ശമദമങ്ങൾ സമ്പാദിക്കണം. ശമദമങ്ങൾ ഉണ്ടാകാൻ യമനിയമാസന പ്രാണായാമ പ്രത്യാഹാരാദികൾ

പരിശീലിച്ചേപററു. അഹിംസ, സത്യം, അസ്തേയം, ബ്രഹ്മചര്യം, അസംഗ്രഹം എന്ന യമങ്ങളും ശുചി, സ്വാദ്ധ്യായം, തപസ്സ്, ഈശ്വരപ്രണിധാനം, സന്തോഷം എന്നീ നിയമങ്ങളും ശീലിക്കണം. പിന്നീട നിജാസനമുറയ്ക്കണം. ഏതാസനവും ആകാം. സ്ഥിരസുഖമാസനമെന്ന പതഞ്ജലിയുടെ യോഗശാസ്ത്രം വിധിക്കുന്നുണ്ട്. സുഖമായി ഏറെ സമയം ഇരിക്കാൻ കഴിയുന്ന ആസനം ആണ് സ്വീകരിക്കപ്പെടേണ്ടതു്. പിന്നെ ഏകനാഡിയുടെ കമ്പം കളയണം. അതിന്ന് പ്രാണായാമവും പ്രത്യാഹാരവും ധാരണയും ധ്യാനവും ആവശ്യമാണ്. അതോടുകൂടി സുഷുമ്നാനാഡിയിലുള്ള മൂലാധാരം, സ്വാധിഷ്ഠാനം, മണിപൂരകം, അനാഹതം, വിശുദ്ധി, ആജ്ഞാ എന്നീ ആറു ചക്രങ്ങളും കടന്ന് കുണ്ഡലിനീ ശക്തിയെ സഹസ്രാരത്തിലേയ്ക്ക് നയിക്കണം. അപ്പോൾ പടിയാറും കടന്ന് സമാധിയിലെത്തും. അതാണ് പരമമായ നില. ബ്രഹ്മസാക്ഷാത്കാരത്തിന്റെ ഈ പടികൾ ശ്രദ്ധയോടുകൂടി കടക്കാൻ വേണ്ട യോഗനിഷ്ഠകൾ അഭ്യസിച്ചുകൊണ്ടായിരിക്കണം. കർമ്മയോഗികൾക്കും ഭക്തയോഗിക്കും ജ്ഞാനയോഗിക്കും രാജയോഗമാണ് പ്രായോഗികമായി ബ്രഹ്മാനന്ദപ്രാപ്തിയ്ക്ക് സാധകമായിരിക്കുന്നതു്.

യമനിയമാദികൾ അഭ്യസിക്കാൻ ക്ലേശമുണ്ട്. പക്ഷേ, ഓരോദിവസവും മുന്നോട്ടു കടന്നുകടന്നു ക്രമേണ അവയൊക്കെ ഒരു സാധകന്റെ സ്വാധീനത്തിൽ എത്തിച്ചേരുന്നതാണ്. യമനിയമാസനപ്രാണായാമപ്രത്യാഹാ-

രങ്ങൾ യോഗസാധനയുടെ ബഹിരംഗങ്ങളും ധാരണാ ധ്യാനസമാധികൾ അന്തരംഗങ്ങളുമാണ്. ബഹിരംഗ സാധനകൊണ്ട് അനപ്രസ്ഥമായ ജീവിതാക്ഷത്തെ കടന്ന് അന്തരംഗത്തിലൂടെ ജീവിതത്തിൻെറ ഉപരി തലാക്ഷവുമായുള്ള യോഗം സാധിക്കാവുന്നതേയുള്ളൂ. എല്ലാ സത്കർമ്മങ്ങളും ഫലത്തിൽ ചെന്നുനില്ക്കേണ്ട പരമോച്ചവും പൂർണ്ണവുമായ അവസ്ഥയാണത്. പ്രാണായാമം അന്തരാവയവങ്ങളേയും ചിദാകാശത്തേയും ശുദ്ധമാക്കും. പ്രത്യാഹാരംകൊണ്ട് ശമദമങ്ങൾ കരഗതമാകും. ധാരണ അന്തർമുഖമായ അ വസ്ഥയാണ്. ധ്യാനം അപ്പോൾ അന്തർമുഖതത്വത്തിലുറപ്പിക്കുന്നു. സമാധി കേവലബോധമണ്ഡലത്തിലുള്ള ലയവുമാണ്.

ശ്ലോ—ഢക്കാ മൃദംഗ തുടി താളങ്ങൾ കേട്ടനുഭവിക്കാ-
മിതിന്നിലയിലെന്നേടമോർത്തു മമ
പാർക്കുന്നതല്ലമനമാളാനബദ്ധകരി
തീൻ കണ്ടപോലെ ഹരി നാരായണായനമഃ 45

അത്ഥം—ഢക്കാമൃദംഗ തുടി താളങ്ങൾ കേട്ടനുഭവിക്കാം എന്നോർത്തു മമ മനം തീൻകണ്ട ആളാനബദ്ധ കരിപോലെ പാർക്കുന്നതല്ല.

ഢക്കാ, മൃദംഗം, തുടി താളങ്ങൾ അനാഹതധ്വനിയെയാണു കുറിക്കുന്നത്. യോഗികൾക്ക് ധ്യാനനിരതമായ ഒരവസ്ഥയിൽ കേൾക്കാൻ കഴിയുന്ന നാദബ്രഹ്മം ആണത്. സ്ഥൂലപദാർത്ഥങ്ങളുടെ മുഴുവൻ മൂലമാണത്. കുണ്ഡലിനീയോഗംകൊണ്ട് താനുൾപ്പെടെയുള്ള പ്രപഞ്ചം മുഴുവനും ആ നാദമായി പരാത്പരത്തിൽ ലയിക്കുന്ന അനുഭവം ഉണ്ടാകും.

യോഗികൾ കേൾക്കുന്ന അനാഹതധ്വനി ലാക്ഷണികാർത്ഥത്തിലാണിവിടെ പ്രയുക്തം. ഏതു നിലയി

ലാണനാഹതധ്വനി അനുഭവിക്കുന്നതു്. കുണ്ഡലിനീ ശക്തി ഉണർന്നു് അനാഹതപത്മത്തിലെത്തുമ്പോഴാം ബ്രഹ്മത്തിന്റെ നാദരൂപം അറിയാറാകും. ധ്യാനത്തിൽ ആ നാദത്തിൽ പിടിച്ചുനില്ക്കാം. അവിടുന്നപ്പുറം കടന്നാൽ കേവലബോധരൂപമായ ചൈതന്യത്തിൽ അഥവാ ആനന്ദത്തിൽ ലയിച്ചുചേരുകയും ചെയ്യും. പക്ഷേ, അതിനേകാഗ്രതവേണം. നിസ്സംഗമായി മനസ്സ് നിൽക്കണം. മനസ്സിനെ നിസ്സംഗതയിൽ എത്തിക്കാൻ വളരെ പ്രയാസമുണ്ടു്. മനസ്സ് എന്നു പറയുന്നതു് ബദ്ധമായ ആത്മാവിന്റെ മായാരൂപമാണു്. അതൊരു തോന്നലാണു്. തോന്നൽതന്നെ ബന്ധം എന്നുപറയുന്നതു്. അനുപ്രസ്ഥതയിൽ സ്ഥൂലമായി ഈ പ്രപഞ്ചനാനാത്വം ദർശിക്കുന്ന അന്തരംഗത്തിന്റെ പ്രത്യേക സ്വഭാവമാണു് മനസ്സെന്നു പറയപ്പെടുന്നതു്. ആ മനസ്സ് ബന്ധരൂപത്തിലുള്ളതുമാണു്. അതിനാൽ വിഷയങ്ങളാകുന്ന കുററികളിൽ മാററി മാററി തളച്ചു് വിഷയസുഖങ്ങളാകുന്ന തീററകൾ തിന്നു കൊണ്ടിരിക്കുന്ന മനസ്സിനു് ബദ്ധനായ ഒരു കരിവീരന്റെ എല്ലാ സ്വഭാവവുമുണ്ടു്. വിഷയസുഖാസക്തനായ മനുഷ്യനെ മദയാനയോടു് ഉപമിച്ചിട്ടുള്ള സന്ദർഭങ്ങൾ നമ്മുടെ സാഹിത്യങ്ങളിലും മററും കാണാവുന്നതാണു്. ആളാനബദ്ധകരിതീൻ കണ്ടപോലെ പാർക്കുന്നതല്ല എന്നു പറയുന്നതു് ശ്രദ്ധിച്ചു മനസ്സിലാക്കണം. അനാഹതധ്വനി കേട്ടു് ഉറയ്ക്കും എന്നു വിചാരിക്കുമ്പോൾ മനസ്സ് വിഷയങ്ങൾകണ്ടു് അതിന്റെ പിന്നാലെ പോകുമെന്നുള്ള സത്യം മറക്കാവുന്നതല്ല. മനസ്സ് വിഷയബദ്ധമാണു്. ആന കുററിയിലും ബദ്ധനാണു്. ആനയുടെ മുമ്പിൽ തീററകൾ കിടക്കുന്നു

തളച്ചിട്ടിരിക്കുന്നതു് കുററിയിലാണു്. കുററി വേണമെങ്കിൽ ആനയ്ക്കു തകർക്കാൻ കഴിയുന്നതുമാണു്. എന്നാലും തീററകാം തിന്നാൻ ബദ്ധമാണു് ആനയെന്നുള്ളതു് സ്മരിക്കണം. അതുപോലെ വിഷയബദ്ധമായ മനസ്സ് അതിൽനിന്നു സ്വാതന്ത്ര്യമാകാൻ ശ്രമിച്ചാലും വിഷയസുഖങ്ങളിൽ കുടുങ്ങും. അസ്വാതന്ത്ര്യം അതു് ഇഷ്ടപ്പെടുകയില്ല. അങ്ങിനെയാണല്ലൊ മായ പ്രവർത്തിക്കുന്നതു്. മനസ്സു ദുർന്നിഗ്രഹവും ചലവുമാണെന്നും അഭ്യാസംകൊണ്ടും വൈരാഗ്യംകൊണ്ടുംവേണം അതിനെ സ്വാധീനമാക്കാനെന്നും ഗീതയിൽ തന്നെ പ്രസ്താവിക്കപ്പെട്ടിട്ടുണ്ടു്. ആ ആശയംതന്നെയാണു് ഇവിടെയും ഉള്ളതു്.

വൈരുദ്ധ്യങ്ങളുടെ സമന്വയപ്രക്രിയ ഏതൊരു തത്വചിന്താപരമായ പ്രസ്താവനയിലും ജീവിതത്തിലും കാണപ്പെടും. ഇതിനു മുമ്പു് പല ശ്ലോകങ്ങളിലും അതു നാം കണ്ടിട്ടുള്ളതാണു്. പക്ഷേ, സൂക്ഷ്മചിന്തയിൽ ആ സമന്വയം വൈരുദ്ധ്യങ്ങളുടേതല്ല. പ്രത്യുത നമ്മുടെ ബുദ്ധി പകർന്നുതന്നിട്ടുള്ള ഒരു സമഗ്രതയുടെ അഥവാ ഏകതയുടെതന്നെ പ്രകാശനമോ ദർശനമോ ആണു് എന്നു് ബോദ്ധ്യപ്പെടുന്നതാണു്. മുപ്പത്തിയഞ്ചാമത്തെ ധർമ്മാതപം എന്ന പദത്തിൽ കളിർനിലാവിനെ കഠിനാതപമായി രാമൻ കണക്കാക്കിയതും വൃന്ദാവനത്തിലെ ഗോപസ്ത്രീകളോടു പിരിഞ്ഞു് അവരെ വിരഹാനലദുഃഖിതകളാക്കിയതും വൈരുദ്ധ്യങ്ങാം ആണു്. ലൌകികമായിത്തന്നെ അവ രണ്ടാണു്. രാമാവതാരത്തിലെ ദുഃഖം കൃഷ്ണാവതാരത്തിലെ സുഖമായി മാറിയിരിക്കുന്നു. അപ്പോാം ശ്രീരാമനോ ശ്രീകൃഷ്ണനോ

കുളിർനിലാവു് ഘർമ്മാതപമായതുപോലെ ഘർമ്മാതപം കുളിർനിലാവായി എന്നതും ശരിയാണു്. രാമനും കൃഷ്ണനും അസാധാരണാവതാരപുരുഷന്മാരാകുമ്പോൾ ഘർമ്മാതപത്തെ അഥവാ സാംസാരികക്ലേശത്തെ കുളിർനിലാവായി അഥവാ ആത്മാനന്ദചന്ദ്രികയായി കാണാൻ കഴിഞ്ഞതു് ഒരു വൈരുദ്ധ്യമല്ല, സത്യം മാത്രമാണു്.

ശ്രീരാമനും, ശ്രീകൃഷ്ണനും തമ്മിൽ എന്നപോലെ തന്നെ ഘർമ്മാതപത്തിനും കുളിർനിലാവിനും തമ്മിലും വൈരുദ്ധ്യവും പൊരുത്തവും യഥാർത്ഥമായിട്ടുണ്ടു്. അനുപ്രസ്ഥമായ വീക്ഷണത്തിൽ കാണുന്ന പൊരുത്തക്കേടു് ഉപരിതനമായ വീക്ഷണത്തിൽ കാണുകയില്ല. ആ സത്യം ആണു് ഇവിടെ പ്രകടിപ്പിച്ചിരിക്കുന്നതു്.

ശ്ലോ—ണത്വംവരും പരിച്ചു കർമ്മവ്യപായമിഹ
മദ്ധ്യേഭവിക്കിലുമിതില്ലെങ്കിലും കിമപി
തത്വാദിയിൽ പരമുദിക്കുന്നൊരു ബോധമല്ലോ–
ചിത്തേ വരുന്നുമമ; നാരായണായനമഃ 46

അർത്ഥം—ഇഹമദ്ധ്യേ ണത്വംവരും പരിച്ചു കർമ്മവ്യപായം ഭവിക്കിലുമിതില്ലെങ്കിലും ഃ ണകാരത്തിൽ തുടങ്ങുന്ന ഒരു പദ്യവും സംസ്കൃതഭാഷയിലില്ല. ണത്വം സംസ്കൃതഭാഷാപ്രയോഗവുമാണു്. നകാരത്തിൽ പ്ര, പര, അന്തരാ തുടങ്ങിയ ഉപസർഗ്ഗങ്ങളുടെ സന്നികർഷത്തിൽ ണകാരം വരും. ണകാരത്തിനു് പല അർത്ഥങ്ങൾ ഉണ്ടു്. അക്ഷരത്തിനു് അർത്ഥംകൊടുത്തിരിക്കുന്ന മറെറാരു ഭാഷ സംസ്കൃതംപോലെ സമഗ്രതയുള്ളതായിട്ടില്ല. ണകാരത്തിനു് അറിവു്, നിശ്ചയം, ആഭരണം, ജലം,

ദൃഷ്ടൻ, ശിവൻ, സമ്മാനം, നിഷേകാത്മകത്വം എന്നൊക്കെ പല അർത്ഥങ്ങൾ ഉണ്ടു്.

ജ്ഞാനം, നിശ്ചയദാർഢ്യം നിഷേധാത്മകത്വം എന്നീ അർത്ഥങ്ങൾ പ്രകൃതത്തിൽ സംഗതങ്ങളാണു്. ബ്രഹ്മത്തെക്കുറിച്ചുള്ള ജ്ഞാനോദയത്തിൽ ഈ ലോകത്തിലീജന്മത്തിൽ കർമ്മവ്യപായം വന്നാലും ശരി ഇല്ലെങ്കിലും ശരി അകം ബോധപൂർണ്ണമായിത്തീരും. കർമ്മം, സഞ്ചിതകർമ്മം, പ്രാരബ്ധകർമ്മം, ആഗാമികർമ്മം എന്നു മൂന്നുവിധമാണു്. സഞ്ചിതകർമ്മം ബാങ്കിലെ നിക്ഷേപമാണെങ്കിൽ പ്രാരബ്ധം ബാങ്കിൽനിന്നെടുത്തപണവും ആഗാമി ആ ധനംകൊണ്ടു് ഉണ്ടാകുന്ന ലാഭവും ആണു്. അതും സഞ്ചിതകർമ്മത്തിൽ ചേരും. സഞ്ചിതകർമ്മത്തിൻെറ നാശം ആണു് മോക്ഷം. പ്രാരബ്ധകർമ്മവും ആഗാമികർമ്മവും തുടർന്നുകൊണ്ടിരിക്കാം. തുടരാതെയുമിരിക്കാം. ഈ ജന്മവും അതിലെ സുഖദുഃഖങ്ങളും സഞ്ചിതകർമ്മത്തിൻെറ ഒരു ഭാഗമായ പ്രാരബ്ധകർമ്മത്തിൻെറ സ്വരൂപമാണു്. ഈ ജന്മത്തിൽ ചെയ്യുന്ന കർമ്മങ്ങൾ നിഷ്കാമമായിട്ടാകുമ്പോൾ കർമ്മവ്യയം വരും. ഈ ജന്മവും ഒടുങ്ങും. യോഗചര്യകൊണ്ടു് നിഷ്കാമകർമ്മം ചെയ്തുകഴിയുന്ന ഒരുവൻ ഈ ജന്മത്തിൽ ജ്ഞാനം ഉദിക്കുമ്പോൾ അയാൾ തന്നെ ജ്ഞാനസ്വരൂപമായി മാറും.

തത്വാദിയിൽ പരമുദിച്ചോരു കിമപിബോധമതുമമ ചിത്തേവരുനു:—തത്വാദി ആദിതത്വമായ ബ്രഹ്മം തന്നെ. സാംഖ്യന്മാരുടെ തൊററിണ്ണയാറു തത്വങ്ങളെടുത്താലും അത്ഥത്തിനു് കുഴപ്പമൊന്നുമില്ല. ആ തത്വത്തിൽ നിറഞ്ഞുനില്ക്കുന്ന പരമവും അനിർവ്വചനീയവു

മായ ബോധം എന്റെ ചിത്തത്തിൽ വരുന്നു എന്നു പറഞ്ഞാൽ എന്റെ ചിത്തംതന്നെ ആ ബോധരൂപമായി മാറുന്നു എന്നർത്ഥം. തത്വാദികരം തത്വമസ്യാദി വാക്യത്തിൽ അടങ്ങിയിരിക്കുന്ന പരമവും അനിർവ്വചനീയവുമായ ബോധസ്വരൂപമായ ബ്രഹ്മം എന്റെ ചിത്തത്തിൽ നിറയുന്നു; എന്റെ ചിത്തം ബ്രഹ്മസ്വരൂപമായി മാറുന്നു. അപ്പോരം കർമ്മം ചെയ്തുകൊണ്ടിരുന്നാലും ഇല്ലെങ്കിലും ശരി ജീവന്മുക്തിക്കു യോഗവിദ്യ സാധനയായിത്തന്നെയിരിക്കും. യോഗചര്യകൊണ്ടു ഈ ജന്മത്തിൽതന്നെ മോക്ഷംനേടാൻ കഴിയുമെന്നുള്ള ആശയം ആചാര്യൻ പ്രകടിപ്പിക്കുകയാണു്. നാമജപം യോഗചര്യയുടെ പ്രാരംഭമാണു്. നാമജപത്തിലുറച്ചമനസ്സിനു് നാമത്തിന്റെ തത്വാർത്ഥത്തിലുറയ്ക്കാനും യോഗനിഷ്ഠ സ്വന്തമാക്കി മുക്തിനേടാനും കഴിയും.

ജനകൻ ലോകസംഗ്രഹാർത്ഥം മുക്തിനേടിയിട്ടും കർമ്മം ചെയ്തുകൊണ്ടിരുന്നു. പക്ഷേ, ജനകനെ സംബന്ധിച്ചു് കർമ്മഫലത്യാഗം സാധിച്ചതുകൊണ്ടു് കർമ്മം ചെയ്യുന്നു എന്നു് അഭിമാനമില്ലാത്തതുകൊണ്ടു് കർമ്മവും ഇല്ല. ലൌകികന്മാരെ സംബന്ധിച്ചാണു് അത്തരം കർമ്മങ്ങരം കർമ്മങ്ങളായി അനുഭവപ്പെടുന്നതു്. കർമ്മത്തോടും കർമ്മഫലത്തോടും ഉള്ള ബന്ധമാണല്ലൊ സംസാരം. അതിനാൽ ആ ബന്ധത്തിൽനിന്നു് മോചനംനൽകുന്ന ജപവും മററു യോഗചര്യകളും ശീലിച്ചുകൊണ്ടിരിക്കുന്ന ഒരാളിനു് ക്രമേണ സാംസാരികവസ്തുക്കളെമായിട്ടുള്ള ബന്ധവും സാംസാരിക സുഖാവേശവും ഇല്ലാതായി മുമ്പു പറഞ്ഞതുപോലെ അനാഹതധ്വനിരൂപത്തിലുള്ള നാദബ്രഹ്മം അറിയാറാകുകയും യോഗസാധനകൊണ്ടു് മനസ്സുതന്നെ ബുദ്ധിയിലും ക്രമേണ ആത്മാവിലും വിലയിച്ചു് മോക്ഷം ലഭിക്കുകയും ചെയ്യും.

ശ്ലോ—തത്വാത്ഥമിത്ഥമഖിലത്തിന്നുമുണ്ടു ബത,
ശബ്ദങ്ങളുള്ളിൽ വിലസീടുന്നു പാക്കിലിഹ
മുക്തിക്കുകാരണമിതേശബ്ദമെന്നുതവ
വാക്യങ്ങരംതന്നെ; ഹരിനാരായണായനമഃ 47

അത്ഥം—ഇത്ഥം തത്വാർത്ഥമഖിലത്തിന്നു മുണ്ടുബത= എല്ലാ പ്രപഞ്ചവസ്തുക്കൾക്കും നിത്യസത്യമായ ബ്രഹ്മമാണു് അർത്ഥം. അഥപാക്കിൽ ശബ്ദങ്ങളുള്ളിൽ വിലസീടുന്നു. ശബ്ദത്തിലും അർത്ഥമായി ആ ബ്രഹ്മംതന്നെയാണു് പ്രകാശിക്കുന്നതു്. എല്ലാ വസ്തുക്കളും എല്ലാ ശബ്ദങ്ങളും ബ്രഹ്മത്തെത്തന്നെയാണു് വ്യഞ്ജിപ്പിക്കുന്നതു്. അഥവാ പ്രപഞ്ചവസ്തുക്കളെല്ലാം ബ്രഹ്മം അല്ലാതെ മററൊന്നല്ല. ശബ്ദവും ബ്രഹ്മം. മുക്തിക്കുകാരണമതേശബ്ദമെന്നുതവവാക്യങ്ങരം തന്നെ—മോക്ഷത്തിനു നിദാനം ശബ്ദംതന്നെയാണെന്നുള്ളതിനു് ശ്രുതിവാക്യങ്ങരം തന്നെ പ്രമാണം. വേദങ്ങരം നിത്യങ്ങളും അപൗരുഷേയങ്ങളുമാണു്. അതിനാൽ വേദവാക്യങ്ങരം ഈശ്വരൻെറ വാക്യങ്ങളാണു്. ദർശനങ്ങളെല്ലാം ശ്രുതികളുടെ പ്രാമാണ്യം അംഗീകരിക്കുന്നവയാണു്. ആദ്യമുണ്ടായ വേദങ്ങരം ശ്രുതികളുടെ തലപ്പത്തു നിൽക്കുന്നു. അവയാരും എഴുതിയതല്ല. ശബ്ദരൂപത്തിൽ പ്രപഞ്ചമാകെ തിങ്ങിനിറഞ്ഞു് പ്രപഞ്ചത്തിനു കാരണമായി പ്രപഞ്ചാത്മമായി ഉയർന്ന നാദബ്രഹ്മംതന്നെയാണു് ശ്രുതികളായി തീർന്നിട്ടുള്ളതു്. ബ്രഹ്മസംഭൃതമാകയാൽ ശബ്ദത്തിനെല്ലാം ആധാരം ബ്രഹ്മംതന്നെ സമാധിയിൽ ബ്രഹ്മത്തിൻെറ ദർശനമുണ്ടായ ഋഷിമാക്കു് നാദത്തിൻെറ ദർശനം കിട്ടുന്നു. അതവരുടെ അശരീരിയായിത്തീരുന്നു. ആ അശരീരിയാണു് ശ്രുതികളായിത്തീർന്നിട്ടുള്ളതു്.

നാലു വേദങ്ങളോടുചേർന്നു ബ്രാഹ്മണങ്ങളും അവയോടു ബന്ധപ്പെട്ട് ആരണ്യകങ്ങളും ഉപനിഷത്തുകളും അവയോടുചേർന്നു സൂത്രങ്ങളും സ്മൃതികളും പുരാണേതിഹാസങ്ങളും നിൽക്കുന്നു. ഋഗ്വേദത്തോടുചേന്ന ഐതരേയബ്രാഹ്മണത്തിൻെറ ഉപനിഷത്തായ ഐതരേയോപനിഷത്തിലുള്ള മഹാവാക്യമാണ് പ്രജ്ഞാനം ബ്രഹ്മ എന്നുള്ളത്. യജുർവ്വേദത്തിൻെറ ശുക്ലശാഖയിൽപ്പെട്ട ശതപഥബ്രാഹ്മണത്തിൻെറ ഉപനിഷത്തായ ബൃഹദാരാണ്യകത്തിൽ അഹംബ്രഹ്മാസ്മി എന്നും സാമവേദത്തോടുചേർന്ന ഛാന്ദോഗ്യബ്രാഹ്മണത്തോടു ബന്ധപ്പെട്ട ഛാന്ദോഗ്യോപനിഷത്തിൽ തത്ത്വമസി എന്ന വാക്യവും അഥർവണവേദത്തോടുചേർന്ന മാണ്ഡൂക്യോപനിഷത്തിൽ അയമാത്മാബ്രഹ്മ എന്ന വാക്യവും ഉണ്ട്. നാലു വേദങ്ങളോടുബന്ധപ്പെട്ട നാലുപനിഷത്തുകളിലുള്ള ആ നാലു വാക്യങ്ങളും വേദങ്ങൾക്കു നാലിനും ഒന്നുപോലെയുള്ള ബ്രഹ്മതത്വപ്രതിപാദനയോഗ്യത നൽകുന്നുണ്ട്. ഈ നാലു മഹാവാക്യങ്ങൾ നാലു വേദങ്ങളുടെ സാരമാണ്. പ്രജ്ഞാനം ബ്രഹ്മ (ബോധമാണു ബ്രഹ്മം) എന്നു പറയുമ്പോൾ പ്രപഞ്ചം ബോധപ്രവാഹരൂപം മാത്രമാകയാൽ ഈ പ്രപഞ്ചം മുഴുവൻ ബ്രഹ്മം എന്നു തെളിയുന്നു. ഞാൻ ബ്രഹ്മമാണെന്നു പറയുമ്പോൾ ഞാൻ എന്ന ശബ്ദം കൊണ്ട് പ്രപഞ്ചം മുഴുവൻ അർത്ഥമാക്കി പ്രപഞ്ചബ്രഹ്മൈക്യമാണ് മനസ്സിലാക്കപ്പെടേണ്ടത്. തത്ത്വമസിയിലെ ത്വമ്പദത്തിന് നീയെന്നുള്ള ഏകവചനാർത്ഥമല്ല നൽകേണ്ടത്. നീയുൾപ്പെട്ട പ്രപഞ്ചം മുഴുവൻ എന്നാണ് ത്വമ്പദത്തിൻെറ അർത്ഥം. അവിടെയും പ്രപഞ്ചവും ബ്രഹ്മവും ഒന്നെന്നുതന്നെയെന്നാണ് വിവക്ഷ. അയമാത്മാബ്രഹ്മ എന്ന നാലാമത്തെ വാക്യം പാഞ്ചഭൗതികതയിൽ പരിമിതപ്പെട്ടിരിക്കുന്ന സത്ത യഥാർത്ഥ ബ്രഹ്മസത്തയാണെന്നുദ് ബോധിപ്പിക്കുമ്പോഴും ബ്രഹ്മമല്ലാതെ മററൊന്നുമി

ല്ലെന്നു സിദ്ധിക്കുന്നു. ഈ മഹാവാക്യങ്ങളുടെ അർത്ഥം മോക്ഷംതന്നെ. കേവലം പരിമിതപ്പെട്ടുത്തി ലൌകികമായിട്ടറിയുകയല്ല വേണ്ടതു്. വ്യാപകമായി അദ്വിതീയമായി വിലസുന്ന പൊരുളിനെ ആ വാക്യാർത്ഥമനനത്തിലൂടെ കണ്ടെത്തുകയാണു് മോക്ഷം എന്നു പറയുന്നതു്. അപ്പോഴം പ്രാപഞ്ചികമായ എല്ലാ പരിധികളും കടന്നുള്ള അതീന്ദ്രിയമായ ഒരനുഭവമായി നാം മാറിക്കഴിയും. അതാണു് ആദ്ധ്യാത്മികദർശനം.

ശ്ലോ—ഥല്ലിന്നുമീതേ പരമില്ലെന്നുമോതിയുട-
നെല്ലാരൊടും കുതറി വാചേശിയും സപദി
തള്ളിപ്പുറപ്പെട്ടമഹംബുദ്ധികൊണ്ടു ബത
കൊല്ലുന്നു നീ ചിലരെ: നാരായണായനമഃ 48

അർത്ഥം—തള്ളിപ്പുറപ്പെട്ടം അഹംബുദ്ധികൊണ്ടു് മീതേ ഥല്ലിന്നു പരമില്ലെന്നുമോതിയും=ഥകാരത്തിനു് രക്ഷണം, ഭയം, പാവനത്വം തുടങ്ങിയ അർത്ഥങ്ങളുണ്ടു്. തനിക്കും പ്രപഞ്ചത്തിനുമതീതമായി പരമമായ ഒരു പാവനശക്തി ലോകത്തെ ഭരിക്കുവാൻ ഇല്ലെന്നു് ഉറപ്പിച്ചു പറയുകയും എല്ലാരോടും കുതറിയും വാചേശിയും=എല്ലാ ആളുകളോടും പിണങ്ങിയും വാദിച്ചും സാംസാരികന്മാരായി കഴിയുന്നവനു് അങ്ങു് ആദ്ധ്യാത്മികമായ നാശംതന്നെ നൽകുന്നു.

ഈ ലോകത്തിൽ പലതരത്തിൽ ഉള്ള സ്ഥാനങ്ങൾ കൈവരിക്കുന്നവർ ഉന്നതസ്ഥാനങ്ങൾകൊണ്ടു് സ്വയം മറന്നു് തങ്ങളെ ആ സ്ഥാനങ്ങളുമായി ബന്ധപ്പെടുത്തി വലിപ്പം നടിച്ചു് അഹങ്കരിച്ചു് ലോകത്തെ സൃഷ്ടിച്ചുഭരിക്കുന്ന ശാശ്വതനിയമത്തെ തീരെ ഗണിക്കാതെ മററുള്ളവർക്കു് പലതരത്തിലും അസുഖവും അസ്വസ്ഥതയും ഉണ്ടാക്കുന്നുണ്ടു്. തങ്ങൾ വലുതെന്നു് അവർ അഭിമാനിക്കുക നിമിത്തമാണു് പരമമായ

ശക്തിയെപ്പററി ചിന്തിക്കാതിരിക്കുന്നതു്. ഇതു് ആത്മനാശത്തിനു് ഇടയാക്കുന്നു. ഇവിടുത്തെ ചിന്ത അനുപ്രസ്ഥവും അതിനാൽ തന്നെ രേഖീയവുമാണു്. സാംസാരികജീവിതത്തിൽ അവനവൻെറ സുഖം മാത്രം കരുതുന്ന ലൌകികസാഹചര്യമത്തന്മാരായ ഇത്തരം അജ്ഞാനികൾ ബാഹ്യവും സ്ഥൂലവുമായ പ്രപഞ്ചത്തിൽ മാത്രം വിശ്വസിക്കുന്ന ലോകായതികന്മാരാണു്. അവരുടെ മുഴുവൻ അന്തരംഗവും ഞാനെന്ന ബുദ്ധി കൊണ്ടു് ബന്ധപ്പെടുത്തുന്ന കൃത്രിമവും മായാബദ്ധവുമായ ഒരു ലോകത്തിൻെറ സ്വരൂപമായി മാറിയിരിക്കും. അതിനാൽ തന്നെ പ്രപഞ്ചത്തിൻെറ നശ്വരതയും അതിൽ മുഴുവൻ വ്യാപിച്ചു് നിൽക്കുന്നു. ബ്രഹ്മത്തിന്റെ അനശ്വരത്വം അവർക്കു് അറിയാനേ കഴിയുകയില്ല. അഹങ്കാരം ആത്മസാക്ഷാത്കാരവിഷയത്തിൽ തടസ്സം സൃഷ്ടിക്കുന്ന പരമശത്രുവാണു്. അതിനാൽ ആ അഹങ്കാരത്തെ ജയിക്കുവാനായിരിക്കണം നമ്മുടെ ശ്രമം. നാമജപം പരാശക്തിയുടെ നിദിദ്ധ്യാസനത്തിൽ എത്തിച്ചു് നമ്മുടെ ഉള്ളറകളെ ശുദ്ധീകരിച്ചു് ആത്മദർശനത്തിനു പാത്രങ്ങളാക്കിത്തീർക്കുമെന്നു ധരിക്കണം.

ശ്ലോ—ദംഭായ വൻമരമതിന്നുള്ളിൽനിന്നു ചില
കൊമ്പും തഴച്ചവധിയില്ലാത്ത കായ്കനിയും
അമ്പോടതിന്നരികിൽ വാഴുന്നതല്ല ബത
നിൻപാദഭക്തിലത നാരായണായനമഃ 49

അർത്ഥം—ദംഭായവൻമരം=ദംഭിനു് ചതി, അഹങ്കാരം, മുന്നോട്ടുള്ള തള്ളൽ, ധാർമ്മികകാര്യങ്ങളിലുള്ള കാപട്യം എന്നൊക്കെയാണു് അർത്ഥം. ഈ അർത്ഥങ്ങളെല്ലാം പ്രകൃതത്തിൽ സംഗതങ്ങളാണു്. അഹങ്കാരം ഞാൻ ഞാൻ എന്നുള്ള ബോധത്തിൻെറ തള്ളലാണെല്ലോ. ഈ ബോധം ഉറച്ചുകഴിഞ്ഞാൽ പിന്നെ ധാർമ്മികത വെറും കാപട്യം മാത്രമാണു്.

ലോകരെ വഞ്ചിക്കാനും സ്വാർത്ഥത കൈവരിക്കാനുമാണ് മനുഷ്യന് തിടുക്കം. ആ അഹങ്കാരം അഥവാ കാപട്യം ഒരു വൻമരമായിത്തീരുന്നു. ആ മരത്തിനോ തഴച്ച കൊമ്പുകളും അസംഖ്യം കായ്കനികളും എല്ലാം ഉണ്ട്. നിൻപാദഭക്തി ലത അമ്പോടതിന്നരികിൽ വായ്ക്കുന്നതല്ല. ആ അഹങ്കാരത്തിന്റെ അഥവാ ആത്മാവലേപത്തിന്റെ അടുത്തെങ്ങും അങ്ങയോടുള്ള ഭക്തിയാകുന്ന ലത വളരുകയില്ല.

ഇവിടെ മനുഷ്യനിലുള്ള അഹങ്കാരത്തെ അഥവാ കപടതയെ വളർന്നു കാകനികൾ പിടിച്ചു തഴച്ചു നിൽക്കുന്ന ഒരു വൃക്ഷമായി ആചാര്യൻ രൂപണം ചെയ്തിരിക്കുകയാണ്. അഹംബുദ്ധിയെ അഥവാ പ്രപഞ്ചത്തെ യഥാർത്ഥമായി ഉള്ളിൽ സൃഷ്ടിച്ചു വളർത്തിക്കൊണ്ട് ആത്മാവിനെ മറയ്ക്കുന്നത് ഒരുതരം കാപട്യമാണ്. പ്രപഞ്ചവും താനും ഒക്കെയുണ്ടെന്നു ചിന്തിക്കുകയും ധാർമ്മിക കാര്യങ്ങൾ പുറമെ പറയുകയും ചെയ്യുന്നത് മറ്റൊരു തരം കാപട്യം. ഏതായാലും തന്റെ വ്യക്തിത്വത്തെ സമഷ്ടിയിൽ ലയിപ്പിക്കാനും സമന്വയിക്കാനും കഴിയാത്ത ആളുകൾക്കെല്ലാം അഹങ്കാരമുണ്ട്. കാപട്യമുണ്ട്. സംസാരവൃക്ഷത്തിന്റെ മൂലമാണത്. ആ അഹങ്കാര രൂപമായ ആത്മവഞ്ചന നമ്മുടെ സ്വന്തം സ്വഭാവത്തിൽ കലർന്നുപോയിരിക്കുകയാണ്.

ഗീതയിൽ പ്രപഞ്ചത്തെ അഥവാ മായയെ ഒരു വൃക്ഷമായി പറഞ്ഞിരിക്കുന്നത് ഈ വൃക്ഷകൽപനയുമായി പൊരുത്തപ്പെട്ടതാണ്.

**ഊർദ്ധ്വമൂലമധഃശാഖ—**
**മശ്വത്ഥം പ്രാഹുരവ്യയം**
**ഛന്ദാംസിയസ്യപർണ്ണാനി**
**യസ്തം വേദസവേദവിത്.**

സംസാരമാകുന്ന അരയാലിൻെറ ചുവട്ട് മുകളിലും (ബ്ഹ്മത്തിലും) ശാഖകൾ താഴെയുമാണ്. വേദങ്ങൾ അതിൻെറ ഇലകളാണ്. ആ അശ്വത്ഥത്തിനെ അറിയുന്നതാരോ ആ ആൾ അറിവിനെ അറിയുന്നവനാണ്.

അധശ്ചോർദ്ധ്വം പ്രസൃതാസ്തസ്യശാഖാഃ
ഗുണപ്രവൃദ്ധാ വിഷയപ്രവാളാഃ
അധശ്ചമൂലാന്യനുസന്തതാനി
കർമ്മാനുബന്ധീനി മനുഷ്യലോകേ

എന്നുകൂടി പറയുന്നുണ്ട്. ആ സംസാരവൃക്ഷത്തിൻെറ ശാഖകൾ എങ്ങും പടർന്നു പന്തലിച്ചിരിക്കുകയാണ്. സത്വരജസ്തമോഗുണങ്ങൾകൊണ്ട് അവ വളന്നവയാണ്. വിഷയങ്ങൾ അതിൻെറ തളിരുകളാണ്. ഇങ്ങു താഴെ ഈ മനുഷ്യലോകത്തിൽ കർമ്മത്തോടു കലർന്ന് അഥവാ കർമ്മരൂപത്തിൽ അതിന്റെ വേരുകൾ വ്യാപിച്ചുകിടക്കുകയാണ്. ഈ അശ്വത്ഥത്തിനു നാശമില്ല പോലും. അഹങ്കാരംതന്നെ ഇല്ലെങ്കിൽ പ്രപഞ്ചവും ഉണ്ടാവാൻ തരമില്ലല്ലൊ. ഇല്ലാത്ത ഒന്നിൻെറ ഉൺമക്കെങ്ങിനെ നാശംവരാനാണ്. ശബ്ദസ്പർശരൂപരസഗന്ധങ്ങളായ വിഷയങ്ങളാണോ സംസാരവൃക്ഷത്തിൻെറ കൊമ്പത്തെ തളിരുകൾ. അവ മനോഹരങ്ങളായ സങ്കൽപസൃഷ്ടികളാണ്. കായും പഴവുമായിട്ടും വൃക്ഷം മനുഷ്യനെ സംബന്ധിച്ചിടത്തോളം പരിണമിച്ചിരിക്കുന്നു എന്ന് ഇവിടെ കല്പനചെയ്തതും കൂടുതൽ അർത്ഥചമത്കാരം ഉണ്ടാക്കുന്നതാണ്.

ഭക്തിയാകുന്ന വള്ളി ആ അഹങ്കാരത്തിൻെറ അടുക്കൽ വളരുകയില്ല. അതൊരു വിരോധംതോന്നിക്കുന്ന പ്രസ്താവമാണ്. വള്ളി മരത്തിലല്ലെ പടരുന്നതു്. മരത്തിൽ പടരുന്ന വള്ളിയുമുണ്ട് സ്വതന്ത്രമായി നിലത്തു പടരുന്ന വള്ളിയുമുണ്ട്. അഹങ്കാരവും കാപട്യവുമുള്ളിടത്തു് യഥാർത്ഥ ഭക്തി കാണുകയില്ല. പരോപജീവികളായ വള്ളികൾ വൃക്ഷത്തിൽ പടർന്നുകയറും.

അവയ്ക്കു് സ്വന്തമായ നിലനിൽപില്ല. സ്വതന്ത്രമായ ലത നിലത്തു പടരും. അപ്പോൾ കാപട്യം ഉള്ളവരുടെ ഭക്തി ഭക്തിയല്ല. കാപട്യത്തെ ആശ്രയിച്ച് പ്രയോജനപ്പെടുത്തുന്ന ഒരുതരം അഭിനയം മാത്രമാണു്.

വൃക്ഷം പുരുഷനും ലത ശക്തിയുമാണു്. പുരുഷനും ശക്തിയും രണ്ടല്ലല്ലൊ. പിന്നെങ്ങിനെ പറയാം, ലത വൃക്ഷത്തിൻെറയടുക്കൽ വളരുകയില്ലെന്നു്. അതിൽ അസാധാരണത്വമുണ്ടു്. ഈ അസാധാരണത്വത്തെപ്പറ്റി ചിന്തിക്കുമ്പോൾ വൃക്ഷലതകൾ സമന്വയിക്കപ്പെട്ടതു നമുക്കു കാണാം. അഹങ്കാരവും ഭക്തിയും സമന്വയിക്കപ്പെട്ടു കഴിഞ്ഞാൽ സാധന പൂർത്തിയായി. അഹങ്കാരം അഥവാ കാപട്യം അതിൻെറ രൂപത്തിലും ഭക്തി വേറിട്ടും നില്ക്കുന്നു എന്നു വന്നാൽ അവ തമ്മിൽ യോജിക്കില്ല. അവയുടെ സമന്വയത്തിൽ തെളിഞ്ഞു ശോഭിക്കുന്നതു് ഉപരിതനമായ പരമപ്രേമം മാത്രമായിരിക്കും.

ശ്ലോ—ധന്യോഹമെന്നുമതിമാന്യോഹമെന്നുമതി
പുണ്യങ്ങൾചെയ്ത പുരുഷൻ ഞാനുമെന്നുമുടൻ
ഒന്നല്ല കാണൊരു കൊട്ടുംകാട്ട ഡംഭമയ—
മൊന്നിച്ചുകൂടിയതു; നാരായണായനമഃ 50

അർത്ഥം—ഞാൻ ശ്രേഷ്ഠനാണു്; ഞാൻ വളരെ മാന്യനാണു്; ഞാൻ വളരെ പുണ്യകർമ്മങ്ങൾ ചെയ്തവനാണു് എന്നിങ്ങനെ ഞാൻ, ഞാൻ എന്നു് ഊന്നിക്കൊണ്ടു് കാര്യങ്ങളെ ബന്ധിപ്പിച്ചു് അഭിമാനിയായിക്കഴിയുന്ന ഒരു മനുഷ്യൻ അഹങ്കാരം കൊണ്ടു് അജ്ഞാനത്തിൻെറ ഒരു വനംതന്നെയാണു് സൃഷ്ടിക്കുന്നതു്. അഹന്തകൊണ്ടു് ഉണ്ടാകുന്ന വൃക്ഷങ്ങൾ എത്രയുണ്ടു്? കണക്കില്ല. ആ വൃക്ഷങ്ങളത്രയും ചേർന്ന ഒരു മഹാവനമാണു് നമ്മുടെ അഹന്ത.

കെട്ടിപ്പിണഞ്ഞു് പടൎന്ന പന്തലിച്ച വേരൂറച്ചു് അഹന്തയിൽ കനത്തുവളൎന്നു് നില്ക്കുന്ന വിവിധങ്ങളായ അഭിമാനങ്ങളാംകൊണ്ടുനിറഞ്ഞ ഒരു അന്തഃകരണമാണു് മനുഷ്യനുള്ളതു്. എളുപ്പമൊന്നുമല്ല ആ മഹാവനത്തെ മുഴുവൻ വെട്ടിക്കളഞ്ഞു് അവിടെ ഭക്തിയാകുന്ന നീർച്ചാലൊഴുക്കി മുക്തിയാകുന്ന ഫലം ഉണ്ടാക്കുവാൻ. മനുഷ്യലോകം എത്ര മായാബദ്ധമാണെന്നു കാണിക്കാൻ ഇതിൽ കവിഞ്ഞ ഒരു സങ്കല്പം ആവശ്യമില്ല. ഭക്തിയുണ്ടാകാൻ അഹങ്കാരമാകുന്ന വൃക്ഷത്തെ വെട്ടിക്കളയുവാൻ അയത്നലളിതമായ ഒരു മാൎഗ്ഗമിതാ നമ്മുടെ മുമ്പിൽ തുറക്കപ്പെട്ടിരിക്കുന്നു—ഭഗവന്നാമജപം.

ഇവിടെ മറെറാരു കാൎയ്യം ശ്രദ്ധിക്കപ്പെടേണ്ടതായിട്ടുണ്ടു്. അഹന്ത അജ്ഞതയുടെ രൂപമാണു്. തമസ്സാണു്. ഞാൻ പുണ്യങ്ങളാം ചെയ്യുവനാണു്, ഞാൻ ശ്രേഷ്ഠനാണു് എന്നീവിധത്തിൽ താൻ ചെയ്യുന്ന ഓരോ പ്രവൃത്തിയുടേയും കർത്തൃത്വം തന്നിൽ ആരോപിച്ചു് അറിവുള്ളവനെന്നു നടിക്കുന്നവരുടെ അഭിമാനം അന്ധതരമായ തമസ്സാണു്. മാണ്ഡൂക്യംതന്നെ ഈ ആശയം വെളിപ്പെടുത്തിയിട്ടുണ്ടു്. കർത്തൃത്വാഭിമാനം മുന്തി നിൽക്കുന്നതു് പഠിച്ചവരെന്നു കരുതപ്പെടുന്നവരിലാണു്. അതൊരു കൊടുംകാടാണു്. പഠിപ്പില്ലാത്തവരുടെ അഹന്തയത്രയും വളരുന്നില്ല.

ശ്ലോ—നന്നായ് ദഹിച്ചൊരു സഹസ്രാരധാരയിലി-
തന്നീററിൽ നിൻകരുണവൻമാരി പെയ്തുപുനഃ
മുന്നം മുളച്ചതവ ഭക്തിക്കുചേക്കുവള-
മിന്നേ കൃപാനിലയ, നാരായണായനമഃ 51

അർത്ഥം—കൃപാനിധേ! ഇതു് നന്നായ് ദഹിച്ചൊരു സഹസ്രാരധാരയിൽ പുനരന്നീററിൽ നിൻകരുണവൻമാരി പെയ്തു=അല്ലയോ കൃപാനിധേ! ഈ അഹങ്കാരം സഹസ്രാരധാരയിൽ നന്നായി ദഹിച്ചിട്ടു് പിന്നീടതിൽ ഭഗവത്കാരുണ്യമാകുന്ന മഴ

പൊഴിഞ്ഞു് മുന്നംമുളച്ചതവഭക്തിക്ക് ഇന്നേ വളം ചേർക്കണം. അപ്പോൾ സത്വരജസ്തമസ്സുകളുടെ സ്വരൂപമായ അഹങ്കാരം സഹസ്രാരധാരയിൽ ചാമ്പലാകണം. സത്വരജസ്തമസ്സുകൾ മാറിയാൽ ഉപരിതനമായ ജീവിതാക്ഷത്തിൻെറ രണ്ടു ധ്രുവങ്ങളായ കേവലബോധമാകുന്ന പരബ്രഹ്മവും ശുദ്ധമായ അഹങ്കാരം കലർന്ന ജീവനും പാരസ്പര്യമുള്ളതായിത്തീരും. നാനാത്വബോധങ്ങൾ മാറി ഏകത്വബോധത്തിൽ അന്തഃകരണമുറയ്ക്കണം. ബോധവും ബോധത്തേക്കുറിച്ചുള്ള ബോധവുമായി രണ്ടു ബോധങ്ങൾ തെളിയും. രണ്ടാമത്തെ ബോധം ആണ് കാർത്തൃത്വവും ഭോക്തൃത്വവുമുള്ള ജീവാത്മായി പ്രത്യക്ഷപ്പെടുന്നതു്. ആദ്യത്തെ ബോധം സാക്ഷിയുമായി. ഈ രണ്ടു ബോധങ്ങളും ഒന്നുതന്നെ ആണെന്നുള്ള അവസ്ഥയാണ് ഭക്തിയുടെ പരമകാഷ്ഠ. അതു് നമ്മിൽ തന്നെയുള്ളതാണു്. കേവലബോധത്തിൽ ആത്മാവെന്ന ബോധം ലഭിക്കമ്പോൾ എല്ലാ വൈവിദ്ധ്യബോധങ്ങളും ആത്മാവെന്ന ബോധത്തിൽ സമന്വയിക്കപ്പെടും. സ്ഥായിയായി നമ്മിൽ ലയിച്ചിരിക്കുന്ന പരമാത്മജീവാത്മൈക്യം പരമമായ അനുഭവമായിത്തീരാൻ ശിവൻെറ നെററിയിലെ തൃക്കണ്ണുപോലെ നമ്മുടെ സഹസ്രാരപത്മമാകുന്ന ജ്ഞാനാഗ്നിയിൽ അഹന്ത നശിക്കണം. ആ പരമാർത്ഥദർശനമാകുന്ന പൂർണ്ണഭക്തി ഉണ്ടാകുവാൻ വേണ്ട സാധന ഐശ്വര്യമായ അനുഗ്രഹം കൊണ്ടേ ലഭിക്കുകയുള്ളൂ. അതു കൈവരാനാണിവിടെ പ്രാർത്ഥന. ഇന്ദ്രിയങ്ങളിലും മനസ്സിലും ബുദ്ധിയിലും എല്ലാം വ്യാപിച്ച് അവയെല്ലാമായി സ്ഥിതിചെയ്യുന്ന രസാത്മകത അഥവാ നിത്യാനന്ദം അനുപ്രസ്ഥമായി വിഷയങ്ങളിലേയ്ക്കു

പകർന്നു് അഥവാ വിഷയങ്ങളായിത്തീർന്നു് ലൌകിക രസാനുഭവത്വം ഉപരിതനമായി കൂടുതൽ കൂടുതൽ സൂക്ഷ്മമായി ആത്മാനുഭൂതിയായി പരിണമിക്കും. അങ്ങിനെയാണു് അനന്തവും ശാശ്വതവുമായ പരമാത്മഭാവത്തിൽ നമ്മുടെ ആത്മാവിന്റെ പൂർണ്ണത്വദർശനം ഉണ്ടാകുന്നതു്. ഈ ആശയമാണു് ഈ ശ്ലോകത്തിൽ ആചാര്യൻ പ്രകടമാക്കാൻ ശ്രമിച്ചിരിക്കുന്നതു്. 'ഗുണാഗുണേഷു വർത്തന്തേ ഇതിമത്വാനസജ്ജതേ' എന്നു ഭഗവദ്ഗീതയിൽ അനുപ്രസ്ഥമായ ആത്മാനുഭവവും പറഞ്ഞിരിക്കുന്നതും ഇത്തരുണത്തിൽ പരിചിന്തനാർഹമായിട്ടുള്ളതാണു്. ഏകത്വം ബഹിർമുഖമായ നാനാത്വബോധത്തിലേയ്ക്കു് ഉയർന്നുവരുന്നതിനു പകരം അന്തർമുഖാവസ്ഥയിൽ അതിസൂക്ഷ്മമായി ശുദ്ധമായിട്ടുതു് തീരുമ്പോഴം ഇവിടെപ്പറഞ്ഞ ഭക്തി ഉണ്ടായി കഴിയും.

ശ്ലോ—പലതും പറഞ്ഞു പകൽ കളയുന്ന നാവു തവ
തിരുനാമകീർത്തനമിതതിനായ് വരേണമിഹ
കലിയായകാലമിതിലതുകൊണ്ടു മോക്ഷഗതി—
യെളുതെന്നുകേൾപ്പു; ഹരിനാരായണായനമഃ 52

അർത്ഥം—ഇഹ പലതും പറഞ്ഞു പകൽകളയുന്ന നാവു തവതിരുനാമകീർത്തനമതിനായ് വരേണം=നിവൃത്തിപരമല്ലാത്ത കാര്യങ്ങളും ലൗകികവിഷയങ്ങളും പലതും പറഞ്ഞു് നമ്മുടെ നാക്കു് നിഷ്പ്രയോജനമാക്കിത്തീർക്കുകയാണു്. ആത്മാവുകൊണ്ടു് ബ്റഹ്മത്തിന്റെ സഗുണരൂപമായ വിഷ്ണുവിന്റെ നാമങ്ങൾ കീർത്തിക്കാൻ സാധിക്കണം. കലികാലത്തു് നാമജപംകൊണ്ടു് മോക്ഷം കിട്ടുമെന്നു പൌരാണിക പ്രസിദ്ധിതന്നെയുണ്ടു്.

നാവു് പലതും പറഞ്ഞ് പകൽ കളയുകയാണു്. പലതെന്നുവെച്ചാൽ എന്തൊക്കെയാണു്. അനുപ്രസ്ഥവും

ഉപരിതനവുമായ രേഖകൾ ചേർന്ന അക്ഷരം ഓരോന്നും സമന്വയത്തിന് ഉദാഹരണമാണ്. ലൌകികജീവിതത്തിൽ പറയുന്നതെല്ലാം ലൌകികമായ കാര്യങ്ങളും ചെയ്യുന്നതും ചിന്തിക്കുന്നതുമെല്ലാം ലൌകികവിഷയങ്ങളുമായാൽ സമന്വയിക്കപ്പെടാതെ ദൈവീകമായ ജീവിതം നിൽക്കും. അതിനാൽ സമന്വയം ശബ്ദത്തിലൂടെ വരണമെങ്കിൽ ഭഗവന്നാമംതന്നെ ഉച്ചരിക്കണം. അപ്പോൾ സമന്വയപ്രക്രിയ നടക്കുകയാണ് ചെയ്യുന്നത്. 'യോഗഃ ചിത്ത വൃത്തിനിരോധഃ' എന്നു പതഞ്ജലി പറഞ്ഞുകഴിഞ്ഞപ്പോൾ ലൌകീകാലൌകികങ്ങളുടെ സമന്വയം പ്രഖ്യാപിച്ചു കഴിഞ്ഞു. രാത്രി നിവൃത്തിയാണ്. എന്തെന്നാൽ അതു നിദ്രയുടെ കാലമാണ്. പകൽ പ്രവൃത്തിയാണ്. പ്രവൃത്തിയിൽ നിവൃത്തിവരുത്താനാണ് ശ്രമിക്കേണ്ടതു്. അതിനു പകരം പ്രവൃത്തിയിൽ പ്രവൃത്തിതന്നെയെന്നുവരുന്നതു് കൂടുതൽ ജീവിതം പരിമിതപ്പെടുത്തുകയായിരിക്കും. അതു് നശ്വരതയുടെ പാതയാണ്. കലിയിൽ നാമജപംകൊണ്ടു് മോക്ഷം നേടാൻ എളുപ്പമുണ്ടെന്നു പറയുന്നതെന്തുകൊണ്ടെന്നു് അത്ഭുതപ്പെടാം. കലിയുഗം ക്രോധത്തിന്റെ യുഗമാണ്. വികാരങ്ങളിൽ തീവ്രമായതു് ക്രോധമാകയാൽ കലി വികാരത്തിന്റെ യുഗമാണെന്നുള്ളതു സത്യമാണ്. വികാരജീവികൾക്കു് പ്രത്യേകിച്ച് ക്രോധസ്വഭാവമുള്ളവർക്കു് ക്രോധത്തെ നിത്യഭാസുരമായ ശാന്തിയോടു ചേർക്കുവാൻ നാമത്തിലൂടെ കഴിയും. ഏററവും കൂടുതൽ അനുപ്രസ്ഥമായ ജീവിതഭാവം കോപമാകയാൽ ഏററവും കൂടുതൽ നിയന്ത്രണം ശ്രമം കൂടാതെ സാധിക്കുകയില്ല. അപ്പോൾ സമന്വയത്തിനു വേണ്ടിയുള്ള മാനസിക പ്രയത്നം നാമത്തിലൂടെ കലിയിൽ വേഗം ഒരാൾക്കുണ്ടാകുമെന്നുള്ളതു് യുക്തിസഹമായിട്ടുണ്ടു്. അങ്ങിനെ മോക്ഷത്തിനു കലിയിൽ നാമജപം കൂടുതൽ സഹായകരമാണ്.

ശ്ലോ—ഫലമില്ലയാതെ മമ വശമാക്കൊലാ ജഗതി
മലപാത്രമായ തടി പലനാളിരുത്തിയുടൻ
അളവില്ലയാതെവെളിവകമേയുദിപ്പതിന്ന
കളയായ്കകാലമിനി നാരായണായനമഃ 53

അർത്ഥം—ജഗതി പലനാളിരുത്തി മലപാത്രമായ മമ തടി ഫലമില്ലയാതെ വശമാക്കൊലാ=മലത്തിനിരിപ്പിടമായ ശരീരം വളരെക്കാലം പ്രയോജനമൊന്നുമില്ലാതെ നശിക്കവാൻ ഇടയാക്കരുത്. അളവില്ലയാതെവെളിവ് അകമേ ഉദിപ്പതിന്ന് ഇനി കാലം കളയായ്ക=അനന്തമായ ബോധം ഉള്ളിലുദിക്കവാൻ കാലം വൈകരുതെന്ന് ആചാര്യൻ പ്രാർത്ഥിക്കകയാണ്.

ശരീരമെന്തിനാണ്? ശരീരിയെ അറിയാനാണ് ശക്തി ശക്തനെ വിശേഷിപ്പിക്കുന്നതാണല്ലൊ. ശരീരം ഉണ്ടെങ്കിൽ ശരീരിയുമുണ്ട്. ഈ ശരീരിയെ (ആത്മാവിനെ) അറിയാൻ ഉപായം ശരീരം ഒന്ന മാത്രമേയുള്ള. ശരീരം ലൌകികവുമാണ്. ശരീരി ആദ്ധ്യാത്മികവുമാണ്. അപ്പോൾ ശരീരിയെ അറിയുകയെന്നുവെച്ചാൽ ശരീരാത്മാക്കളെ സമന്വയിപ്പിക്കകയെന്നർത്ഥമാണ് സമന്വയിപ്പിക്കാൻ കഴിഞ്ഞില്ലെങ്കിലോ? ശരീരം നിഷ്പ്രയോജനമായിത്തീരുന്നു. തിരി കത്തുന്നു എന്നു പറയുമ്പോൾ തേജസ്സും തിരിയും തമ്മിൽ സമന്വയിക്കപ്പെടുന്നു എന്നർത്ഥമാണ്. തേജസ്സുതന്നെ എവിടെ ഇരിക്കുന്നു? തിരിയിൽ. അപ്പോൾ തിരി വെളിച്ചമായി പ്രത്യക്ഷപ്പെടുന്നു എന്നു മനസ്സിലാക്കാം. അതുപോലെ ശരീരം ശരീരിയായി പ്രത്യക്ഷമാകും. അതിനെന്തു ചെയ്യണം? ലഘുപ്രയത്നമടങ്ങിയ നാമജപം നടത്തണം.

അപ്പോൾ ശരീരമെടുത്തതിന്ന് അഥവാ ജീവിതത്തിന്ന് ഒരു ലക്ഷ്യം ഉണ്ട്. ആ ലക്ഷ്യം മോക്ഷമാണ്. ഏതിൽനിന്നു മോക്ഷം? ലൌകികത്വത്തിൽനിന്ന്! ലൌകികത്വം വിട്ടിട്ട് ഒരാദ്ധ്യാത്മികതയുണ്ടോ? ഇല്ല

ലൌകികതയിൽനിന്ന മോക്ഷം എന്ന പറയുമ്പോരം ലൌകികതയുടെ സ്വഭാവം മാറുകയെന്നൎത്ഥം. ലൌകികതയുടെ സ്വഭാവമെങ്ങിനെ മാററാം. അലൌകികതയുമായിട്ടതിനെ സമരസ്സപ്പെടുത്തണം. അലൌകികതയെന്താണു്? അസാധാരണത്വം. അതാണു് കലിയിൽ നാമജപം മോക്ഷകാരണമെന്നു പറഞ്ഞതു്. കോപം കേവലം ലൌകികമാണു്. അതിനെ അലൌകികമാക്കാൻ നാമോച്ചാരണത്തിനു സാധിക്കും. നാമോച്ചാരണംകൊണ്ടു് ക്രോധം അതിൻെറ സ്വഭാവംവിടും. അതാണു് ശാന്തം എന്ന പറയുന്നതു്. ആ ശാന്തഭാവം അനിൎവ്വചനീയവും അപരിച്ഛിന്നവുമായ ബോധമാണു്, ആനന്ദമാണു്.

ശ്ലോ—ബന്ധുക്കളൎത്ഥഗൃഹപുത്രാദിജാലമതിൽ
ബന്ധിച്ചവന്നുലകിൽ നിൻതത്വമൊക്കെയിതു
അന്ധന്നുകാട്ടിയൊരു കണ്ണാടിപോലെ വരു-
മെന്നാക്കൊലാ മമ ഹരിനാരായണായനമഃ 54

അൎത്ഥം—ഉലകിൽ ബന്ധുക്കളൎത്ഥഗൃഹപുത്രാദി ജാലമതിൽ ബന്ധിച്ചവന്നു=സാംസാരിക ജീവിതം തന്നെ ബന്ധമാണു്. ബന്ധുക്കരം, സമ്പത്തു്, വീടു്, പുത്രൻ തുടങ്ങിയുള്ളവ ഓരോതരത്തിലുള്ള ബന്ധമാണു്. അത്തരം ബന്ധങ്ങളിൽ കുടുങ്ങിയവന്നു് നിൻതത്വമൊക്കെയിതു അന്ധന്നുകാട്ടിയൊരു കണ്ണാടിപോലെവരും = ബ്രഹ്മതത്വം കുരുടൻെറ മുമ്പിൽ പിടിച്ചിരിക്കുന്ന കണ്ണാടിപോലെ നിഷ്പ്രയോജനമാണു്. കണ്ണാടിക്കു് നമ്മുടെ രൂപം കാണിക്കാൻ സാധിക്കും. സാംസാരിക ബദ്ധനായ ഒരുവന്നു് ബ്രഹ്മം അന്ധൻെറ കണ്ണാടിപോലെയാണു്. കണ്ണാടി അന്ധൻ കാണുന്നില്ല എന്നുമാത്രമല്ല കണ്ണാടിയിൽതന്നെ പ്രതിഫലിച്ചു കാണുന്നുമില്ല. അതുപോലെ തൻെറ ചുററും തന്നിലും വ്യാപിച്ചുനില്ക്കുന്നബ്രഹ്മത്തെ ലൌകി

കസുഖാസക്തൻ കാണുന്നില്ല എന്നു മാത്രമല്ല, അതിൽതന്നെയും കാണുന്നില്ല. അതുപോലെയുള്ള അവസ്ഥ തനിക്കുണ്ടാകരുതെന്നാണ് ഇവിടെ പ്രാർത്ഥന.

അന്ധൻ തമസ്സിൻെറ പ്രതിനിധിയാണ്. കണ്ണാടി പരിശുദ്ധബോധത്തിൻേറയും. ഒന്ന് അനുപ്രസ്ഥമാണെങ്കിൽ മററൊന്ന് ഉപരിതനമാണ്. ഒന്ന് സ്ഥൂലമാണെങ്കിൽ മററൊന്ന് സൂക്ഷ്മമാണ്. ഒന്ന് ധനാത്മകമാണെങ്കിൽ മററൊന്ന് ഋണാത്മകമാണ്. രണ്ടും തമ്മിൽ പൊരുത്തമില്ല. പൊരുത്തപ്പെടാൻ കഴിയുകയാണ് വേണ്ടതു്. അതിനെന്തുവേണം? ബന്ധുക്കളെന്നും പുത്രന്മാരെന്നും മററും ഉള്ള ഭൌതികബന്ധങ്ങൾ ഇല്ലാതെയാകണം. നാനാത്വത്തെ സൃഷ്ടിക്കുന്ന ബുദ്ധിയും അവയോടുപററുന്ന മനസ്സും രണ്ടും പോകണം. അതു പോകാൻ എന്താണു മാർഗ്ഗം. ഭക്തിമാർഗ്ഗത്തിൽ ചരിക്കാം, ജ്ഞാനമാർഗ്ഗത്തിൽ ചരിക്കാം. ഈ ജീവിതചര്യയിലൊക്കെ യോഗാത്മകത്വം വന്നാൽമതി. ലൗകികജീവിതത്തിൽ യോഗബുദ്ധി വരുന്നതിനേയാണ് ഭക്ത്യാദിയോഗങ്ങളായി കൽപിക്കപ്പെട്ടിരിക്കുന്നതു്. ബന്ധം ആത്മാനാത്മഭേദത്തിൽ നിന്നുജനിക്കുന്നതാണ്. ആത്മാവിനെ അനാത്മാവായി കൽപിച്ചുകഴിഞ്ഞാൽ പിന്നെ താനെന്നും തൻേറതെന്നും തൻെറ ബന്ധുക്കളെന്നും അവരുടെ കാര്യമെന്നും ഒക്കെയുള്ള ചിന്ത ഉദിക്കും. സംഗം മുറുകും. അതിനാൽ അതിനിടയാകാതിരിക്കാൻ അനുഗ്രഹമുണ്ടാകണമെന്ന് ആചാര്യൻ മനസാ പ്രാർത്ഥിക്കുന്നു.

ശ്ലോ— ഭക്ഷിപ്പതിന്നു ഗ്രഹപോലെ പിളൻമുഖ–
മച്ചോ കൃതാന്തനിഹ പിൻപേനടന്നു പുനഃ
ഒട്ടുന്ന ദർദ്ദുരമുരത്തോടെ പിൻപെയൊരു
സർപ്പംകണക്കെ; ഹരിനാരായണായനമഃ 55

അർത്ഥം—പുനരിഹ ഗ്രഹപോലെ മുഖംപിളന്നു ഭക്ഷി പ്പതിനുകൃതാന്തൻ പിമ്പേനടന്നു അച്ഛോ=കാലൻ (ജീവിതത്തിനു വിരാമം ഇടുന്ന കാലംതന്നെ) അഥവാ മരണം വായുംപിളന്നു മനുഷ്യനെ വിഴ ങ്ങാൻപാഞ്ഞെത്തുകയാണ്. എതുപോലെയെന്നു ചോദിച്ചാൽ ഒത്തുന്ന ദർദ്ദുരംപിമ്പേയുരത്തോടെ പോകുമൊരു സർപ്പം എന്നപോലെയാണ് മരണം ജീവിതത്തെ പിന്തുടരുന്നതു്.

തവളയുടെ നീക്കം മന്ദമാണ്. സർപ്പം പാഞ്ഞുവ രുകയുമാണ്. സർപ്പവും തവളയും വിരുദ്ധവസ്തുക്കളല്ല. അതുകൊണ്ടവിടെ സമന്വയമില്ല. അനുപ്രസ്ഥമായ ജീവിതത്തിൻെറ പ്രതീകങ്ങളാണ് അവ. സർപ്പവും തവ ളയും ഭൗതികവസ്തുക്കൾ. തവളയെ സർപ്പ പിടിച്ചു വിഴ ങ്ങുന്നതും ഭൌതികം. തവളയുടെ സ്ഥാനത്തു് പാഞ്ച ഭൌതികമായ ജീവിതമാണ് സങ്കൽപ്പിക്കപ്പെട്ടിരിക്കു ന്നതു്. അതിനെ വിഴുങ്ങുന്ന സർപ്പം ഭോഗങ്ങളുടെ ആകെത്തുകയുമാണ്. അനുപ്രസ്ഥമായ ഭൌതികജീവി തത്തെ അനുപ്രസ്ഥമായ സുഖാസക്തി വിഴുങ്ങി നശി പ്പിച്ചുകൊണ്ടിരിക്കുന്നു. ഈ വസ്തുത മനസ്സിലാക്കി ജീവിതത്തിൻെറ ഉപരിതനാവസ്ഥയെ സാക്ഷാത്കരി ക്കാനും അങ്ങിനെ പൂർണ്ണത്വം കൈവരിക്കാനും ഭക്തി യുണ്ടാകണം എന്നാണ് ഹരിനാമകീർത്തനകർത്താവിന്റെ അഭിലാഷം.

ഭൌതികജീവിതമെന്നു പറയുമ്പോൾ ജനനമരണ ങ്ങൾ ഒന്നിച്ചുകൂടിയതാണ്. അതിനാൽ ജീവിത ത്തിൻെറ അവസാനം വ്യത്യസ്തമായ ഒരവസ്ഥയായി കരുതപ്പെടാവുന്നതല്ല. ഭൌതികമായ ജീവിതം കേവലം ശശവിഷാണംപോലെ കണക്കാക്കപ്പെടണം. അതിൽ ഭ്രമിച്ചുവശാകരുതു്. അതിൻെറ ശാശ്വതഭാവത്തിൻെറ സാക്ഷാത്കരണത്തിനുതകുന്ന മാർഗ്ഗങ്ങൾ ആണ് ജ്ഞാനവും കർമ്മവും ഭക്തിയും. അവയിൽവെച്ച്

അക്ളിഷ്ടമായിട്ടുള്ളതു് ഭക്തിയുമാണു്. അതിനാൽ ഭക്തിയോഗത്തെ സാധനയാക്കിക്കൊണ്ടു് നശ്വരവും ദുഃഖബഹുലവുമായ ജീവിതത്തെ അനശ്വരവും മായാമുക്തവുമാക്കിത്തീർക്കുകയെന്നുള്ളതാണു് മനുഷ്യന്റെ ധർമ്മം.

ശ്ലോ— മന്നിങ്കൽവന്നിഹ പിറന്നന്നുതൊട്ടു പുന-
രെന്തൊന്നു വാങ്മനസദേഹങ്ങൾ ചെയ്തതും
എന്തിന്നിമേലിലതുമെല്ലാം നിനച്ചുഹൃദി
സന്തോഷമായ്‌വരിക; നാരായണായനമഃ 56

അർത്ഥം— പുനഃ ഇഹമന്നിൽവന്നു പിറന്നന്നുതൊട്ടു വാങ്മനസദേഹങ്ങൾ എന്തൊന്നുചെയ്തതും ഇനിമേലിൽ എന്തെന്നതും എല്ലാം നിനച്ചുഹൃദി സന്തോഷമായ്‌വരിക=ഭൂമിയിൽ ജനിച്ച അന്നു മുതൽ ഇന്നുവരെ വാക്കുകൊണ്ടും നാവുകൊണ്ടും മനസ്സുകൊണ്ടും ദേഹംകൊണ്ടും എന്തെല്ലാംചെയ്തിട്ടുണ്ടോ അതും ഭാവിയിൽ എന്തെല്ലാം ചെയ്യുമോ അതും വിചാരിച്ചുനോക്കുമ്പോൾ മനസ്സിനു് സന്തോഷംതന്നെ ഉണ്ടാകണമെന്നാണു് ആത്മാർത്ഥമായ പ്രാർത്ഥന.

ജനിച്ച അന്നു മുതൽ ഇന്നുവരെ ചെയ്ത കർമ്മങ്ങൾ എന്തെല്ലാമെന്നു് ഓർമ്മിക്കാൻപോലും നിവൃത്തിയില്ല. മനുഷ്യന്റെ ചിന്തകളും വികാരങ്ങളും കായികകർമ്മങ്ങളും എല്ലാം കൂടിയതാണു് അവന്റെ ജീവിതകർമ്മങ്ങൾ. അവയിൽ നല്ലതും തീയതുമുണ്ടാകും. പറയുന്നതും ചിന്തിക്കുന്നതും ശരീരംകൊണ്ടു ചെയ്യുന്നതുമായ കർമ്മങ്ങൾ എന്നു പറയപ്പെട്ടിരിക്കുന്നതു് ഒരുവന്റെ ആകെക്കൂടിയുള്ള കർമ്മങ്ങളെയാണു്. കഴിഞ്ഞകാലത്തിലെ കർമ്മങ്ങൾ നമ്മുടെ അധീനത്തിലല്ല. അവയും നല്ലതായിരുന്നു എന്നറിയുന്നതു് സന്തോഷകരമാണു്. പക്ഷേ, അവ എല്ലാം ഒന്നുപോലെ നല്ലതായിരിക്കണമെങ്കിൽ പൂർവ്വജന്മകർമ്മം അതനുസരിച്ചതായിരി

ക്കണം. പൂർവ്വജന്മകർമ്മവും നല്ലതായിരിക്കട്ടെയെന്ന പ്രാർത്ഥന കഴിഞ്ഞ എല്ലാ ജന്മങ്ങളിലുമുള്ള കർമ്മങ്ങളും പരിശുദ്ധമായിരിക്കണമെന്നുള്ള അഭിലാഷത്തിലാണു് വിരൽചൂണ്ടുന്നതു്. മനുഷ്യജന്മം എടുത്തയന്നു മുതൽ ഇന്നുവരെ ചെയ്തിട്ടുള്ളതും ഇനിമേലിൽ ചെയ്യുന്നതും ആയ കർമ്മങ്ങൾ എല്ലാം ധാർമ്മികമായതന്നെയിരിക്കട്ടെയെന്നാഗ്രഹം ഇവിടെ പ്രകടമാക്കിയിട്ടുണ്ടു്. ഭാവികർമ്മം നമ്മുടെ അധീനത്തിലുള്ളതാകകൊണ്ടു് അതു ധാർമ്മികമാക്കാൻ വിഷമമില്ല. ഭൌതികതക്കതീതനാകുന്ന ഒരാളിനെ സംബന്ധിച്ചു് കർമ്മക്ഷയം വന്നുപോകും. അപ്പോൾ കർമ്മം ചെയ്യുന്നുണ്ടെങ്കിലും കർമ്മം ചെയ്യുന്നില്ല എന്ന അവസ്ഥയാണു വന്നുചേരുന്നതും. അപ്പോൾ കർമ്മങ്ങൾക്കെല്ലാം ഒരേരൂപമേ ഉണ്ടാകുകയുള്ളു. നന്മതിന്മകൾ വേർതിരിക്കപ്പെട്ടപ്പോൾ ആണു് കർമ്മങ്ങൾ തന്നെ ദ്വിവിധങ്ങളായി കർമ്മങ്ങളായി അറിയപ്പെടുന്നതു്. യോഗസാധനകൊണ്ടു് യഥാർത്ഥ ജീവിതദർശനം ലഭിച്ച ഒരാളിനെ സംബന്ധിച്ചു് വിവിധങ്ങളായ കർമ്മങ്ങളില്ലാത്തതുകൊണ്ടു് കർമ്മബന്ധംതന്നെ കാണുകയില്ല. അങ്ങിനെ കർമ്മങ്ങൾ തന്നെ അയാളെ സംബന്ധിച്ചു് അററുപോയിരിക്കും. അപ്പോൾ കഴിഞ്ഞ കാലങ്ങളിലെ കർമ്മവും മേലിൽ ചെയ്യുന്ന കർമ്മങ്ങളും ഒക്കെ ഓത്താൽ സന്തോഷമല്ലാതെ മററൊന്നിനും അവകാശമുണ്ടാകുകയില്ല. ആത്മാരാമനായിത്തീർന്നു് സമന്വയദർശനം നേടാൻ സാധിക്കുമെന്നുള്ള ധ്വനിയാണിവിടെയുള്ളതു്.

ശ്ലോ—യാതൊന്നു കണ്ടതതു നാരായണപ്രതിമ
യാതൊന്നു കേട്ടതതു നാരായണശ്രുതികൾ
യാതൊന്നുചെയ്തതതു നാരായണാർച്ചനകൾ
യാതൊന്നതൊക്കെ; ഹരിനാരായണായനമഃ 57

അർത്ഥം—യാതൊന്നു കണ്ടതതു നാരായണപ്രതിമ=
കാണുന്നതെല്ലാം നാരായണരൂപമാണു്. യാതൊ

നുകേട്ടതു നാരായണശ്രുതികൾ= കേൾക്കപ്പെടുന്ന ശബ്ദമെല്ലാം ഭഗവദ്കീർത്തനങ്ങളാണ്. യാതൊന്നുചെയ്യതു നാരായണാർച്ചനകൾ=ചെയ്യുന്നതെല്ലാം ശ്രീനാരായണപൂജയാണ്. പ്രപഞ്ചത്തിൽ യാതൊന്നുണ്ടോ അവയെല്ലാം ശ്രീനാരായണൻ തന്നെ.

മുമ്പുപറഞ്ഞ കാര്യംതന്നെ വിശദീകരിക്കുകയും ഉറപ്പിക്കുകയുമാണിവിടെ ആചാര്യൻ ചെയ്യുന്നതു്. കാണുന്നതൊക്കെ നാരായണപ്രതിമയാകുമ്പോൾ അകത്തും പുറത്തും കാണുന്ന ഒരേ ഒരു രൂപം ഈശ്വരൻേറതുമാത്രം. ബ്രഹ്മം ഒന്നല്ലാതെ മറെറാന്നില്ല എന്ന ഉറച്ച ബോധത്തിൽ സർവ്വം ബ്രഹ്മമയമായി ദർശിക്കപ്പെടും. കേൾക്കപ്പെടുന്നതെല്ലാം അപ്പോൾ ആ ബ്രഹ്മത്തെക്കുറിച്ചു മാത്രമായിരിക്കും. ഒരാൾ ചെയ്യുന്നതെല്ലാമപ്പോൾ ബ്രഹ്മസമർപ്പണമായിട്ടുള്ള കാര്യങ്ങൾ മാത്രമായിരിക്കും. അങ്ങിനെ വെളിയിലും ഉള്ളിലും ഒന്നുപോലെ ഹരിയെമാത്രം അഥവാ ബ്രഹ്മത്തെമാത്രം ദർശിച്ചുകൊണ്ടിരിക്കുകയെന്നുള്ള അവസ്ഥ വരികയെന്നുള്ളതാണ് പരമലക്ഷ്യം. ആ നിലയിൽ എത്തിക്കഴിഞ്ഞ ഒരു യോഗിയാണീ ഗ്രന്ഥത്തിൻേറ കർത്താവെന്നു സ്പഷ്ടമാക്കുന്ന വാക്കുകളാണിവ.

ജീവിതത്തിൻേറ ബാഹ്യവും സ്ഥൂലവുമായ അക്ഷത്തിൻേറ രണ്ടു ധ്രുവങ്ങളും മാറി സൂക്ഷ്മവും ആഭ്യന്തരവുമായ ധ്രുവങ്ങളുമായി സംയോജിച്ച് അതിൻേറ തന്നെ പൂർണ്ണാത്മകധ്രുവം മാത്രമായി ബോധം നിൽക്കുമ്പോൾ ഇതാണ് അനുഭവം. ഈ അനുഭവം വാക്കുകൾക്കതീതമാണ്. ഈ ലോകത്തിൻേറ വൈവിദ്ധ്യാത്മകമായ രൂപവും നാദവും അതുപോലെതന്നെ കർമ്മവും എല്ലാം അവയുടെ ദേശകാലകാരണപരിധികളെ അതിലംഘിച്ച് കേവലബോധരൂപമായി ആനന്ദമയമായി മാറുന്ന അലൌകികമായ ജീവിതാനുഭവത്തിൻേറ സ്മരണ നിറ

ഞ്ഞുനില്ക്കുന്ന ഒരു ശ്ലോകമാണിതു്. ഈ അവസ്ഥയിലെത്താൻ പിന്നിൽ ദീർഘവും കർക്കശവുമായ സാധന ഉണ്ടായിരിക്കണം എന്നുള്ള സത്യം വിസ്മരിക്കരുതു്. അതു് കായികവൃത്തിയിലും വികാരത്തിലും ചിന്തയിലും വരുത്തേണ്ട അത്യുത്കടവും ശാശ്വതവുമായ പരിവർത്തനത്തെയാണു് നമുക്ക ചൂണ്ടിക്കാട്ടിത്തരുന്നതു്. ഭൌതികജീവിതം ഒരു സാധനയായിത്തീരുമ്പോഠം അതുതന്നെ ലക്ഷ്യമാകുകയാണു്, അഥവാ ആദ്ധ്യാത്മിക ജീവിതമായിത്തീരുകയാണു്. അതാണു് സമന്വയപ്രക്രിയയെന്നു പറയുന്നതു്. ആ സമന്വയം കൈവരുത്തിയ ഒരു ഗംഭീരപുരുഷൻെറ ഉള്ളിൽനിന്നും പുറപ്പെടുന്ന അർത്ഥപുഷ്ടവും മധുരവും ഉദാരവുമായ വൈഖരികളാണു് നാമീ ഹരിനാമകീർത്തനത്തിലൂടെ കേഠക്കുന്നതു്. കേവലം നാമജപത്തിൽ മാത്രം നിന്നിട്ടുള്ള ഒരു ഹൃദയത്തിൻെറ സിദ്ധിയായി നാമീയവസ്ഥയെ വ്യാഖ്യാനിച്ചുപോകരുതു്. നാമജപം പ്രാരംഭം മാത്രമേയാകുന്നുള്ളൂ. യോഗത്തിൻെറ പടികഠം ദുഷ്കരങ്ങളായി അങ്ങോട്ടു പിന്നെ കിടക്കുന്നതേയുള്ളൂ. വേദവ്യാസനും ശ്രീശുകനും ശ്രീശങ്കരനും ഒക്കെ സാക്ഷാത്കാരത്തിനുവേണ്ടി നടത്തിയിട്ടുള്ള യോഗസാധന ഭഗവന്നാമകീർത്തനത്തെ തുടർന്നു നമ്മുടേതായിത്തീരുമ്പോഠം നമുക്കും ആ അനുഭവം ഉണ്ടാകും.

ശ്ലോ—രവികോടിതുല്യമൊരു ചക്രം കരത്തിലിഹ
ഫണിരാജനെപ്പൊഴമിരിപ്പാൻ കിടപ്പതിനും
അണിയുന്നതൊക്കെ വനമാലാദികൌസ്തുഭവും
അഹമേവ വിഷ്ണുഹരി; നാരായണായനമഃ 58

അർത്ഥം—ഇഹകരത്തിൽ രവികോടിതുല്യമൊരുചക്രം =വിഷ്ണുവിൻെറ കയ്യിൽ കോടി സൂര്യപ്രഭയുള്ള ചക്രം ഉണ്ടു്. എപ്പോഴമിരിപ്പാൻ കിടപ്പതിനും ഫണിരാജൻ=വിഷ്ണുവിനു്, സദാ ഇരിക്കാനും കിടക്കാനും അനന്തനാണു്. അണിയുന്നതൊക്കെ

വനമാലാദി കൗസ്തുഭവും=വിഷ്ണു അണിയുന്നതു് വനമാലയും കൗസ്തുഭമണിയുമാണു്. അങ്ങിനെയുള്ള വിഷ്ണു അഹമേവ ഞാൻ തന്നെയാണു്.

കയ്യിലിരിക്കുന്ന ചക്രത്തിനു് അനന്തകോടി സൂര്യ്യപ്രകാശമാണുള്ളതു്. സഹസ്റം അയുതംകോടി തുടങ്ങിയ സംഖ്യാശബ്ദങ്ങൾ അസംഖ്യം എന്ന അർത്ഥത്തിലാണു് സംസ്കൃതത്തിൽ സാധാരണ പ്രയോഗിക്കാറുള്ളതു്. ചക്രം സംസാരചക്രവും സംഹാരചക്രവുമാണു്. അതിനാൽ ചക്രം പ്രപഞ്ചചക്രത്തെ അഥവാ ജീവിതചക്രത്തെയാണു് പ്രതിനിധാനം ചെയ്യുന്നതു്. അതു നശ്വരമായതുകൊണ്ടു് സംഹാരചക്രവുമാണു്. ജീവിതത്തിന്റെ മിഥ്യാഭൂതമായ ആവർത്തനസ്വഭാവം അതിനെ സംസാരചക്രമായി കൽപിക്കുവാൻ ഉപപത്തിയും നൽകുന്നു. അതു് അനന്തകോടി പ്രഭയുള്ളതാണെന്നു പറഞ്ഞാൽ അർത്ഥം അനന്തകോടി പ്രഭയുള്ള ബ്രഹ്മം തന്നെയാണു് വാസ്തവത്തിൽ പ്രപഞ്ചം എന്നുള്ള സത്യത്തിന്റെ ഉദ്ഘാടനമാണു്. അപ്പോൾ പ്രപഞ്ചത്തെ അഥവാ ജീവിതത്തെ രണ്ടായിക്കാണരുതു്— ശാശ്വതവും അശാശ്വതവുമായി. അതു ശാശ്വതംതന്നെയാണു്. ആ ബ്രഹ്മം എവിടെ വിശ്രമിക്കുന്നു. അനന്തതയിൽ അതണിയുന്നതെന്തു് വനമാലാദി കൌസ്തുഭങ്ങളാണു്. വനമാലാദികൌസ്തുഭങ്ങൾ പരമ സൌന്ദര്യ്യത്തിന്റെ പ്രതീകങ്ങളാണു്. ആ ബ്രഹ്മം സൌന്ദര്യ്യത്തിന്റെ പരിപൂർണ്ണതയുമാണു്.

വിഷ്ണുശബ്ദത്തിനു് വ്യാപനാർത്ഥമാണുള്ളതു്. പ്രപഞ്ചം മുഴുവൻ വ്യാപിച്ചുനില്ക്കുന്ന വിഷ്ണുവിന്റെ വിരാട്സ്വരൂപം ഈ ശ്ലോകത്തിലൂടെ നമുക്കു ദർശിക്കാം. ആ രൂപം പ്രകാശസംപുഷ്ടമായതാണു്. പ്രകാശധോരണിയാണു്. അതാണല്ലോ പ്രപഞ്ചം നമ്മുടെ ദൃഷ്ടിക്കു വിഷയമാകുന്നതു്. അതു് അനന്തതയാൽ വ്യാപിച്ചു നില്ക്കുന്നതാണു്. പ്രപഞ്ചമാകെ നിറഞ്ഞു സൌന്ദര്യ്യം

പരത്തുന്ന പ്രകാശം ആ വിരാടിന്റെ അലങ്കാരങ്ങളാണ്. വിഷ്ണുവിന്റെ സ്ഥൂലരൂപത്തെ ഉപരിതനമാക്കിയാൽ ചൈതന്യപൂർണ്ണവും അനന്തവും സൗന്ദര്യസംഫുല്ലവും ആയി ദർശിക്കാൻ കഴിയും. ചക്രവും ഫണിരാജനും വനമാലാദികളും സഗുണാകാരത്തിന്റെ വിശേഷണങ്ങൾ ആകുന്നതുപോലെ നിർഗ്ഗുണാകാരത്തിന്റെ ദർശനവേളയിലുണ്ടാകുന്ന അമൂർത്തമായ അനുഭവത്തിന്റേയും സ്വരൂപമാണെന്നു ധരിക്കണം.

ശ്ലോ—ലക്ഷപ്രകാരമിതു സൃഷ്ടിപ്പതിന്നുമിതു
രക്ഷിപ്പതിന്നു മഥ ശിക്ഷിപ്പതിന്നുമിഹ
വിക്ഷേപമാവരണമീരണ്ടുശക്തികള—
തിങ്കേന്നുദിച്ചവകൾ; നാരായണായനമഃ 59

അർത്ഥം—ഇഹ ഇതു ലക്ഷപ്രകാരം സൃഷ്ടിപ്പതിന്നുമിതു രക്ഷിപ്പതിന്നുമഥ ശിക്ഷിപ്പതിന്നും=നാനാത്വവും വൈവിദ്ധ്യവും കലർന്ന പ്രപഞ്ചത്തെ സൃഷ്ടിക്കുന്നതിനും പിന്നെ അതിനെ നിലനിർത്തുന്നതിനും പിന്നീടതിനെനശിപ്പിക്കുന്നതിനും. വിക്ഷേപമാവരണമീരണ്ടു ശക്തികളതിങ്കേന്നുദിച്ചവകൾ= വിക്ഷേപം ആവരണം എന്നു രണ്ടു ശക്തികൾ ആ ബ്രഹ്മത്തിൽ നിന്നുതന്നെ ഉദിച്ചു.

പ്രപഞ്ചസൃഷ്ടിക്കും രക്ഷണത്തിനും ലയത്തിനും കാരണം വിക്ഷേപാവരണരൂപത്തിലുള്ള മായയാണ്. ഏകവും അദ്വിതീയവുമായ ബ്രഹ്മത്തെ നാനാത്വവും വൈവിദ്ധ്യവും നിറഞ്ഞ പ്രപഞ്ചമായിക്കാണുകയും ആ കാഴ്ച അങ്ങിനെ നിലനിർത്തുകയും ചെയ്യുന്നതു് മായാശക്തികൊണ്ടാണ്. ബ്രഹ്മത്തിൽ പ്രപഞ്ചനാനാത്വത്തിന്റെ അദ്ധ്യാരോപം ഉണ്ടാകുന്നതു് മായയുടെ വിക്ഷേപശക്തികൊണ്ടാണ്. ബ്രഹ്മസത്യം മറയ്ക്കപ്പെടുന്നതു് മായയുടെ ആവരണശക്തികൊണ്ടാണ്. ബ്രഹ്മത്തെ ദർശിക്കാൻ കഴിയാതെ പോകുന്ന മനുഷ്യന്റെ സ്വഭാവത്തിനു് ആവരണശക്തിയെന്നും നാനാത്വം ബ്രഹ്മ

ത്തിൽ ആരോപിതമാകുന്ന മനുഷ്യസ്വഭാവത്തിന് വിക്ഷേപ ശക്തിയെന്നും പറയാം. ബ്രഹ്മമൊന്നേ ഉള്ളവെങ്കിൽ മായയെങ്ങിനെ ഉണ്ടാകുന്നു എന്ന ചോദ്യം ഉയരുന്നു. മായ ഉള്ളതല്ല അതൊരു തോന്നലാണ്. ആ തോന്നലാണ് ലൌകികജീവിതമെന്നു പറയുന്നത്. ആ തോന്നൽ മാറിയാൽ ബ്രഹ്മ സാക്ഷാത്കാരമായി.

സയൻസിൻെറ ദൃഷ്ടിയിൽ നാം കാണുന്ന ഓരോ പദാർത്ഥവും മറെറാന്നാണ്. കാണപ്പെടുന്ന രൂപത്തിൽ അതിനസ്ഥിത്വമില്ല. ഒരു വസ്തുവിൻെറ യഥാർത്ഥരൂപം ദർശിക്കാൻ നമുക്കു കഴിവില്ലെന്നല്ലേ ഇതിനർത്ഥം. അങ്ങിനെയാകുമ്പോരം ഒന്നിൻെറ യാഥാർത്ഥ്യം മറയ്ക്കപ്പെടുകയും മറെറാന്ന് അവിടെ ആരോപിക്കപ്പെടുകയും ചെയ്യുന്നുണ്ട്. ഇതാണ് വിക്ഷേപാവരണ ശക്തിസഹിതയായ മായ. ആ മായയെ വ്യാഖ്യാനിക്കാനേ പററില്ല. ആ മായയാണ് പ്രപഞ്ചജീവിതം അഥവാ പ്രവൃത്തിയെന്നു പറയപ്പെടുന്നത്. അതിൽ നിന്നുള്ള നിവൃത്തിയാണാവശ്യം.) അപ്പോരം പ്രപഞ്ചവും ബ്രഹ്മവും അത്യന്തവിരുദ്ധങ്ങളായ രണ്ടു് അററങ്ങരം. രണ്ടും സമന്വയിക്കപ്പെട്ടാൽ സത്യം ഉദിച്ചുപൊങ്ങുകയായി. ആ മായാശക്തി ബ്രഹ്മത്തോടു ചേർന്നു തന്നെ ഇരിക്കുകയാണെന്നു തോന്നിപ്പോകും. പക്ഷേ, മായയ്ക്കു് അന്തമുണ്ടു്. സത്യദർശനത്തിൽ മായയകലുന്നു. പ്രപഞ്ച നാനാത്വവും അസ്തമിക്കുന്നു. അതിനാൽ മായ ഉള്ളതാണെന്നു പറയാൻ വയ്യ. ഒരു സംസാരിയെ സംബന്ധിച്ചിടത്തോളം മായ ഉണ്ടുതാനും. അതിനാലാണ് ആചാര്യന്മാർ മായ അനിർവ്വചനീയയാണെന്നു പറയുന്നതു്.

ഓരോ വസ്തുവും ആധുനികശാസ്ത്രത്തിൻെറ ദൃഷ്ടിയിൽ സ്പന്ദനരൂപത്തിലുള്ള സൂക്ഷ്മഘടകങ്ങരം അടങ്ങിയ അനേക അണുക്കളുടെ സമാഹാരമാണ്. പക്ഷേ, നാം ആ സ്പന്ദനങ്ങളെ മേഘമായും വൃക്ഷമായും മനുഷ്യനായു

മാണ്  കാണുന്നതു്. ഇതെന്തുകൊണ്ടു്? മായകൊണ്ടെന്നേ സമാധാനം പറയാനുള്ളു. അദ്വൈതവേദാന്തിയുടെ മായ സയൻസിനും നിരക്കാത്തതല്ല.

ശ്ലോ—വദനം നമുക്കു ശിഖി വസനങ്ങൾ സന്ധ്യകളു—
മുദരം നമുക്കുദധി, ഉലകേഴരണ്ടുമിഹ
ഹൃദയം നമുക്കു ശിവ, നിയമങ്ങൾ രാത്രി പകൽ
അഹമേവ വിശ്വതനു; നാരായണായനമഃ 60

അൎത്ഥം—നമുക്കു വദനം ശിഖി=എന്റെ മുഖം അഗ്നിയാണ്. നമുക്കു വസനങ്ങൾ സന്ധ്യകൾ=എന്റെ വസ്ത്രങ്ങൾ ചതുസ്സന്ധ്യകളാണ്. നമുക്ക് ഉദരം ഉദധി=എന്റെ വയറ് സമുദ്രമാണ്. ഇഹനമുക്ക് ഹൃദയം ഉലകേഴരണ്ടും= എന്റെ ഹൃദയം പതിന്നാലു ലോകങ്ങളുമാണ്. എനിക്കു നിയമങ്ങൾ രാത്രിയും പകലുമാണ്. വിശ്വതനു അഹമേവ= ഞാൻ തന്നെയാണ് വിശ്വശരീരം. ഈ പ്രപഞ്ചം എന്റെ തന്നെ വിരാട്സ്വരൂപമാണ് അഥവാ വിശ്വരൂപമാണ്. അഗ്നിയും സന്ധ്യകളും ജലാശയങ്ങളും പതിന്നാലു ലോകങ്ങളും രാപകലുമെല്ലാമുൾപ്പെട്ട ഈ മഹാപ്രപഞ്ചം ഞാൻ തന്നെയാണ്, എന്റെതന്നെ രൂപമാണ്. ഞാൻ എന്നു പറയുമ്പോൾ ബ്രഹ്മമെന്നൎത്ഥമാണ്. ബ്രഹ്മത്തിന്റെതന്നെ കാണപ്പെട്ട രൂപമാണീവിശ്വം. അതിനാൽ ഞാൻ പ്രപഞ്ചാകാരനാണ് സ്ഥൂലരൂപത്തിൽ. സൂക്ഷ്മരൂപത്തിൽ ഞാൻ ബ്രഹ്മവും ആണ്. ഈ രണ്ടു ധ്രുവങ്ങളും എന്റെ തന്നെ ഭാവങ്ങളാണ്. അവ രണ്ടും എന്നിൽ സമന്വയിക്കുന്നു. എന്നിൽതന്നെ അവ രണ്ടും രണ്ടായും നില്ക്കുന്നു. പ്രപഞ്ചം എന്നിൽ ഉദിക്കുന്നു, നിലനില്ക്കുന്നു, ലയിക്കുന്നു. എന്തെന്നാൽ ഞാൻ ബ്രഹ്മമാണ്. അതിനാൽ ബ്രഹ്മത്തിലാണീപ്രപഞ്ചത്തിന്റെ ഉദയസ്ഥിതികളും അസ്തമയവും നില്ക്കു

ന്നതു്. മായകൊണ്ടാണീ ഉദയാസ്തമയാദികൾ അനുഭവപ്പെടുന്നതു്. ഞാൻ വിശ്വാകാരനായി വളരുകയും അനന്തമായ ബ്റഹ്മരൂപമായി പ്രത്യക്ഷപ്പെടുകയും ചെയ്യും.

നാലു സന്ധ്യകളെന്നു പറഞ്ഞതു് പ്രഭാതസന്ധ്യ, മദ്ധ്യാഹ്നസന്ധ്യ, സായംസന്ധ്യ, അർദ്ധരാത്രസന്ധ്യ എന്നിവകളാണു്. ഓരോ പതിനഞ്ചു നാഴിക കഴിയുമ്പോഴുംസന്ധ്യകളാണു്. പതിന്നാലുലോകങ്ങൾ ആത്മാവിൻെറതന്നെ ഭൗതികബന്ധമേറ്റുണ്ടാകുന്ന അവസ്ഥകളാണു്. അതു് എത്ര ലോകങ്ങൾ വേണമെങ്കിലുമാകാം. നമ്മെ സാംസാരികബന്ധമുള്ളവരാക്കിത്തീക്കുന്ന നിയാമകശക്തികളാണു് രാത്രിയും പകലും. കാലത്തെക്കുറിച്ചുള്ള ബോധം മനുഷ്യനാദ്യം ഉണ്ടാക്കിക്കൊടുത്തതു് പകലും രാവുമാണല്ലൊ. നമ്മുടെ അന്തസ്സത്ത പതിന്നാലുലോകങ്ങളും വ്യാപിച്ചുനിൽക്കുന്നതാണല്ലൊ. സമുദ്രം വയറെന്നു പറഞ്ഞതിനു് ശാസ്ത്രീയമായ സാംഗത്യമുണ്ടു്. ആദ്യം ജീവൻ ഉണ്ടായതു് ജലത്തിലാണല്ലൊ. പരിണാമത്തിൽ ഏറിയ ജീവൻ പിന്നെ വയററിൽ. അവിടെയും ജലത്തിൽതന്നെയാണല്ലൊ രൂപം കൊള്ളുന്നതു്.

രാത്രിയും പകലും നിയമങ്ങളാണു് എന്നുള്ളതിനു് മുമ്പു പറഞ്ഞതിലും കടന്ന അർത്ഥമുണ്ടു്. ദ്വൈതബോധം ആണല്ലൊ സാംസാരികജീവിതം. ആ ബോധത്തിനു കാരണമായ ബോധം കാലബോധമാണു്. അതാണാദ്യം സൂചിപ്പിച്ചതു്. ബ്രഹ്മാവിൻെറ ഒരു കല്പം പകലും ഒരു കൽപം രാത്രിയുമാണു്. ബ്റഹ്മാവിൻെറ പകൽ സൃഷ്ടിയും രാത്രിയിൽ ലയവുമാകുന്നു. ജീവികൾ കർമ്മനിരതമാകുന്നതു് മനുഷ്യൻെറ പകലാണു്. അവൻ രാത്രിയിൽ നിദ്രയിൽ ലയിക്കുകയും ചെയ്യുന്നു. പകൽ പ്രവൃത്തിയും രാത്രി നിവൃത്തിയുമാണു്. രാപകൽചേന്നതാണു് ഒരു ദിവസം. ഒരു ജീവിതമെന്നു പറയുന്നതു്

പ്രവൃത്തിയും നിവൃത്തിയും ചേർന്നതാണ്. ഇവയിലേതാണ് കൂടുതൽ സത്യം. രാത്രിയാണ് അഥവാ നിവൃത്തിയാണ്. പ്രവൃത്തി അഥവാ പകൽ ശോകസ്ഥായിയായ കരുണത്തിന്റെ രസംനിറഞ്ഞതാണ്. നിവൃത്തിയോ ശമസ്ഥായിയായ ശാന്തത്തിന്റെ നിറം നിറഞ്ഞതുമാണ്. അതാനന്ദമാണ്. അതാണ് ബ്രഹ്മസാക്ഷാത്കാരത്തിന്റെ സ്വഭാവം. അതാണ് നിയമങ്ങളാം രാത്രി പകൽ എന്നു് ആചാര്യനിവിടെ എടുത്തു പറയാൻ കാരണം.

ശ്ലോ—ശക്തികളതക്കവഴിയിത്ഥം ഭജിപ്പവനു
ഭക്തിംവിദേഹി ദൃഢവിശ്വാസമോടു മമ
ഭക്ത്യാ കടന്നു തവ തൃക്കാൽ പിടിപ്പതിന—
യയ്ക്കുന്നതെന്നു, ഹരി നാരായണായനമഃ 61

അർത്ഥം—ശക്തികളതക്കവഴിയിത്ഥം ഭജിപ്പവനു മമ ദൃഢവിശ്വാസമോടു ഭക്തിം വിദേഹി=കഴിവനുസരിച്ചു് ഇപ്രകാരം ഭജിക്കുന്ന എനിക്കു് ദൃഢവിശ്വാസം കലർന്ന ഭക്തി പ്രദാനം ചെയ്താലും. ഭക്ത്യാ കടന്നു തവ തൃക്കാൽ പിടിപ്പതിനയയ്ക്കുന്നതെന്നു = ഭക്തിപൂർണ്ണമായ ഹൃദയത്തോടുകൂടി അങ്ങയുടെ തൃക്കാൽ പിടിക്കുന്നതിനു് പരിപൂർണ്ണമായ സമർപ്പണയോഗം സിദ്ധിക്കുന്നതിനു് അഥവാ സമന്വയദർശനമുണ്ടാകുന്നതിനു് എന്നെ എന്നാണു് യോഗ്യനാക്കിത്തീർക്കുന്നതു്.

ഭക്തിയുണ്ടെങ്കിലെ ആത്മസാക്ഷാത്കാരം ലഭിക്കുകയുള്ളു. ഭക്തി വേണമെങ്കിൽ ദൃഢവിശ്വാസവും വേണം. വിശ്വാസമുറച്ചില്ലെങ്കിൽ ഭജനമില്ല ഭക്തിയുമില്ല. സമർപ്പണവും സാദ്ധ്യമല്ല. യോഗംതന്നെ അകന്നുപോകും. കഴിവു മുഴുവൻ വെച്ചുകൊണ്ടു് ബ്രഹ്മത്തെ ഭജിക്കുവാൻ ഉറച്ച വിശ്വാസമാവശ്യമാണ്. യുക്തികളൊന്നും അവിടെ വിലപ്പോകുകയില്ല. വിശ്വാസത്തിന്മേൽ മാത്രമെ യുക്തി കെട്ടിപ്പടുക്കാനാവു. താനും പ്രപഞ്ചവും

രണ്ടാണെന്നുള്ള ദൃഢവിശ്വാസമില്ലെങ്കിൽ പ്രപഞ്ചം നമുക്കനുഭവവിഷയമാകുന്നതു് യുക്തിസഹമാകുകയില്ല. അതിനാൽ ഒന്നിൽ ഉറച്ച വിശ്വാസം അതിനെ സേവിക്കുന്നതിനാവശ്യമാണു്. ആ വിശ്വാസത്തിൽ നിന്നാണതിനോടുള്ള ഹൃദയൈക്യം വളരേണ്ടതു്. അതാണല്ലൊ ഭക്തിയെന്നു പറയുന്നതു്. ആ ഹൃദയൈക്യം ഉറച്ചുകഴിഞ്ഞാൽ താനും ആ വസ്തുവും പിന്നെ രണ്ടല്ല. ഒന്നായിത്തീർന്ന അനുഭവം യഥാർത്ഥമായിത്തീരുകഴിയും. ആ അനുഭവസാക്ഷാത്കാരത്തെത്തന്നെയാണു് പര്യായോക്തരീതിയിൽ തൃക്കാൽ പിടിപ്പതിനയയ്ക്കുന്നതെന്നു് ആചാര്യൻ ഇവിടെ പറഞ്ഞിരിക്കുന്നതു്. ആ അവസ്ഥ ആത്മാനാത്മൈക്യം ആണു്. അഥവാ ആത്മദർശനമാണു്. ആത്മദർശനം സമന്വയപ്രക്രിയകൊണ്ടാണു് സാധിക്കേണ്ടതു്. സമന്വയം യഥാർത്ഥവും, അയഥാർത്ഥവും, സ്ഥൂലവും, സൂക്ഷ്മവും തമ്മിലാണു്. സമന്വയപ്രക്രിയ ഒരു സാധനയാണു്. പ്രവൃത്തിയെ നിവൃത്തിയാക്കുന്ന സാധനം. അസത്യം മാറി സത്യം തെളിഞ്ഞു നിൽക്കുന്ന യഥാർത്ഥമായ അവസ്ഥ. അതു് തനിക്കു് കിട്ടാൻ ഇനിയും കാലം എത്ര വേണമെന്നു് ദൃഢവിശ്വാസം വന്ന ഒരു ഭക്തന്റെ ഉത്കണ്ഠയോടുകൂടി ഹരിനാമകീർത്തനകർത്താവു് വ്യാകുലപ്പെടുകയാണു്.

ശ്ലോ—ഷഡ്വൈരികൾക്കു വിളയാട്ടത്തിനാക്കരുതു
ചിത്താംബുജം മമ തവാസ്ഥാനരംഗമിതു
തത്രാപി നിത്യവുമൊരിക്കാലിരുന്നരുൾക
വിശ്വൈകവന്ദ്യ; ഹരിനാരായണായനമഃ 62

അർത്ഥം—തവാസ്ഥാനരംഗമിതു മമ ചിത്താംബുജം ഷഡ്വൈരികൾക്കു് ആസ്ഥാനമാക്കരുതു്=ബ്രഹ്മത്തിന്റെ ഇരിപ്പിടമായ എന്റെ അന്തരംഗം ബ്രഹ്മസാക്ഷാത്കാരത്തിനു വൈരികളായ കാമം ക്രോധം, ലോഭം, മോഹം, മദം, മാത്സര്യം

എന്നീ അനാത്മഭാവങ്ങൾക്ക് ഇരിപ്പിടമാക്കിത്തീ ക്കരുത്. വിശ്വൈകവന്ദ്യ! തത്രാപി ഒരിക്കാൽ നിത്യവും ഇരുന്നരുൾക= വിശ്വവന്ദ്യനായ— അല്ലയോ ഭഗവാനെ, അങ്ങ് അവിടെ ഒന്നുപോലെ സദാ ഇരുന്നരുളുവാൻ പ്രസാദിക്കണം.

ആത്മസാക്ഷാത്കാരത്തിൽ നിന്നും ബഹുദൂരം അകററി സാംസാരിക ജീവിയായി മനുഷ്യനെ മാററുന്ന വൈരികളാണ് കാമക്രോധാദികൾ. 'കാമ ഏഷ ക്രോധ ഏഷ രജോഗുണ സമുദ്ഭവഃ മഹാശനോ മഹാ പാപ്മാവിദ്ധ്യേകമിഹവൈരിണം' എന്നു ഭഗവദ്ഗീ തയും കാമാദികളെ ശത്രുക്കളായിത്തന്നെ പറഞ്ഞിട്ടുണ്ട്. കാമത്തിൽനിന്നും ക്രോധവും ക്രോധത്തിൽനിന്നു മോഹ വും തുടർന്നുണ്ടാകും. അവ രജോഗുണങ്ങളും സാംസാരിക ജീവിതബന്ധമുണ്ടാക്കുന്നവയുമാണ്. അതിനാൽ അവ യിലൂടെ സത്യദർശനംനേടാൻ കഴിയുകയില്ല. അതു കൊണ്ട് കാമക്രോധാദികൾക്കിരിപ്പിടമായി എന്റെ അകം മാറാതെ അങ്ങയുടെ ആവാസരംഗമായി സദാ ഇരിക്കണമെന്നാണൊരു ഭക്തന്റെ ആഗ്രഹം. ഭക്തി ആത്മഗുണമാണ്. ആ ഭക്തി ഉള്ളിൽ കടന്നുകഴി ഞ്ഞാൽ പിന്നെ അതൊരു അന്തസ്സാധനയായി ആത്മ ദർശനത്തിനു വഴിതെളിക്കുകയും താൻ തന്നെ ബ്രഹ്മം എന്ന ബോധം ഉദിപ്പിക്കുകയുംചെയ്യും. ഭക്തിയുടെ ഇരു മ്പുകപ്പ് കാമാദികളെ ദൂരത്തിലാക്കും. ആത്മഗുണ ഹംഗുനമാണ് ഭക്തി. അതിന്റെ പരമഭാവം ആത്മദ ർശനവുമാണ്. ഭക്തി നിറഞ്ഞുതുളുമ്പിയാൽ ബ്രഹ്മം തന്നിൽ നിറഞ്ഞുനില്ക്കുന്ന അനുഭവമുണ്ടാകുക തന്നെ ചെയ്യും.

ശ്ലോ—സത്യം വദാമി, മമ ഭൃത്യാദിവർഗ്ഗമിതു—
മത്ഥം കളത്രസുതമിത്രങ്ങളെന്നിവയു—
മൊക്കെ ത്വദർപ്പണമതാക്കീട്ടു ഞാനുമിഹ
തൃക്കാല്ക്കൽവീണു, ഹരിനാരായണായ നമഃ 63

അർത്ഥം—മമ ഭൃത്യാദിവർഗ്ഗമത്തമർത്ഥം കളത്രസുതമിത്രങ്ങളെന്നിവയുമൊക്കെ ത്വദർപ്പണമതാക്കീട്ട ഞാനമിഹ തൃക്കാൽക്കൽവീണു സത്യം വദാമി=എൻെറ ഭൃത്യന്മാർ, സമ്പത്തു്, ഭാര്യ, പുത്രന്മാർ, സ്നേഹിതന്മാർ തുടങ്ങി എൻേറതെന്നു് എനിക്കഭിമാനം ഉണ്ടാക്കുന്നതെല്ലാം ഞാനങ്ങേയ്ക്കു സമർപ്പിച്ചിട്ടു് ഞാൻ തന്നെയും അങ്ങയുടെ പാദാരവിന്ദങ്ങളിൽ ഇതാ വീഴുകയാണു്. ഇതു സത്യമായി ഞാൻ പറയുന്നതാണു്.

സംസാരം എന്നു പറയുന്നതു് മായയാൽ അഭിമാനം മാത്രമാണു്. എൻേറതെന്നും ഞാനെന്നുമുള്ള അഭിമാനം അനാദിയാണു്. അതത്രേ മായ. പക്ഷേ, മനുഷ്യൻെറ യഥാർത്ഥ സ്വരൂപം നിത്യമുക്തമായ അവസ്ഥയാണു്. അതു ചൈതന്യവും കേവലബോധവും ഒക്കെയാണെന്നു പറയാം. ആ അവസ്ഥ ദ്വന്ദ്വാതീതമാണു്. അതിനാൽ മായ മാറണമെങ്കിൽ സംസാരം നശിക്കണമെങ്കിൽ സർവ്വസ്വവും നമ്മോടൊപ്പം ഭഗവാനു സമർപ്പിക്കണം. സമർപ്പണമെന്നു പറയുന്നതു് നാനാത്വബോധം ഇല്ലാതാക്കുകയെന്നാണർത്ഥം. അഗ്നയേ ഇദംനമമ എന്നു പറയുന്നിടത്തു് ഈ സമർപ്പണാശയം ആണു് അടങ്ങിയിരിക്കുന്നതു്. എല്ലാം നമ്മോടൊപ്പം ബ്രഹ്മത്തിൽ ആഹുതി ചെയ്തുകഴിഞ്ഞാൽ പിന്നെ പലതെന്ന ബോധംകൊണ്ടുണ്ടാകുന്ന പ്രപഞ്ചജീവിതവും അസ്തമിക്കും. അതിനു ദൃഢനിശ്ചയംചെയ്ത ഒരു മുമുക്ഷുവിൻെറ മാനസികപരിവർത്തനംവന്ന ഭാവമാണിവിടെ പ്രകടിതമായിരിക്കുന്നതു്.

സംസാരമെന്നും സാംസാരിക സുഖമെന്നും ദുഃഖമെന്നും ഒക്കെപ്പറയുന്നതു് ഞാനെന്നുള്ള ബോധമാണു്. അഖണ്ഡമായ പരമാത്മഭാവത്തെ അജ്ഞതയുടെ മൂടുപടമിട്ടുവിച്ചു നോക്കുമ്പോഴം അങ്ങിനെയല്ലാതെ മറ്റൊരു

അനുഭവം ഉണ്ടാകാൻ വയ്യ. പ്രപഞ്ചംതന്നെ തോന്നലാകുമ്പോൾ നമ്മുടെ വ്യക്തിത്വം ആ തോന്നലിൽനിന്നും ഭിന്നമാകാൻ വയ്യല്ലൊ. അതിനാൽ എല്ലാം വിടുകയെന്നുള്ളതുമാത്രമെ പരമാർത്ഥജ്ഞാനത്തിനു സഹായകമായ സാധനയാകുകയുള്ളു. സമർപ്പണം വലിയ ഒരു യോഗസാധനയാണ്. രണ്ടെണ്ണങ്ങളെ ലയിപ്പിക്കുന്നൊരാസപ്രയോഗമാണത്. ഭക്തിഭാവത്തിലൂടെ ആ യോഗാത്മകത്വം കൈവരിക്കാൻ ചിലർക്കെളുപ്പമാണ്. അതാണിവിടെ സൂചിപ്പിച്ചിരിക്കുന്നത്.

ശ്ലോ—ഹരനും വിരിഞ്ചനുമൊരമരേന്ദ്രനാദികളു—
മറിയുന്നതല്ല തവ മറിമായതൻമഹിമ
കരുവായ് മുതൽ കരളിലൊരുപോലെ നിന്നപര
പരജീവ നീ തെളിക നാരായണായനമഃ 64

അർത്ഥം— ഹരനും വിരിഞ്ചനുമൊരമരേന്ദ്രനാദികളും തവമറിമായതൻ മഹിമ അറിയുന്നതല്ല=ശിവനും ബ്രഹ്മാവും ഇന്ദ്രാദികളും ആരുംതന്നെ അവിടത്തെ മായയുടെ അത്ഭുതകരമായ ശക്തി അറിയുന്നില്ല. പര, പരജീവ കരുവായ് മുതൽ കരളിലൊരുപോലെനിന്നു നീ തെളിക=ഉത്പത്തി മുതൽ ഇന്നുവരെയും ഉള്ളിൽ മാറാതെ സ്ഥിതി ചെയ്യുന്ന അല്ലയോ പരമാത്മതത്വമേ നീ എനിക്ക് പ്രത്യക്ഷാനുഭവവിഷയമായാലും.

മായയ്ക്കു് ആരും വിധേയനാണ്. ദേവനെന്നോ സൃഷ്ടികർത്താവെന്നോ മനുഷ്യനെന്നോ ഭേദംകൂടാതെ എല്ലാവർക്കും സംസാരവലയത്തിൽപ്പെട്ടു കഴിയേണ്ടിവരുന്നു. എങ്കിലും ഇതത്ഭുതമാണ്. ദേവനും മനുഷ്യനും എല്ലാം ആ പരമാത്മതത്വംതന്നെയാണ്. പരമാത്മതത്വത്തെ എങ്ങിനെ പരമാത്മതത്വം അറിയും. ഏകമേവാദ്വിതീയമാണെല്ലൊ അത്. അറിവു വന്നപ്പോൾ ദ്വിത്വം ഭവിച്ചു. അറിയുന്നവനും അറിയപ്പെടുന്നവനുമുണ്ടായി. അറിയുന്നവനും അറിവാണ്; അറിയപ്പെട്ട

ന്നവനും അറിവാണു്; അഥവാ ചൈതന്യസ്വരൂപ മായ ബ്രഹ്മമാണു്. പിന്നെ എങ്ങിനെ ബ്രഹ്മംതന്നെ ബ്രഹ്മത്തെ അറിയുന്നവനായി രണ്ടായിത്തീർന്നു എന്ന ചോദ്യം സംഗതമായി പൊന്തിവരുന്നുണ്ടു്. അതാണു് തോന്നലാണാ അറിവുകൾ എന്നു പറഞ്ഞതു്. തോന്ന ലുതന്നെ മായ. മായ മാറിയാൽ പരമാത്മരൂപം തെളി യും. നാം നമ്മുടെതന്നെ സത്തയെ അനുഭവിക്കും. അതു ശാശ്വതമായ ഭാവമാണു്. അതിനു വികല്പമില്ല. ആ വികല്പമില്ലാത്ത നമ്മുടെതന്നെ യഥാർത്ഥമായ സ്വരൂപ ത്തിൻെറ അവധാരണത്തിനു്, പരമാത്മസ്വരൂപംപ്രകാ ശിക്കുന്നതിനു് എന്താണുവേണ്ടതു് എന്നു് കഴിഞ്ഞശ്ലോ കത്തിൽ പറഞ്ഞുകഴിഞ്ഞു. പിന്നെന്തിനാണു് ബ്രഹ്മ ത്തോടു പ്രകാശിക്കാൻ അപേക്ഷിക്കുന്നതു്. രണ്ടു ധ്രുവ ങ്ങളുമടുത്താലെ യോഗമാകുകയുള്ളൂ. ആ അടുപ്പം നമ്മുടെ സമർപ്പണംകൊണ്ടുണ്ടാകാൻതന്നെ നമുക്കു് ബുദ്ധിതോ ന്നണമല്ലൊ. അതിനുവേണ്ടിയുള്ള പ്രാർത്ഥന അത്ര യ്യൊരു മാററം മനസ്സിനുണ്ടാകാൻ കാരണമായ വിന യത്തെ ദ്യോതിപ്പിക്കുന്നതാണു്. ആ വിനയം അഭിമാനം മുഴുവൻ അസ്തമിക്കാനാവശ്യമായ സംസ്കാരവിശേഷ മാണു്. അതുണ്ടായില്ലെങ്കിൽ പിന്നെ ലക്ഷ്യം എങ്ങിനെ പ്രാപിക്കാനാണു്. ആ സത്യം മനസ്സിൽ വെച്ചു കൊണ്ടാണു് ആചാര്യൻ അങ്ങിനെ വിനയംകലർന്ന പ്രാർത്ഥന നടത്തുന്നതു്.

ശ്ലോ—ളത്വം ഭവിച്ചതു ലകാരത്തിനപ്പരിചു
തത്വം നിനയ്ക്കിലൊരു ജീവത്വമുള്ള തവ
കത്തുന്ന പൊന്മണിവിളക്കെന്ന പോലെ ഹൃദി
നില്ക്കുന്നനാഥ! ജയ! നാരായണായനമഃ 65

അർത്ഥം—ലകാരത്തിനു ളത്വം ഭവിച്ചതു = സംസ്കൃത ത്തിൽ ലകാരത്തിനു് ളകാരം വരാറുണ്ടു്. കാല കാളശബ്ദങ്ങളിലെ ലകാരത്തിൻെറയും ളകാര ത്തിൻെറയും മാററത്തിൽ അർത്ഥവ്യത്യാസമി

ല്ലല്ലൊ. അപ്പരിച്ഛിന്നത്വം നിനക്കില്ലതവ ഒരു ജീവത്വമുള്ള അതുപോലെ സത്യം ആലോചി ച്ചാൽ പരമാത്മാവിന്ന് ജീവാത്മാവെന്ന ഭാവം ഒരു മാററമാണെന്നു പറയാൻവയ്യ. ലകാരത്തിനു ളകാരംകൊണ്ടു് എന്തു മാററം വന്നു അത്ര മാത്രമേ പരമാത്മാവിന്നു് ജീവാത്മാവെന്നുള്ള അവസ്ഥ കൊണ്ടുള്ളു. വാസ്തവമാലോചിച്ചാൽ ഉള്ളതു ലകാ രമാണു്. ള കേവലം ആദേശമാണു്. ആദേശം മറെറാന്നിന്റെ രൂപംതന്നെയാണു്. അതാരോ പമാണു്. ആരോപിതമായതിൽ ആദ്യമുള്ളതു് ലയിച്ചിരിക്കുന്നു. അഥവാ ആദ്യമുള്ളതു് മറെറാ ന്നായി പ്രൊജക്റ്റ് ചെയ്തിരിക്കുന്നു എന്നർത്ഥമാണു്.

ല തന്നെ ള അഥവാ ലായല്ലാതെ ളായില്ല. അതു പോലെ പരമാത്മാവല്ലാതെ ജീവാത്മാവില്ല. ഉണ്ടെന്നു തോന്നുന്നതു് അദ്ധ്യാസസമർത്ഥമായ ബുദ്ധികൊണ്ടാണു്. ബുദ്ധി ദ്വിത്വകല്പനയ്ക്കു് ആധാരമാണു്. ബുദ്ധിക്കാ ധാരം ബ്രഹ്മം. അപ്പോൾ ബ്രഹ്മത്തിൽ ബുദ്ധിയും ദ്വിത്വവും കേവലം അദ്ധ്യാരോപിതങ്ങളാണു്. അല്ലാതെ യഥാർത്ഥങ്ങളല്ല.

ശ്ലോ—ക്ഷരിയായൊരക്ഷരമതിങ്കേന്നുദിച്ചുളവു—
ലിപിപിയേയുമക്ഷരമതെന്നുരപ്പുജനം
അറിയാവതല്ലതവ പരമാക്ഷരസ്യ പൊരു-
ളറിയാറുമായ്‌വരിക; നാരായണായനമഃ 66

അർത്ഥം—ക്ഷരിയായൊരക്ഷരമതിങ്കേന്നു ദിച്ചുളവു് = ലിപിപിയേയുമക്ഷരമതെന്നു് ജനമുരച്ചു. ക്ഷരിയാ യൊരക്ഷരം = നാശമില്ലാത്തതു് അക്ഷരമാണു്. അക്ഷരം എന്നു പറഞ്ഞാൽതന്നെ നശിക്കാത്ത തെന്നാണർത്ഥം. പിന്നെന്തിനാണു് ക്ഷരിയായ എന്നെടുത്തു പറഞ്ഞതു് എന്നു ചോദ്യമുണ്ടാകാം. ഭാഷ അക്ഷരങ്ങൾ കലന്ന വാക്കുകളുടെ സമാ ഹാരമാണു്. ഭാഷയിലെ ശബ്ദങ്ങളും അക്ഷരങ്ങ

ളാണെല്ലോ. ശബ്ദബ്രഹ്മത്തിൽനിന്നു് അഥവാ ബ്രഹ്മത്തിൽനിന്നാണെല്ലോ എല്ലാം ഉണ്ടായതു്. ഭാഷയിലെ ലിപി ഉച്ചരിക്കപ്പെടുന്ന നാദത്തിൻെറ പ്രതീകമാണു്. ഉച്ചരിക്കപ്പെടുന്ന ശബ്ദം പ്രണവത്തിൽനിന്നു് ഉണ്ടായതുമാണു്. പ്രണവം ബ്രഹ്മവാചിയും ബ്രഹ്മസമുത്പന്നവുമാണു്. അതിനാൽ ലിപിയെ അക്ഷരമെന്നു പറയാനിടയായി. ശബ്ദവും നശിക്കുന്നില്ലല്ലോ. പരാ, പശ്യന്തീ, മദ്ധ്യമാ, വൈഖരീ എന്നീ അവസ്ഥകളിൽ വളർന്നു വരുന്ന നാദം പരമായി അവ്യക്തമായി നിൽക്കും. അതിനുനാശമില്ല. തവ പരമാക്ഷരസ്യ പൊരുൾ അറിയാവതല്ല; അതറിയുമാറായ്‌വരിക നാരായണായനമഃ അവിടുത്തെ – ബ്രഹ്മത്തിൻെറ സത്യാവസ്ഥ അറിയാൻ കഴിയുകയില്ല. അതു് അറിയാൻ കഴിയണം. 'ബ്രഹ്മസത്യം, ജഗദ്മിഥ്യാ, ബ്രഹ്മൈ വേതത്ന കിഞ്ചന.' ബ്രഹ്മം ഒന്നുമാത്രം സത്യം; ജഗത്ത്മിഥ്യയാണു്. ഇതെല്ലാം ബ്രഹ്മമല്ലാതെ മറ്റൊന്നുമല്ല. ഈ അറിവാണു് ഇവിടെ ഉദീരണം ചെയ്യപ്പെട്ടിരിക്കുന്നതു്.

ശ്ലോ—കരുണാപയോധി മമ ഗുരുനാഥനിസ്തുതിയെ
വിരവോടുപാർത്തു പിഴ വഴി പോലെ തീർത്തരുൾക
ദുരിതാബ്ധിതൻ നടുവിൽ മറിയുന്നവർക്കു പുന-
രൊരുപോതമായ് വരിക നാരായണായനമഃ 67

അർത്ഥം—കരുണാപയോധി മമ ഗുരുനാഥൻ ഇസ്തുതിയെ വിരവോടു പാർത്തു വഴിപോലെ പിഴതീർത്തരുൾക. കരുണാവാരിധിയായ എൻെറ ഗുരുനാഥൻ എൻെറ ഈ ഗ്രന്ഥം നോക്കി തെററുകൾ വേണ്ട പോലെ തിരുത്തി എന്നെ അനുഗ്രഹിക്കണം. പുനഃദുരിതാബ്ധി തൻ നടുവിൽ മറിയുന്നവർക്കു് ഒരുപോതമായ്‌വരിക; നാരായണായനമഃ ദുഃഖ

സമുദ്രത്തിൽകിടന്നു ക്ലേശിക്കുന്നവർക്ക് സംസാരത്തിൽനിന്നും കരകയറുവാൻ സഹായിക്കുന്ന ഒരു വഞ്ചിയായി ഈ ഹരിനാമകീർത്തനം തീരട്ടെ.

ശ്ലോ — മദമത്സരാദികൾ മനസ്സിൽ തൊടാതജന-
മിതുകൊണ്ടു വാഴ്ത്തുക നമുക്കും ഗതിക്കുവഴി
ഇതുകേൾക്കതാനിതൊരു മൊഴിതാൻപഠിപ്പവർകൾ
പതിയാഭവാംബുധിയിൽ; നാരായണായനമഃ 68

അർത്ഥം — മദമത്സരാദികൾ മനസ്സിൽ തൊടാതജനമിതുകൊണ്ടു വാഴ്ത്തുക – മദം മാത്സര്യം തുടങ്ങിയ ദോഷങ്ങൾ ഉള്ളിൽ അശേഷം ഇല്ലാത്തവർ ഹരിയുടെ നാമസങ്കീർത്തനം ചെയ്യുമ്പോൾ അവർക്കും അതു കേൾക്കുന്ന എനിക്കും മോക്ഷത്തിന് അതുകാരണമായിത്തീരും. ഇതുകേൾക്ക താനിതൊരു മൊഴി താൻ പഠിപ്പവർകൾ ഭവാംബുധിയിൽ പതിയാ നാരായണായനമഃ ഹരിയുടെ നാമസങ്കീർത്തനം കേൾക്കുകയോ അതു പഠിക്കുകയോ ചൊല്ലുകയോ ചെയ്യുന്ന ആളുകൾ സംസാര സമുദ്രത്തിൽ വീണ് കിടന്നുഴലുകയില്ല. അവർക്കു മോക്ഷവും പരമമായ സുഖവും ലഭിക്കും.

ശുഭം